

Democracy... while it lasts is more bloody than either aristocracy or monarchy. Remember, democracy never lasts long. it soon wastes, exhausts, and murders itself. There is never a democracy that is not commit suicide.

- John Adams

# MESSAGE



It is an era of innovation, imagination and creativity ,An era of intellectual and creative exuberance.
As per the preaching of Osho, "You can be creative only if you love life enough that you want to enhance beauty, you want to bring a little more music to it, a little more poetry to it, a little more dance to it". Imagination is not the same thing as creativity, although the two are intimately related. Creativity is the act of creating something in the real world, while imagination deals with 'unreal' thoughts that are free from the confines of reality. As per the citation of the sole Einstein, "Imagination is everything. It is the preview of life's coming attraction".
I have nothing but admiration and respect for anyone who can put pen to paper for both creative and imaginative verbs. I do believe that the meticulously collected versions in this magazine would cover revelations on variety of aspects touching the intuitions of the youth in this campus.
I would congratulate everyone who selected different pieces of medium to reflect their ideas, imaginations, views, emotions, commotions and even frustrations. Laudable will be when students are eager to share the joy of participation in co-curricular and extracurricular activities along with their allegiance to curriculum.
Best wishes for your future endeavours also.

Dr. M J Jalaja
Principal, RIT

കോളേജ് മാഗസിനുകൾ എന്നും കലാലയങ്ങളുടെ ഒരു പ്രതിഫലനമാണ്. കലാലയത്തിന്റെ ഓരോ തുടിപ്പും ഒരു നദിപോലെ, ഒരു കാറ്റുപോലെ അതിൽ ഉൾക്കൊണ്ടിരിക്കും. കാലത്തിനനുസരിച്ചു കലാലയ മാഗസീനുകൾക്കും മാറ്റം വന്നിട്ടുണ്ട് എന്നതൊരു വാസ്തവമാണ്. രണ്ടായിരത്തിപതിനെട്ടാം ആണ്ടിലെ ഈ കലാലയ മാഗസിനു പിന്നിൽ പ്രവർത്തിച്ച എല്ലാവർക്കും നന്ദിയറിയിക്കുന്നതിനോടൊപ്പം ജീവിതമൂല്യങ്ങൾ ഉയർത്തി പിടിക്കുന്നതിനുള്ള ഒരു വേദി ആവട്ടെ ഈ മാഗസിൻ എന്ന് ആശംസിക്കുന്നു.

ഡോ. എം. എസ്. സിനിത്
സ്റ്റാഫ് എഡിറ്റർ

Principal
**Dr M J Jalaja**
Staff Editor In Chief
**Dr M S Sinith**
Student Editor In Chief
**Azhar**
Board Of Editors
**Ramnath V R, Thoufeek Hussain,**
**Anel Ignus, Sangeeth S, Rajalakshmi N R,**
**Aqil Naseer, Sruthi Suresh, Akhil J P V,**
**Yadhukrishna V N, Sreerag S,**
**Libitha T M, Vishnu V,**
**Midhun Kuriakose, Gokul Kannan,**
**Abhinav Anil, Aiswarya Keyan,**
**Abhilash Kumar C P, Adarsh C**
Illustration
**Sangeeth S, Rajalakshmi N R,**
**Aqil Naseer, Sruthi Suresh,**
**Abhinav Anil, Aiswarya Keyan**
Design
**Jilebee Media for Crossdesk**,
Edavanna PO, Malappuram, Kerala
Printed by
**Crossdesk Services**


Images
**Google.**
Name Of Publication
**Unity March**
Place Of Publication
**Kottayam**
Periodicity Of Publication
**Annual**
Publishers Name
**Dr. M J jalaja**
Nationality
**Indian**
Address
**Principal, Government Rajiv Gandhi Institute of Technology, Pampady, Kottayam**
Editor's Name
**Azhar**
Nationality
**Indian**
Address:
**Student Editor, College Union, Government Rajiv Gandhi Institute of Technology,**
**Pampady, Kottayam**

അതിരുകളില്ലാത്ത
ഒരു രാജ്യത്ത്
പെരും നുണയനായ
ഒരു രാജാവുണ്ടായിരുന്നു..

ഒരുനാൾ
പ്രജകളിലൊരുവൻ രാജ്യത്തിന്റെ
അതിർത്തിവരച്ചു
പിറ്റേന്നുതന്നെ
അവനെ നുക്കിപേറ്റിയശേഷം. രാജാവ്
അതിർത്തിക്കപ്പുറത്ത് മൂത്രമൊഴിച്ചു
മൂത്രം. വീണിടം. വേറൊരു
രാജ്യമായിപ്പ
ചരിത്രമായി.

ഓരോ നുണകളും.
ഓരോ മനുഷ്യരാണ്..
ചങ്ങലക്കണ്ണികളിൽ
കുരുക്കപ്പെട്ടവർ..




ഈ രാജ്യത്ത്
ജീവിക്കണമെങ്കിൽ
രാജാവിന്റെ
നുണകൾ വിശ്വസിച്ച്
മിണ്ടാതെയിരിക്കണം....

നിങ്ങൾക്ക് പെറുക്കി
നാട്ടിന് നോക്കിയുള്ള
ജീവനുള്ളവർ
വായിപ്പാക്കുന്നുകളായി.

വായില്ലാക്കുന്നുകൾ
ഒച്ചകളില്ലാതാകും കാലത്തേക്കു
മാറ്റൊലികളെ പെറുക്കിക്കൂട്ടിവക്കുന്നു.

വീരാൻകുട്ടിമാഷ്

ഞങ്ങൾ ഒരു യൂണിറ്റി മാർച്ചിനെ ഉണ്ടാക്കുകയല്ല.
അത് എപ്പോഴോ തനിയെ ഉണ്ടാവുന്നത് കണ്ട്
അത്ഭുതപ്പെട്ട് നോക്കി നിൽക്കുകയാണ്.
ഞങ്ങളും അതിലുൾപ്പെട്ടിട്ടുണ്ട്.
ഈ രാജ്യത്തെ എല്ലാ സിസ്റ്റങ്ങളും എവിടെനിന്ന്
തുടങ്ങി എവിടെ എത്തിനിൽക്കുന്നു
എന്നതിനുത്തരം കണ്ടുപിടിക്കുന്നിടത്താണ്
യൂണിറ്റി മാർച്ച് എന്നതിന്റെയും വിശാലമായ
അർത്ഥത്തിൽ യൂണിറ്റി എന്നതിന്റെയും
അർത്ഥമവസാനിക്കുന്നത്.
ഈ രാജ്യത്തെ ഒരു പൗരന്റെ ജീവിതത്തെ
സ്വാധീനിക്കുന്ന ഘടകങ്ങളെയെല്ലാം
ഫിക്ഷണലൈസ് ചെയ്യുന്നതിനേക്കാൾ നല്ല
രാഷ്ട്രീയപ്രവർത്തനം വേറെയില്ല.
വളരെ രസകരമാണത്.

**ഒരു ദിവസം**
**ഏറ്റവും ദരിദ്രരായ ജനങ്ങളാൽ**
**എന്റെ രാജ്യത്തെ അരാഷ്ട്രീയ ബുദ്ധിജീവികൾ**
**ചോദ്യം ചെയ്യപ്പെടും.**
**ഏകാന്തവും ചെറുതുമായ ഒരു ജ്വാല പോലെ**
**രാജ്യം ക്രമേണ മരിച്ചു കൊണ്ടിരുന്നപ്പോൾ**
**എന്ത് ചെയ്തു എന്നവർ ചോദ്യം ചെയ്യപ്പെടും**
**അവരുടെ വസ്ത്രങ്ങളെ പറ്റി,ഉച്ചയൂണിനു ശേഷമുള്ള നീണ്ട പകലുറക്കത്തെപ്പറ്റി**
**അവരോടാരും ചോദിക്കില്ല.**
**ശൂന്യതയെ ചൊല്ലിയുള്ള അവരുടെ പൊള്ള തർക്കങ്ങളെ പറ്റി**
**ഒരാളും നാളെ അന്വേഷിക്കില്ല.**
**അവരുടെ സാമ്പത്തിക പദവിയെ ആരും കൂട്ടാക്കില്ല.**
**ഗ്രീക്ക് പുരാണങ്ങളെ പറ്റി അവർ ചോദ്യം ചെയ്യപ്പെടില്ല.**
**ഭീരുവെപ്പോലെ അവരിലൊരുത്തൻ തൂങ്ങിച്ചാവുമ്പോൾ**
**അവരനുഭവിക്കുന്ന ആത്മ വിദ്വേഷത്തെപ്പറ്റി അവർ ചോദ്യം ചെയ്യപ്പെടില്ല.**
**ഒരു ദിവസം ഏറ്റവും ദരിദ്രരായ ജനങ്ങളാൽ**
**എന്റെ രാജ്യത്തിലെ അരാഷ്ട്രീയ ബുദ്ധിജീവികൾ**
**ചോദ്യം ചെയ്യപ്പെടും.**
**അന്ന്**
**ദരിദ്രരായ മനുഷ്യർ വരും,**
**ഈ അരാഷ്ട്രീയ ബുദ്ധിജീവികളുടെ**
**കവിതകളിലും കഥകളിലും**
**ഒരിക്കലും ഇടം കിട്ടിയിട്ടില്ലാത്തവർ.**
**എന്നാൽ,ദിവസവും അവർക്ക്**
**അപ്പവും പാലും കൊടുത്തവർ**
**ഇറച്ചിയും മുട്ടയും കൊടുത്തവർ**
**അവരുടെ വസ്ത്രങ്ങൾ അലക്കിക്കൊടുത്തവർ**
**അവരുടെ കാറോടിച്ചവർ**
**അവരുടെ പട്ടികളെ വളർത്തിയവർ**
**അവരുടെ ഉദ്യാനങ്ങൾ കാത്ത്സൂക്ഷിച്ചവർ**
**അവർ വരും**
**വന്ന് ചോദിക്കും.**
**യാതനകളിൽ ദരിദ്രന്റെ ജീവിതവും സ്വപ്നവും**
**കത്തിയെരികയായിരുന്നപ്പോൾ**
**എന്ത് ചെയ്യുകയായിരുന്നു നിങ്ങൾ?**

**– അരാഷ്ട്രീയ ബുദ്ധിജീവികൾ, ഒട്ടോ റെനെ കാസ്റ്റിലോ**

*ഗ്വാട്ടിമാലൻ വിപ്ലവകാരിയും കവിയും ഗറില്ല പോരാളിയുമായിരുന്ന കവിയെ ഭരണകൂടം ഭീകരമായി പീഡിപ്പിച്ച ശേഷം കത്തിക്കുകയായിരുന്നു.*

രാജ്യത്ത്
പല അതിർത്തികളുണ്ടായിക്കൊണ്ടേയിരുന്നപ്പോഴും
വായില്ലാക്കുന്നുകളെ ഇത്
ബാധിക്കാത്തിടത്തോളം കാലം
അവർ വീണ്ടും രാജാവിനെ വിശ്വസിച്ച്
മൗനം പാലിച്ചു..

മാറ്റൊലികളെ
പെറുക്കിക്കൂട്ടിവയ്ക്കാൻ
ഇടം പോരാതെ വന്നപ്പോൾ..

വീണ്ടും ഇടമുണ്ടാക്കാൻ ശ്രമിക്കാതെ
രാജാവിന്റെ കണ്ണുവെട്ടിച്ച്
അതിർത്തി ലംഘിക്കുന്നവരുടെ
എണ്ണവും കൂടിവന്നു.

## നമ്മുടെ അനുഭവങ്ങളിൽ നിന്നും ഉണ്ടായ ചില ബോധ്യങ്ങളും അതിൽ നിന്നും ഉണ്ടായ വൈകാരികമായ പ്രതിസന്ധികൾ അതിജീവിക്കാൻ വേണ്ടിയുള്ള ഒരു മാർഗ്ഗവും കൂടിയാണ് സാഹിത്യം വഴി കണ്ടെത്തുന്നത്.

കേരള സാഹിത്യ അക്കാദമി അവാർഡ് ജേതാവും പ്രശസ്ത കഥാകൃത്തുമായ അയ്മനം ജോണുമായി മാഗസിൻ ടീം നടത്തിയ അഭിമുഖം.

**താങ്കളുടെ കഥകളിൽ കോട്ടയത്തിന്റെ സാന്നിധ്യം.**

കോട്ടയത്ത് അങ്ങനെയൊരു സവിശേഷ സ്വഭാവം ഉണ്ടെന്ന് പറയാനേ പറ്റില്ല. കോട്ടയത്ത് തന്നെ അങ്ങനെ പല ജീവിതരീതികളും പല അനുഭവ മേഖലകളും എല്ലാമുണ്ട്. ഹൈറേഞ്ച് ഭാഗത്ത് ഉള്ളവരുടെ ജീവിതരീതി തീർത്തും വ്യത്യസ്തമാണ്, പടിഞ്ഞാറൻ കോട്ടയവുമായി താരതമ്യം ചെയ്യുമ്പോൾ. പടിഞ്ഞാറൻ കോട്ടയം കുട്ടനാടിന്റെ ഒരു സ്വഭാവമുള്ള പ്രദേശമാണ്. കുട്ടിക്കാലത്തു എന്നെ കൂടുതൽ മോഹിപ്പിച്ചിട്ടുള്ളത് സ്വന്തം നാട് അല്ല. കിഴക്കൻ പ്രദേശങ്ങളാണ്. കിഴക്കൻ പ്രദേശങ്ങൾ കൂടുതലും മലകളും വനങ്ങളും നിറഞ്ഞതാണ്. അവിടുത്തെ വയലുകൾ കുട്ടനാടൻ പ്രദേശങ്ങളിൽ നിന്നും വ്യത്യസ്തവും. പടിഞ്ഞാറൻ മേഖലകളിൽ കൂടുതൽ കാണപ്പെടുന്ന സമനിരപ്പ് എന്നാൽ നമ്മളെ ഒരു പരിധി വരെ മടുപ്പിക്കുന്ന ഒരു കാഴ്ചയാണ്. വനങ്ങളാണ് ശരിക്കുള്ള പ്രകൃതി. അയ്മനത്ത് വനം എന്ന് പറയാൻ മാത്രം ഒരു പ്രദേശവുമില്ല.
കുന്ന് ഇല്ലാത്ത ഒരു നാട് കുഞ്ഞി നാളിൽ എനിക്ക് ഒരു ദുഃഖം എന്ന അയ്യപ്പപ്പണിക്കരുടെ കവിത കേട്ടിട്ടില്ലേ? കുട്ടനാട്കാരന്റെ ഈ വിഷമം അതെ അളവിൽത്തന്നെ ഞാൻ അനുഭവിച്ചിട്ടുണ്ട് . ഇവിടുത്തെ പ്രകൃതി ഞാൻ വളരെ ആസ്വദിച്ചിട്ടുണ്ട്. എന്നാൽ ഇതിന്റെ ആവർത്തനം കൊണ്ട് മടുപ്പ് ഉണ്ടാകും. ഒരു വ്യത്യസ്തമായിട്ടുള്ള കാഴ്ച എന്ന രീതിയിൽ കിഴക്കൻ മേഖലകളോടാണ് എനിക്ക് കൂടുതൽ ഇഷ്ടം.
കോട്ടയത്തെ നഗരം എന്ന ഒരു അനുഭവം എനിക്ക് ഇത് വരെ ഉണ്ടായിട്ടില്ല. ടൗണിൽ ചുറ്റിനടക്കുന്നത് എനിക്ക് അങ്ങനെ ഇഷ്ടമുള്ള കാര്യവും അല്ലായിരുന്നു. കോട്ടയം പശ്ചാത്തലമായിട്ട് കഥകൾ ഒന്നും എഴുതിയിട്ടില്ല. എന്റെ ഓർമക്കുറിപ്പുകളിൽ കോട്ടയത്തെപ്പറ്റി രണ്ട് ലേഖനങ്ങൾ എഴുതിയിട്ടുണ്ട് (കോട്ടയത്തിന്റെ സുവിശേഷം).
തത്വചിന്താപരവും ,നമ്മുടെ ജീവിത വീക്ഷണവും, രാഷ്ട്രീയവുമൊക്കെ ആവിഷ്കരിക്കാൻ ഉള്ള ഒരു ഉപാധി ആയിട്ടാണ് കഥയെ ഞങ്ങൾ അന്നും ഇന്നും കണ്ടിരുന്നത്. ഞങ്ങളുടെ തലമുറക്ക് തന്നെ കഥയെ പറ്റിയുള്ള കാഴ്ചപ്പാട് വ്യത്യസ്തമാണ്. ഞങ്ങളെ സംബന്ധിച്ച് സാഹിത്യം എന്നുള്ളത് വായിച്ചുള്ള അറിവോ കേട്ടറിവുകളോ അല്ല. മറിച്ച് നമ്മുടെ അനുഭവങ്ങളിൽ നിന്നും ഉണ്ടായ ചില ബോധ്യങ്ങളും അതിൽ നിന്നും ഉണ്ടായ വൈകാരികമായ പ്രതിസന്ധികൾ അതിജീവിക്കാൻ വേണ്ടിയുള്ള ഒരു മാർഗ്ഗവും കൂടിയാണ് സാഹിത്യം വഴി കണ്ടെത്തുന്നത്.

**ഭാഷയെ കുറിച്ച്**

വൈകാരികത ചേർത്ത് എഴുതുവാൻ വേണ്ടി നമുക്ക് കുറേക്കൂടി സാഹിത്യപരമായിട്ടുള്ള ഒരു ഭാഷ വേണം.അത് അറിയാതെ തന്നെ നമ്മുടെ ഉള്ളിൽ ഉണ്ടാകുന്ന ഒരു ഭാഷയാണ്. ഓരോ കലാകാരനും അവനവന്റെ ഉള്ളിലെ പ്രശ്നങ്ങളും വികാരങ്ങളും

എല്ലാം വ്യത്യസ്തമാണ്. അതിന്റെ ആവിഷ്കാരത്തിനനുസരിച്ച് ഭാഷകൾ മാറി വരും. ഭാഷയുടെ കാര്യത്തിൽ ഒരു ബോധപരമായിട്ടുള്ള ശ്രമങ്ങൾ ഒന്നും ഇല്ല. എന്റെ ആദ്യ ഘട്ടങ്ങൾ അനുകരണത്തിൽ നിന്നായിരുന്നു. നമ്മൾ ഇതിനു മുൻപ് വായിച്ചിട്ടുള്ള എഴുത്തുകാരുടെ ഭാഷ ഞാൻ ഇതിനു മുൻപ് സ്വീകരിച്ചിരുന്നു.
എം ടി യുടെ കഥകളാണ് എന്നെ കൂടുതൽ സ്വാധീനിച്ചിട്ടുള്ളത്. എന്റെ ആദ്യകാലത്തെ എഴുത്തുകൾ വായിച്ചാൽ എം ടി യുടെ കഥകളുടെ അനുകരണം പോലെ തന്നെ തോന്നുമായിരുന്നു. പിന്നീട് സക്കറിയ പോലെ ഉള്ളവരുടെ വ്യത്യസ്തമായിട്ടുള്ള ശൈലികൾ വായിച്ച് തുടങ്ങിയപ്പോളാണ് എനിക്ക് തന്നെ താനേ ഉള്ള ഒരു തിരിച്ചറിവ് ഉണ്ടാവുന്നത്. അതിൽ പിന്നെയാണ് മറ്റുള്ളവരുടെ ഭാഷ അനുകരിക്കുകയല്ല, നമുക്ക് സ്വന്തമായി ഒരു ഭാഷ രൂപീകരിച്ച് എടുക്കേണ്ടത് ആവശ്യമാണ് എന്ന തോന്നൽ ഉണ്ടായത്. കാരണം ഇന്ന് ഓരോ എഴുത്തുകാരും ഭാഷയ്ക്ക് വല്യ പ്രാധാന്യം കൊടുക്കുന്ന ഒരു കാലഘട്ടമാണിത്.

**ഭാഷ രൂപീകരിക്കുന്നതിൽ നാടിന് എന്തെങ്കിലും സ്വാധീനമുണ്ടോ?**

ഉണ്ടെന്ന് ഇത് വരെ തോന്നിയിട്ടില്ല. നമ്മുടെ വായനയിൽ നിന്നാണ് എന്നാണ് തോന്നുന്നത്. നമ്മൾ പല എഴുത്തുകൾ വായിച്ചിട്ട് നമുക്ക് ഉണ്ടാവുന്ന ഒരുതരം ഭാഷാബോധത്തിൽ നിന്നാണ് നമ്മുടെ ഭാഷയുണ്ടാവുന്നത്. കോട്ടയത്തേക്കാളും കൂടുതൽ കവിത ഉള്ള ഭാഷ മറ്റു നാടുകളിലാണ്. നമ്മുടെ കേരളത്തിൽ തെക്കോട്ടു പോകുമ്പോൾ ഭാഷയിൽ നല്ല മാറ്റങ്ങൾ കണ്ടുവരൽ സാധ്യമാണ്. എല്ലാനാടുകളിലും പണ്ട് കാലങ്ങളിലെ പോലെ തന്നെയാണ് ഇന്ന് ഭാഷ സംസാരിച്ചു പോരുന്നത് . പണ്ട് ഞാൻ പോയപ്പോൾ ലഭിച്ച അതെ അനുഭവമായിരുന്നു ഈ കഴിഞ്ഞ കാലഘട്ടത്തിൽ ചെന്നപ്പോളും തോന്നിയതും എനിക്കു കേൾക്കാൻ സാധിച്ചതും. തിരുവനന്തപുരത്ത് ഇത്ര അധികം ഇടകലരുകൾ സംഭവിച്ചിട്ടും ഭാഷയിൽ യാതൊരു മാറ്റവും സംഭവിച്ചിട്ടില്ല. അവിടത്തെ ഭാഷായെപ്പറ്റി പലരും സിനിമയിൽ അടക്കം പല വേദികളിലും പറഞ്ഞിട്ടുണ്ട്. അതെ സമയം മലബാറിലേക്കു പോകുമ്പോൾ മറ്റുള്ളവരോട് സ്നേഹം തോന്നിപ്പിക്കുന്ന രീതിയിൽ ഉള്ള ഭാഷയാണ് ഉള്ളത്. എന്നാൽ കോട്ടയംകാരുടെ ഭാഷ കുറച്ചുകൂടി അകറ്റി നിർത്തുന്ന ഭോഷയാണ്. കഥയ്ക്ക് കൊള്ളുകേലാത്ത ഭാഷ തന്നെയാണ് എന്ന് വേണമെങ്കിൽ പറയാം. സംഗീതാത്മകഥ എന്നത് അങ്ങനെ പെട്ടന്ന് വ്യക്തമാക്കാൻ പറ്റാത്ത ഒന്നാണ്. അത് നമ്മുടെ അനുഭവത്തിന്റെ തലത്തിൽ നിന്ന് മാത്രം പറയാൻ പറ്റുന്ന ഒരു കാര്യം അല്ല .

**നാട്ടിലെ ജീവിതത്തെ പറ്റി?**

കോട്ടയംക്കാരുടെ ജീവിതരീതിയിൽ സംഘർഷങ്ങൾ വളരെ കുറവായിട്ടാണ് കാണുന്നത്.

**മലബാറിലേക്കു പോകുമ്പോൾ മറ്റുള്ളവരോട് സ്നേഹം തോന്നുപ്പിക്കുന്ന രീതിയിൽ ഉള്ള ഭാഷയാണ് ഉള്ളത്. എന്നാൽ കോട്ടയംകാരുടെ ഭാഷ കുറച്ചുകൂടി അകറ്റി നിർത്തുന്ന പോലെ യുള്ള ഭാഷയാണ്.**

**ആളുകൾ തമ്മിൽ എപ്പോളും ഒരു അകലം സൂക്ഷിക്കുന്നത് കൊണ്ട് സംഘർഷത്തിനുള്ള അവസരങ്ങൾ വളരെ കുറവാണ്. വൈകാരികമായ വ്യക്തിബന്ധങ്ങൾ കോട്ടയത്തു വളരെ കുറവാണ് എന്ന് തന്നെ വേണമെങ്കിൽ പറയാം.**

ആളുകൾ തമ്മിൽ എപ്പോളും ഒരു അകലം സൂക്ഷിക്കുന്നതുകൊണ്ട് സംഘർഷത്തിനുള്ള അവസരങ്ങൾ വളരെ കുറവാണ്. വൈകാരികമായ വ്യക്തിബന്ധങ്ങൾ കോട്ടയത്തു വളരെ കുറവാണ് എന്ന് തന്നെ വേണമെങ്കിൽ
പറയാം. അതുകൊണ്ട് തന്നെ അതിനു ഗുണവും ദോഷവുമുണ്ട്. നമ്മുടെ കാര്യം മാത്രം നോക്കി സ്വസ്ഥ ജീവിതം ആഗ്രഹിക്കുന്ന ഒരാൾക്ക് അത് ഗുണകരമായിരിക്കും. കാരണം നേരത്തെ പറഞ്ഞ പോലെ ഒരു സംഘർഷരഹിതമായ ജീവിതം അവർക്ക് ലഭ്യമാണ്. പക്ഷെ അതുകൊണ്ട് സാമൂഹ്യപരമായ ജീവിതം നമുക്ക് നഷ്ടമാവുന്നു. എന്റെയൊക്കെ കുട്ടിക്കാലത്ത് അത് ഉണ്ടായിരുന്നു. എന്നാൽ കാലക്രമേണ എല്ലാം ഇല്ലാതാവുന്നു. ആളുകൾ കൂടുതൽ നാഗരികതയിലേക്ക് മാറിപോകുന്നത് ഗ്രാമീണർക്കിടയിലും നമുക്ക് കാണാനാവുന്നു. ഇന്നിപ്പോൾ ഏറെ നാഗരികം തന്നെ ആയി കഴിഞ്ഞു. എന്റെയൊക്കെ കുട്ടികാലത്തെ പറ്റി ഓർക്കുമ്പോൾ ഇന്നത്തെ പോലെയുള്ള മതിലുകൾ ഒന്നും തന്നെ അന്ന് ഇല്ല. ഒന്നോ രണ്ടോ പറമ്പുകളിൽ കൂടെ നടന്ന് എനിക്ക് ദൂരത്തേക്ക് പോകാമായിരുന്നു. നേരത്തെ എല്ലാം കയ്യാലകളായിരുന്നു.. കുട്ടികാലത്തെ വഴിനടപ്പു പോലും അതുകൊണ്ട് നല്ല ഒരു ഓർമ്മ നൽകിയിരുന്നു. ടിപ്പുവിന്റെ കോട്ടയിലൂടെ നടക്കുന്നത് പോലെയാണ് ഇന്ന് വഴിനടപ്പ് .കാരണം രണ്ട് വശങ്ങളിലും ഇന്ന് മതിലുകളാണ്. ഇന്ന് പ്രകൃതി തന്നെ ഇല്ലാതെ ആയി. റെയിൽവേ യാത്രയ്ക്ക് ഇടയ്ക്കും പുഴവക്കത്തുള്ള തുരുത്തുകളിലും മാത്രമാണ് നമുക്ക് ഇന്ന് വൈവിധ്യം കാണാനാവുന്നത്. ഇതൊക്കെ കൊണ്ട് നമ്മുടെ അനുഭവ ലോകം കുറെയൊക്കെ ഒതുങ്ങി പോയിട്ടുണ്ട്.

നിങ്ങളാ അമ്പലം കണ്ടില്ലേ അതിന്റെ മുന്നിൽ ഒരു കരിമ്പനയുണ്ട് .ആ കരിമ്പനയിൽ യക്ഷികൾ രാത്രി പാർക്കുന്നുണ്ട് എന്നായിരുന്നു വിശ്വാസം. അതുകൊണ്ട് രാത്രിയായി കഴിഞ്ഞാൽ മുറ്റത്തേക്ക് ഇറങ്ങാനും അങ്ങോട്ടേക്ക് നോക്കാനും തന്നെ പേടിയായിരുന്നു. അവിടെ നമ്മുടെ പന്തുകളി മൈതാനം ആയിരുന്നു. ഉത്സവകാലത്ത് തിരുനക്കരയിൽ വലുതാവുന്ന ഒരു പാറയുണ്ട്. അത് ഇപ്പോഴും അവിടെ സംരക്ഷിച്ചു വച്ചിട്ടുണ്ട്. അത്തരം കല്ലുകൾ ഒരുപാടുണ്ട് നാട്ടിൽ. പലയിടത്ത് നിന്നും എത്ര മാത്രം മണ്ണ് ഇളക്കി എന്ന് മനസ്സിലാക്കാൻ വേണ്ടി വച്ച പാറകൾ ആണത്. അതിനെ കുടകല്ലുകൾ എന്നാണ് പറയുന്നത്. ഗരുഡൻ തല എന്ന് പറഞ്ഞാൽ ഒരു സപ്പോർട്ടായി വച്ച് അതിന്റെ മുകളിലാണ് ഗരുഡൻ തുള്ളൽ നടത്തുന്നത്. അപ്പോൾ അവിടെയൊക്കെ ഞങ്ങളുടെ കളി സ്ഥലങ്ങൾ ആയിരുന്നു. സ്കൂൾ കഴിഞ്ഞു വന്നു കഴിഞ്ഞാൽ ബുക്ക്സ് ഒക്കെ വലിച്ചെറിഞ്ഞ് അവിടെ പിള്ളേർ പന്ത് കളിക്കും, മുത്തപ്പൻ അത് കാണാൻ ചുറ്റും നിൽക്കും. ഇത്തിരി പ്രായം ആയവരൊക്കെ വന്നു നിൽക്കും. ചുറ്റും അമ്പല മൈതാനമല്ലേ. ഉച്ചയകുമ്പോൾ സദ്യ ആയി കഴിഞ്ഞു വിളിക്കും. അല്ലേൽ വീട്ടിൽ നിന്ന് തല്ലു കിട്ടുന്നതുവരെ പിള്ളേർ അവിടെ വന്ന് പന്ത് കളിക്കും. പെൺപിള്ളേർ ആണെങ്കിൽ മുറ്റത്ത് വന്നു സാറ്റ് കളി. അങ്ങനെ ഒരു നാല് മണി ആയി കഴിഞ്ഞാൽ പിള്ളേരുടെ കൂത്തും ബഹളവും തന്നെയാണ് ഈ പ്രദേശത്ത്. പിന്നെ സന്ധ്യ ആയി കഴിഞ്ഞാൽ നാമജപം. നാരായണ

നാരായണ നാരായണ എന്ന വിളി എല്ലാ വീടുകളിൽ നിന്നും കേൾക്കാം. അതൊരു അനുഭവം ആയിരുന്നു. സന്ധ്യകളിൽ ആൾക്കാരുടെ പ്രാർത്ഥനയും പിള്ളേരുടെ ശബ്ദവും. ഇന്ന് വണ്ടി പോകുന്ന ശബ്ദം അല്ലാതെ പൊതുജീവിതത്തിന്റെയായ ശബ്ദമൊന്നും നമ്മുടെ വീട്ടിൽ കേൾക്കാൻ അവസരം വരുന്നില്ല.അത് പോലെ ജീവിതവും ഒത്തിരി മാറി പോയി.

**സ്വാതന്ത്ര്യത്തെ കുറിച്ച്**

സ്വാതന്ത്ര്യം എന്ന വാക്ക് കേൾക്കുമ്പോൾ മനസ്സിൽ പെട്ടന്ന് എതിർ ബോധമാണ് വരുന്നത്. അതില്ലാത്ത അവസ്ഥ ഒന്ന് ആലോചിച്ച് നോക്കിയേ എതിർബോധം ഇല്ലാത്ത ഒരു അവസ്ഥ ആയിട്ടെ സ്വാതന്ത്ര്യത്തെ കാണാൻ പറ്റൂ. നമ്മുടെ ഉള്ളിൽ തന്നെ സൃഷ്ടിക്കാം. നമ്മുടെ ഉള്ളിൽ തന്നെ നമ്മൾ സ്വതന്ത്രരാണോ എന്ന് നമ്മൾ ചോദിക്കുക. നമ്മൾ തന്നെയാണ് നമ്മുടെ സ്വാതന്ത്ര്യം കണ്ടെത്തേണ്ടത്. അല്ലാണ്ട് മറ്റാരും അനുവദിച്ച് തരുന്ന സാധനമല്ല സ്വാതന്ത്ര്യം. നമ്മൾ ഉള്ളിൽ എത്ര സ്വതന്ത്രരാണ് എന്നോർത്തു വേണം നമ്മുടെ സ്വാതന്ത്ര്യത്തിനെ പറ്റിയുള്ള സങ്കല്പങ്ങളും. സ്വാതന്ത്ര്യം ഒരു അനുഭവമായി വരണം. ഈ അടുത്ത കാലത്ത് ശബരിമല പ്രശ്നത്തിന്റെ ഇടക്ക് ദി ഹിന്ദു ദിനപത്രത്തിൽ ഒരു ലേഖനം വന്നു. അതിൽ പറയുന്നുണ്ടായിരുന്നു,ഇത്രയും educationally advanced ആയ മലയാളിക്ക് ഫ്രീ തിങ്കിങ്ന്റെ കാര്യത്തിൽ അതിനനുസരിച്ച് എന്തുകൊണ്ട് മുന്നോട്ട് പോകാൻ പറ്റുന്നില്ല എന്ന ചോദ്യം മലയാളികൾ ചോദിക്കേണ്ട സമയം അതിക്രമിച്ചിരിക്കുന്നു എന്ന്. പുള്ളിയുടെ കാഴ്ചപ്പാടിൽ നമ്മുടെ വിദ്യാഭ്യാസപദ്ധതികളിലെ അപര്യാപ്തതകൊണ്ട് ആ ഒരു മാനസിക വികാസം സംഭവിച്ചിട്ടില്ല എന്നതാണ്. നമ്മുടെ വിദ്യാഭ്യാസം ഒരു പരിധി വരെ അപരിഷ്കൃതമായത് കൊണ്ട് some sort of regimenation മാത്രമാണ് സാധിക്കുന്നത്. നമ്മൾ ഒരു സംഘം എൻജിനീയർമാരെയും ഒരു സംഘം ഡോക്ടർമാരെയും സൃഷ്ടിക്കുകയും മാത്രം ചെയ്യുന്നു. അവരുടെ ഉള്ളിൽ ഫ്രീ തിങ്കിങ് ഒന്നും വരുന്നില്ല. അങ്ങനെ ഒത്തിരി കാരണങ്ങളുണ്ട്, നമ്മൾ പിന്നിലേക്ക് നോക്കി കഴിഞ്ഞാൽ,അങ്ങ് യൂറോപ്പിലുമൊക്കെ നോക്കിയാണ് നമ്മുടെ ഭൗതീക വികാസങ്ങൾ പോലും നടക്കുന്നത്. അത് ഈ ഫ്രീ തിങ്കിങിന്റെ ഇല്ലായ്മ കാരണം ഉണ്ടാവുന്നതാണ്. ഇവിടെ ഉള്ള കുട്ടികൾക്ക് 18 വയസ്സ് വരെ അതിന് സാധിക്കുന്നില്ല. അതിന് facilites ഒന്നും സഹായിക്കുന്നില്ല. പിന്നെ മാനസിക വികാസമൊക്കെ വന്നു കഴിയുമ്പോൾ 30 വയസ്സ് ഒക്കെ ആയി കാണും അവൻ പിന്നെ എന്ത് ചെയ്യാൻ. നമ്മുടെ ഒരു സാമൂഹിക സാഹചര്യത്തിൽ ഒരു 30 കഴിഞ്ഞാലാണ് നമ്മൾ ഒരു വ്യക്തി ആവുന്നത് തന്നെ. നമ്മുടെ ഒരു സാമൂഹിക സാഹ ചര്യത്തിൽ അതിന്റേതായ disadvantages എല്ലാത്തിനുമുണ്ട്. ഈ പറയുന്നത് പോലെ സ്വാതന്ത്ര്യബോധത്തിലും ചിന്തയുടെ കാര്യത്തിലും. അപ്പോൾ അതിനെ എത്രമാത്രം അതിജീവിക്കാൻ കഴിയും എന്നുള്ളതിലാണ് കാര്യം. അത് നമ്മുടെ വിദ്യാഭ്യാസ സമയത്ത് നമ്മളെ പഠിപ്പിക്കുന്നതിന് പുറമെ നമ്മൾ ആർജിക്കുന്ന ജ്ഞാനം സ്വന്തം വായന കൊണ്ടും ജീവിത പരിചയം

**നമ്മുടെ ഉള്ളിൽ തന്നെ നമ്മൾ സ്വതന്ത്രരാണോ എന്ന് നമ്മൾ ചോദിക്കുക.**

**പക്ഷെ ഇതിനെ പുറത്തേക്ക് വരാൻ അനുവദിക്കാതിരിക്കാൻ അന്നത്തെ  ജനതക്ക് ഒരു ജാഗ്രത ഉണ്ടായിരുന്നു. ഇന്നിപ്പോ ആ രോഗത്തിന്റെ വ്രണം പുറത്തേക്ക് കാണാൻ തുടങ്ങി.**



കൊണ്ടും നമ്മൾ നേടിയെടുക്കുക.വേറെ ഒരു പാർട്ട് ആയി നമ്മൾ എടുക്കുന്ന കഴിവുകൾ ഉണ്ടല്ലോ അതിലൂടെ നമുക്ക് മാനസികമായുള്ള സ്വാതന്ത്ര്യവും ചിന്താസ്വാതന്ത്ര്യവുമൊക്കെ നേടിയെടുക്കാൻ പറ്റുകയുള്ളൂ. അതിനനുസരിച്ച്  ഇരിക്കും നമ്മുടെ സ്വാതന്ത്ര്യബോധം. ഓരോ രാജ്യത്ത് വളരുന്നവരുടെയും ഓരോസമൂഹത്തിൽ വളരുന്നവരുടെയും ചിന്തവ്യത്യസ്തമായിരിക്കും അനുഭവതലത്തിൽ.

**ജാതിയെക്കുറിച്ച്**

അന്ന് ഇത് ഒരു രോഗം പോലെ ആയിരുന്നു, തിരിച്ചറിയാൻ പറ്റാതെ ഉള്ളിൽ കിടക്കുന്ന ഒരു രോഗം പോലെ എല്ലാരുടെയും ഉള്ളിൽ ഉണ്ടായിരുന്നു. അന്നും ഈ രോഗം ഉണ്ടായിരുന്നു പക്ഷെ ഇതിനെ പുറത്തേക്ക് വരാൻ അനുവദിക്കാതിരിക്കാൻ അന്നത്തെ  ജനതക്ക് ഒരു ജാഗ്രത ഉണ്ടായിരുന്നു. ഇന്നിപ്പോ ആ രോഗത്തിന്റെ വ്രണം പുറത്തേക്ക് കാണാൻ തുടങ്ങി. നമ്മുടെ chicken pox ഒക്കെ 60 ദിവസം ഉള്ളിൽ കിടന്നിട്ടാണ് പുറത്തേക്ക് വരുന്നത്. അതുപോലെ ചരിത്രപരമായി ഇവിടത്തെ സമൂഹത്തിൽ ഉണ്ടായിരുന്നത് കാലാകാലങ്ങളിൽ രാഷ്ട്രീയ സാമൂഹിക പരിസരവും മാറുന്നത്  അനുസരിച്ചിട്ട് ലക്ഷണങ്ങൾ കാണിച്ചു തുടങ്ങിയിരുന്നു.

ചില രോഗങ്ങൾ  തീർത്തും മാറ്റാൻ പറ്റില്ല. അന്നത്തെ സമൂഹത്തിലും ഉണ്ടായിരുന്നു ജാതിഭേദം മതഭേദം എന്നൊക്കെ.ഇന്നും ഇല്ലേ.

**രാഷ്ട്രീയം**

രാഷ്ട്രീയം മനുഷ്യന്റെ എല്ലാ സംഗതിയിലും ഉള്ളതാണ്.ഒരു മനുഷ്യന്റെ വീട്ടിലെ കാര്യം തൊട്ട്  ഒരു നാടിന്റെ സകല കാര്യത്തിലും രാഷ്ട്രീയമുണ്ട്.

**നർമ്മം**

നർമം ജീവിതത്തിലെ സ്വീകാര്യമായിട്ടുള്ള സിദ്ധിയാണ്.

നർമം കൂടുതലും പാരമ്പര്യമായിട്ട് കിട്ടുന്നതാണ്. ഒരു മനുഷ്യന് കിട്ടാവുന്ന ഏറ്റവും വലിയ ഒരു gift ആണ് നർമം. നർമബോധം ഉള്ള ആളുകൾ കുറഞ്ഞു വരികയാണ്. അത് ചിലപ്പോ ആളുകൾ തമ്മിൽ ഉള്ള ബന്ധകുറവ് മൂലമായിരിക്കാം. നർമത്തെ പണ്ടത്തെപ്പോലെ ആസ്വദിക്കാനും കേൾക്കാനും ഇപ്പൊ സാധിക്കുന്നില്ല. ഇപ്പോൾ ഒരു തമാശ പറഞ്ഞാൽ അതിനെ തമാശ പോലെ കാണാതെ അതിനെതിരെ പ്രതികരിക്കാൻ നടക്കുന്നവരാണ് ഇപ്പോഴത്തെ ആളുകൾ. കഴിഞ്ഞ ഫെസ്റ്റിവലിലും ചർച്ച ആയത് ഈ വിഷയം ആയിരിന്നു. സി വി ബാലകൃഷ്ണനും,കെ പി രാജശേഖരനും ഞാനും ആയിരുന്നു ചർച്ചയിൽ പങ്കെടുത്തത്. ഒരു കോമഡി ഉണ്ടാകണമെങ്കിൽ ഒരാൾ hurt ആവണം എന്നൊരാൾ പറഞ്ഞുകേട്ടിട്ടുണ്ട്. അത് ഒരു വ്യക്തി ആകണം എന്ന് ഇല്ല ഉദാഹരണത്തിന് സ്ത്രീ സമൂഹത്തെ എടുക്കുക. വേദനിപ്പിക്കണം എന്ന് നിർബന്ധം ഇല്ല നർമബോധം ഉണ്ടേൽ വേദനിപ്പിക്കാതെയും ഇരിക്കാം. സ്റ്റാൻഡേർഡ് കോമേഡിയൻസ് നർമം അവതരിപ്പിക്കുന്നത് ആരെയെങ്കിലും വേദനിപ്പിച്ചു കൊണ്ടാണോ? അന്യഭാഷ ചിത്രങ്ങളിൽ അസഭ്യ സംഭാഷണങ്ങൾ നമുക്ക് കേട്ടിരിക്കാൻ ആവുന്നത് ആണോ?പല പാട്ടുകളും ചിത്രങ്ങളും കണ്ടുകൊണ്ടിരിക്കാൻ നമുക്ക് പറ്റില്ല .നമ്മൾ ആണോ അവർ ആണോ സിവിലൈസ്ഡ് എന്ന് ചോദ്യത്തിന് മറുപടി ഇല്ല. ഏതു സമൂഹത്തിൽ നാം ജീവിക്കുന്നുവോ അവിടുത്തെ ധാരണയ്ക്ക് അനുസരിച്ച് അത് വ്യത്യാസപ്പെടുന്നു. നമ്മുടെ സമൂഹത്തിൽ അത് ഇല്ല അതുകൊണ്ട് നമുക്ക് അത് ഇഷ്ടമുള്ളതായി തോന്നുകയില്ല . ഒരാൾ പൊക്കം എന്ന മലയാള സിനിമയിൽ ഇതേ അസഭ്യ വാക്കുകളുടെ പരാമർശം നമ്മുടെ സമൂഹത്തിലെ പലർക്കും അംഗീകരിക്കാൻ ആവുന്നതല്ലായിരുന്നു .

**ആധുനികത**

പ്രത്യേക കാലഘട്ടമോ അല്ലെങ്കിൽ ഒരു വർഷം മുതൽ വേറൊരു വർഷം വരെ നിലനിൽക്കുന്ന ഒരു പ്രസ്ഥാനമായിട്ടല്ല ആധുനികതയെ കാണേണ്ടത്. നമ്മുടെ ഉള്ളിൽ തന്നെയുള്ള ഏറ്റവും നല്ല ആശയങ്ങളുടെ ആവിഷ്കാരത്തിന്റെ പ്രോഗ്രസ്സായി വേണം കാണേണ്ടത്. ഇന്ന് ജീവിക്കുന്നവരേക്കാൾ ആധുനികരാവും ജീവിച്ചു മരിച്ചുപോയവർ. എന്റെ കാഴ്ചപ്പാടിൽ മോദിയേക്കാൾ ആധുനികത നെഹ്റു പുലർത്തിയിരുന്നു. ബഷീറിന്റെ രചനകളിലെ ആധുനികത ഇന്നത്തെ കൃതികളിൽ ആർക്കും കാണാൻ കഴിയില്ല. ആധുനികതയെ ഒരു പീരിയഡ് ബേസ് സംഗതിയായി കാണാൻ സാധിക്കില്ല. 70കളിൽ ഞങ്ങൾ ആധുനികതയുടെ മാതൃകയാക്കിയിരുന്നത് മാധവികുട്ടി, ടി. പദ്മനാഭൻ എന്നിവരെയാണ്. ഉണ്ണി ആർ ഒക്കെ പോസ്റ്റ് മോഡേൺ റൈറ്റേർസാണ്. കാലത്തെ അതിജീവിച്ചു കാലത്തോടൊപ്പം സഞ്ചരിച്ചു നമ്മോടൊപ്പം വരുന്ന ഒരു സൃഷ്ടിയാണ് ആധുനികതയെന്ന് നാം കരുതേണ്ടത്.

**യാഥാർഥ്യവും ഫാന്റസിയും**

ഇന്നത്തെ കൃതികളിൽ ഫാന്റസി കുറഞ്ഞുവരുകയാണ്. യാഥാർഥ്യ

**നർമത്തെ പണ്ടത്തെപ്പോലെ ആസ്വദിക്കാനും കേൾക്കാനും ഇപ്പൊ സാധിക്കുന്നില്ല. ഇപ്പോൾ ഒരു തമാശ പറഞ്ഞാൽ അതിനെ തമാശ പോലെ കാണാതെ അതിനെതിരെ പ്രതികരിക്കാൻ നടക്കുന്നവരാണ് ഇപ്പോഴത്തെ ആളുകൾ.**

**ഇംഗ്ലീഷ് കൃതികളിലും മറ്റും കേട്ടു ലഭിച്ച പേരാണ് ഉട്ടോപ്യ. ഉട്ടോപ്യയക്ക് ഉദാഹരണമാണ് ഇന്നത്തെ ശബരിമലയിൽ സ്ത്രീകൾ കയറുന്ന വിഷയം.**

ബോധത്തോടെയുള്ള രചനയാണ് ഇന്നു വരുന്നത്. ഉണ്ണി.ആർ കൂടുതൽ ഫാന്റസി ഉൾപ്പെടുത്തുന്നത് കാണാം. തോമസ് ജോസഫ് യാഥാർത്ഥ്യത്തെക്കാൾ കൂടുതൽ ഫാന്റസി ഉൾപ്പെടുത്തിയിരുന്നു. എന്നാൽ ഇന്ന് ഫാന്റസിയുടെ അനുഭവം കുറഞ്ഞു വരുകയാണ്. മീശ ഒരു ഒറ്റപ്പെട്ട കൃതിയായി കണക്കാക്കേണ്ടതാണ്. സ്വപ്നങ്ങളും മറ്റു സാങ്കല്പിക ലോകങ്ങളിലേക്കുള്ള സഞ്ചാര തോന്നലുകൾപോലും കുറഞ്ഞുവരികയാണ്. എന്റെ ഒരു ഫാന്റസി കൃതിയാണ് ഉട്ടോപ്യ. ഓരോ സാഹിത്യ സൃഷ്ടിയും ഇമാജിനേഷനിലേക്ക് പോകുന്നവയാണ്. മറിച്ച് നമ്മളെ മറ്റു ലോകത്തേക്ക് കൊണ്ടുപോകേണമെന്ന ബോധപൂർവമുള്ള ഉപയോഗവും അവിടെ കാണാൻ സാധിക്കും. ഉട്ടോപ്യ എന്ന വാക്കാണ് എന്നെ കൂടുതൽ ആകർഷിച്ചത്. ഇല്ലായ്മയിൽ നിന്നും ചിലതുണ്ടാക്കിയെടുക്കാം എന്ന ചിന്താഗതിയാണ് അവിടെയുള്ളത്. ഒരു പ്രദേശംപോലെയാണ് ഞാൻ മനസ്സിൽ കണ്ടത്. ഇവിടെയുള്ള ജീവജാലങ്ങളുടെ ഭാവവും ശരീരാകൃതിയുമല്ല അവിടെ അതിൽ അടങ്ങിയിരിക്കുന്നതിന്റേത്. ഇംഗ്ലീഷ് കൃതികളിലും മറ്റും കേട്ടു ലഭിച്ച പേരാണ് ഉട്ടോപ്യ. ഉട്ടോപ്യയക്ക് ഉദാഹരണമാണ് ഇന്നത്തെ ശബരിമലയിൽ സ്ത്രീകൾ കയറുന്ന വിഷയം.

**കഥകൾക്കായി ചരിത്രം പരിശോധിക്കാറുണ്ടോ?**

റിസർച്ച് ചെയ്യുന്ന സ്വഭാവം എനിക്കില്ല. കഥകൾക്കായും പോയിട്ടില്ല. ചരിത്രം എനിക്ക് താല്പ്യമുള്ള കാര്യമാണ്. ജീവിതമായി നോക്കുമ്പോൾ ചരിത്രം അതിലേക്ക് എത്തിപ്പോകുന്നതാണ്. ഇന്ന് പലർക്കും റിസർച്ച് ചെയ്ത് എഴുതാൻ താല്പര്യം കാണും. വൈഡർ ആയുള്ള ക്യാൻവാസാണ് ഇന്നത്തെ രചനയിൽ കാണുന്നത്. ഞങ്ങൾ കണ്ടെൻസ് ചെയ്യുകയായിരുന്നു പതിവ്. എത്രയും ഭാഷയെ സാന്ദ്രമാക്കാം എന്നതായിരുന്നു ചിന്താഗതി. ഇന്ന് അത്രമാത്രം റിജിഡിറ്റി ഉണ്ടാവുന്നില്ല.ഒരു കഥയിൽ 150 വർഷം മുമ്പ് അടിമക്കച്ചവടം നടന്നു എന്ന് ഞാൻ എന്റെ ഭാവനയിൽ കണ്ട് എഴുതിയിട്ട് അത് ശരിയാണെന്ന് വേരിഫൈ ചെയ്തിട്ട് ഉൾപ്പെടുത്തും. നമ്മളുടെ ഉള്ളിലുള്ള ഒരു സ്റ്റോക്ക് ഓഫ് നോളജ് ഉണ്ടല്ലോ അതിനപ്പുറം അറിവ് ശേഖരണം ഞാൻ നടത്തിയിട്ടില്ല. അതിന്റെ ആവശ്യകത വന്നിട്ടില്ല. ആവശ്യപ്പെടുന്നവരെ പ്രമേയങ്ങൾ കൈകാര്യം ചെയ്തു. റിസർച്ച് ചെയ്യുന്ന ഒരു ട്രെൻഡ് ഈ അടുത്തകാലത്താണ് കാണുന്നത് . പ്രമേയങ്ങൾ കാലം മുന്നോട്ടുപോകുമ്പോൾ ക്ഷാമം അനുഭവപ്പെടുന്നു.പഴയകാല എഴുത്തുകാർ പ്രമേയങ്ങൾക്ക് അത്രമാത്രം സ്ട്രഗിൾ ചെയ്തിട്ടുണ്ടെന്ന് എനിക്ക് തോന്നുന്നില്ല. അനുഭവങ്ങൾ കുറയുകയും ആശയങ്ങൾ കൂടുതൽ വളരുകയും ചെയ്യുന്നു. ഇവരുടെയൊക്കെ എഴുത്ത് എന്നെ ശരിക്കും അത്ഭുതപ്പെടുത്തിയിട്ടുണ്ട് ഒരു സ്ഥലത്ത് പോയി താമസിച്ചിട്ട് അതേപോലൊരു നോവലെഴുതാൻ എന്നെക്കൊണ്ട് സാധിക്കുമെന്ന് തോന്നുന്നില്ല. ഒരു പക്ഷേ ജേണലിസ്റ്റിനെ ഒക്കെ പരിചയമുള്ളവർക്ക് സാധിക്കുമായിരിക്കും എവിടെയാണ് തേനുള്ള പൂക്കൾ ഇരിക്കുന്നതെന്ന്.

**നാട്ടിലെ നുണകൾ**

ഭൂതപ്രേതാദികൾ ഇങ്ങനെയൊക്കെ സംഭവങ്ങൾ കുട്ടിക്കാലത്ത് കൂടുതൽ കൗതുകത്തോടെ കഥ കേൾക്കുക തോന്നുകയാണെങ്കിൽ പോലും അതിന് കുറിച്ച് സൗന്ദര്യമുണ്ടായിരുന്നു എന്നാണ് എനിക്ക് തോന്നിയിട്ടുള്ളത്.. മോശപ്പെട്ട കാര്യമായി തോന്നുന്നില്ല. നുണയായി ഒത്തിരി ഇമാജിനേഷൻപ്രമോട്ട് ചെയ്യുന്നത് ഭാവനയെ പ്രൊമോട്ട് ചെയ്യുന്ന പോലെയാണ്. രാഷ്ട്രീയത്തിൽ കുറേ നുണകളുണ്ട്. ഭൂത പ്രേത വിശ്വാസങ്ങൾക്ക് കുറെ ഉപയോഗങ്ങൾ ഉണ്ടായിരുന്നു. രാത്രികൾ കറങ്ങിനടക്കുന്നത് കുറഞ്ഞു. അതും ചെയ്യാതിരിക്കാൻ വേണ്ടി ആയിരിക്കും ചിലപ്പോൾ ഇത് പോലെ നുണകൾ പറഞ്ഞു പരത്തിയത്.

നല്ല ഉദ്ദേശത്തോടു കൂടി പറഞ്ഞുപരത്തുന്ന നുണകളുമുണ്ട്. ഉദ്ദേശം നല്ലതാണെങ്കിൽ നുണ സത്യം പോലെ ഫലിക്കും. ബൈബിൾ ബേസ്ഡ് ഒരു കഥ ഉണ്ടല്ലോ...അർത്ഥബാൻ എന്ന് പറയുന്ന ഒരു നാടകമൊക്കെ തന്നെ യുണ്ട്...യേശുവിനെ തേടി പോയ ഒരു മൂന്നു വിദ്വാന്മാരുടെ കഥയുണ്ടല്ലോ... അവർ ബെത്ലഹേമിലേക്ക് യാത്ര പുറപ്പെട്ടു നക്ഷത്രത്തെ നോക്കി. അവർ യേശുവിന്റെ ജനനം ദിവ്യദൃഷ്ടികൊണ്ട് അറിഞ്ഞിരുന്നു. അന്നത്തെ കാലത്തു വാനശാസ്ത്രമാണല്ലോ വലിയ ശാസ്ത്രം. കാലാവസ്ഥ വ്യതിയാനം ഒക്കെ മനുഷ്യൻ പറഞ്ഞിരുന്നത് നക്ഷത്രത്തെ നോക്കി ആണെല്ലോ. അപ്പോ ഇതറിഞ്ഞ ഹെറേദോസ് രാജാവ് തന്റെ രാജത്വം നഷ്ടപ്പെടും എന്ന് കരുതി ശിശുവിനെ കൊല്ലാൻ തീരുമാനിച്ചു.അപ്പൊ ഇവർ വഴി അന്വേഷിച്ചു കൊട്ടാരത്തിൽ ചെല്ലുമ്പോൾ ഇവരോട് പറഞ്ഞു വിടുന്നുണ്ട് ശിശുവിനെ കണ്ടിട്ട് തന്റെ അടുത്ത വന്ന് വിവരം പറയാനായിട്ട്. പക്ഷെ ഇവർ രാജാവിന്റെ ദുരുദ്ദേശം മനസിലാക്കിയിട്ട് ശിശുവിനെ കണ്ടിട്ട് വേറെ വഴി കേറി തിരിച്ചു പോകുന്നതായിട്ടാണ്. നിരാശനായ രാജാവ് മൂന്ന് വയസിൽ താഴെ ഉള്ള എല്ലാ ശിശുക്കളെയും കൊന്നു കളയുന്നുണ്ട്.ഇതാണ് ബൈബിളിലെ കഥ.ഇതിനെ അടിസ്ഥാന മാക്കിയിട്ട് ഒരു ചെറുകഥയുണ്ട്.ഇതിന് പ്രകാരം നാലാമതൊരു വിദ്വാൻ കൂടി ഉണ്ടായിരുന്നു ഇവരുടെ കൂടെ. പുള്ളിക്കു സമയത്തിന് മറ്റേ മൂന്ന് പേരുടെ കൂടെ എത്താനായില്ല. കാരണം അയാൾ വരുന്ന വഴിക്ക് മൃതപ്രായനായ ഒരു ആളെ എടുത്ത് ശുശ്രുഷിക്കാനും മറ്റും ഒക്കെ നിന്ന്. മറ്റു മൂന്ന് വിദ്വാൻമാരും യേശുവിനു ഓരോ ഗിഫ്റ്റ് വീതം കൊടുക്കുന്നുണ്ട്.സ്വർണം, മീറ, കുന്തിരിക്കം. അതുപോലെ നാലാമത്തെ ആളും ഇതുപോലെ മൂന്നു വൈരക്കല്ലുകൾ കരുതിയിട്ടുണ്ടായിരുന്നു. അതിൽ ഒരെണ്ണം ഈ ആളെ രക്ഷിക്കാൻ ചെലവായി പോയി.ഒടുവിൽ അയാൾ ബെത്ലഹേമിൽ ചെല്ലുമ്പോ അയാൾ അറിയുന്നത് യേശുവുമായി അവർ നാടുവിട്ടു എന്നാണ്.ആ സമയത്താണ് ഹെറേദോസ്സിന്റെ പടയാളികൾ അവിടെ വരുന്നത്.അപ്പൊ ഒരു കുഞ്ഞ് അകത്തുണ്ടല്ലോ.അതിനെ രക്ഷിക്കുക എന്നത് പുള്ളീടെ മിഷൻ ആയിട്ട് പുള്ളി അങ്ങ് ഏറ്റെടുക്കുവാണ്...അപ്പൊ പുള്ളി അതിൽ വേറൊരു വൈരക്കല്ല് കൊടുത്തു അയാളെ തെറ്റിദ്ധരിപ്പിക്കും.

**നിരാശനായ രാജാവ് മൂന്ന് വയസിൽ താഴെ ഉള്ള എല്ലാ ശിശുക്കളെയും കൊന്നു കളയുന്നുണ്ട്. ഇതാണ് ബൈബിളിലെ കഥ. ഇതിനെ അടിസ്ഥാനമാക്കിയിട്ട് ഒരു ചെറുകഥയുണ്ട്.**

**നമ്മുടെ അമ്മയെ എത്രമാത്രം സനേഹിക്കുന്നുവെന്ന് കാര്യകാരണസഹിതം വിശദീകരണം കൊടുക്കാൻ കഴിയില്ല. നമ്മളിൽതന്നെയുള്ള ഒരംശം അറിയാതെ ഉള്ളിൽ നിന്ന് വരികയാണ്.**

പിന്നെ 33 വർഷം അയാൾ യേശുവിനെ തപ്പി നടക്കും. ഒടുവിൽ ഇയാൾ യേശുവിനെ കണ്ടുമുട്ടുന്നത് യേശു ക്രൂശിക്കപെടുന്നതിന്റെ അന്നാണ്. കാൽവരി കുന്നിന്റെ താഴെ വെച്ച് ഒരു അടിമ പെൺകുട്ടിയെ സഹായിക്കാനായിട്ടു ഇയാൾ തന്റെ അവസാന രത്നവും ചെലവാക്കും. അപ്പോഴേക്കും യേശുവിന്റെ മരണം കഴിഞ്ഞു പോകും...അപ്പൊ ഭൂമികുലുക്കവും മറ്റും ഒക്കെ ഉണ്ടായിട്ട് പുള്ളിയും മരണത്തിനോട് അടുക്കും... അപ്പൊ അയാൾ പറയുന്നുണ്ട് 'ഇത്ര കാലമായിട്ടും ഞാൻ തേടി നടന്നിട്ടും യേശുവിനെ കാണാൻ പറ്റിയില്ലല്ലോ' എന്ന്..അപ്പൊ ഒരു അശരീരി പോലെ ഒരു ശബ്ദം കേൾക്കും...'നീ പാവങ്ങൾക്കായി ചെയ്തതെല്ലാം എനിക്ക് തന്നെയാണ് ചെയ്തതെന്ന്...നീ തന്നെയാണ് എന്നെ ഏറ്റവും അടുത്ത് കണ്ടവൻ '...ഇത് കേൾക്കുമ്പോ തന്നെ പുള്ളി പരിപൂർണ സംതൃപ്തിയോടെ മരിക്കുന്നു... ഈ കഥയിൽ ഒരു ചോദ്യം ഉണ്ടാകുന്നത് ഇത്രയും വലിയൊരു മനുഷ്യൻ അങ്ങനെ ഒരു നുണ പറഞ്ഞു എന്നാണ്. ആ ചോദ്യത്തിന് ഉത്തരമാണ് ജ്ഞാനികൾ വിശദീകരിച്ച സംഭവം, ആ ഒരു പ്രത്യേകത കോണ്ടസ്റ്റിൽ ആ കുട്ടിയുടെ ജീവൻ രക്ഷിച്ചു അവിടെ സത്യത്തെക്കാൾ വിലപ്പെട്ടതാണ് നുണ. സത്യം പറഞ്ഞിരുന്നെങ്കിൽ ആ കുട്ടിക്ക് ജീവിതം നഷ്ടപ്പെടുമായിരുന്നു. നമ്മൾ പറയുന്ന നുണ നല്ല ഉദ്ദേശത്തോടെ കൂടെയാണെങ്കിൽ അത് എത്രമാത്രം ഫലംചെയ്യും. അത് വാസ്തവവിരുദ്ധം ആണെങ്കിൽ പോലും അതിനെ എങ്ങനെ നുണയെന്നു വിളിക്കാൻ കഴിയും. അല്ലാതെ ഒന്നും നുണയും സത്യവുമില്ല.

**അടുത്തുള്ള നാടുകൾ**

കാര്യമായിട്ടൊന്നുമില്ല. സാഹിത്യപരമായിട്ടുള്ള നാടുകൾ ഉണ്ടെന്നാണ് എന്റെ ഒരു അറിവ്.കുട്ടനാട്ടിലെ ഉൾപ്രദേശങ്ങളിൽ പ്രകൃതി മനോഹരതമായ സ്ഥലങ്ങളാണ്.. മീനച്ചിലാറിന്റെ സാന്നിധ്യം.. വൈൽഡ് എനർജി കുറെക്കൂടെ കാണാം കാട്ടാനകൾ ഉള്ള ഒരു വനപ്രകൃതിയിൽ. അത്തരത്തിലുള്ള കാഴ്ചകൾ നമ്മുടെ നാടുകളിൽ കുറവാണ്.കഥകളിൽ ചിലപ്പോൾ അതിലും മികവോടെ നമുക്ക് ആവിഷ്കരിക്കാൻ പറ്റും.. ഞാൻ ഈ പുഴയെ കുറിച്ചും വയലിനെ കുറിച്ചും എഴുതുന്നത് വായനക്കാർക്ക് വ്യത്യസ്തമായി തോന്നാം.. എനിക്കതിന് പക്ഷേ വ്യത്യസ്തമായിട്ട് ഒന്നും തോന്നുന്നില്ല.. എന്റെ കഥകൾ പരിസ്ഥിതിയുടെ പ്രാധാന്യം ഒത്തിരി എടുത്തു പറയുന്നതാണ്. അതൊരു സ്വാഭാവികമായ കാര്യം. അതും എക്സ്പ്ലെയിൻ ചെയ്യാൻ കഴിയില്ല. നമ്മുടെ അമ്മയെ എത്രമാത്രം സനേ ഹിക്കുന്നുവെന്ന് കാര്യകാരണസഹിതം വിശദീകരണം കൊടുക്കാൻ കഴിയില്ല. നമ്മളിൽ തന്നെയുള്ള ഒരംശം അറിയാതെ ഉള്ളിൽ നിന്ന് വരികയാണ്. നമുക്ക് നമ്മുടെ മുഖം കാണാൻ പറ്റാത്ത പോലെയാണ്. അതേപോലൊരു സംഗതിയാണ് വീടും നാടുമൊക്കെ.

എന്തൊക്കെ എങ്ങനെ റിഫ്ലക്ട് ചെയ്യുന്നു എന്നത് കൂടുതൽ വിശദീകരിക്കാൻ പറ്റുമെന്ന് തോന്നുന്നില്ല... ഒരു വായനക്കാരൻ ആയിട്ടും എനിക്കത് കണ്ടെത്താൻ കഴിഞ്ഞിട്ടില്ല.. എന്നെ അറിയാവുന്ന ഒരാൾക്ക് കൂടുതൽ നന്നായിട്ട് പറയാൻ പറ്റുമായിരിക്കും.

വന്നുദിച്ചേ നിന്നുദിച്ചേ ആദിത്യഭഗവാനും
ഇന്നെന്തേ ഭഗവാനും വന്നുദിക്കാനിത്ര താമസിച്ചേ
വന്നുദിച്ചേ നിന്നുദിച്ചേ ആദിത്യഭഗവാനും
ഇന്നെന്തേ ഭഗവാനോ വന്നുദിക്കാനിത്ര താമസിച്ചേ

മയിലുകേറാ മാമലയിൽ മയിലാട്ടം കണ്ടു താമസിച്ചേ...
കാളകേറാ പൊന്മലയിൽ കാളകളി കണ്ടു താമസിച്ചേ...
ആടുകേറാ മാമലയിൽ ആടുകളി കണ്ടു താമസിച്ചേ...
കുയിലുകേറാ പൊന്മലയിൽ കുയിലുകളി കണ്ടു താമസിച്ചേ...
കൊക്കുകേറാ പൊന്മലയിൽ കൊക്കുകളി കണ്ടു താമസിച്ചേ...
കുതിരകേറാ മാമലയിൽ കുതിരകളി കണ്ടു താമസിച്ചേ...

വന്നുദിച്ചേ നിന്നുദിച്ചേ ആദിത്യഭഗവാനും
ഇന്നെന്തേ ഭഗവാനും വന്നുദിക്കാനിത്ര താമസിച്ചേ

പറപറ പറപറ
പറപറ പറപറ

കഥപറ കഥപറ
പറപറ പറപറ
പറപറ പറപറ

കഥപറ പറപറ
പറപറ കഥപറ

ചിങ്ങം കന്നി തുലാങ്ങളിൽ
മലകൊയിത്തും കഴിഞ്ഞ്
പൊല്ലത്തിലും പുട്ടലിലും
നെല്ലും കെട്ടിയെടുത്തും കൊ–
ണ്ടോരായിരം പുലക്കൈയ്യും
വീശിവരും കാരണോരേ,
പെരുവയൽപൂമിയിലെ
പുലയോരെ കഥ പറ
പുലമകൾ സരസ്വതി
നാവിലാടും കഥ പറ

പറപറ പറപറ
കഥപറ പറപറ
പറപറ പറപറ
പറപറ പറപറ

അഴകി അനസി കാളി
കുഞ്ഞളരി കുറുമ്പയും
അണിഞ്ചനും കരിമ്പനും
കൊച്ചുറുമ്പൻ കാവലനും
കട്ടതട്ടി ചാലുകീറി
ഉഴുതിട്ട കഥയല്ലേ
വിത്തെറിഞ്ഞു മുളപ്പിച്ചു
ഞാറുനട്ട കഥയല്ലേ

വിരിപ്പ് പൊക്കാളി കുർക
ഓര്‍പ്പാണ്ടിയാനക്കൊമ്പൻ
പുകഴ് പെറ്റ പഴങ്കാല –
ക്കനികൾ കുരുക്കും കഥ

വെള്ളക്കേറും വേലികളിൽ
മിന്നക്കൊടി പോലെ പൊന്തും

ചൂട്ടുപൊക്കാളിക്കതിരിൻ
ചുണ്ടത്തൂറും ചിരിക്കഥ
തണ്ടിലാടും ചുണക്കഥ

പറപറ

അന്തിക്കേറുമാടമേറി
കിണ്ണം മുട്ടി പാട്ടു പാടി
കിളിയാട്ടി നരിയാട്ടി
രാവെളുക്കും കോരങ്കഥ

ചെല്ലിപ്പുല്ലും കൊച്ചമ്പ്രാന്റെ
കള്ളക്കണ്ണും പറിച്ചെറി–
ഞ്ഞില്ലപ്പടി കടന്നു പോം
നീലിപ്പുലക്കള്ളിക്കഥ

പെരുവയൽപ്പൂമികളിൽ
പലപൂവു കൊയ്തെടുത്ത്
വരുങ്കാലക്കളം നോറ്റ
പുലയോരെ പഴങ്കഥ

പറ പറ പറ പറ
പറ പറ പറ പറ
പറ പറ പറ പറ
പറ പറ പറ പറ

പോടാ തമരേന്നു ചൊന്ന്
കാലാക്കണ്ടവരമ്പത്ത്
പിടിത്താളെറിഞ്ഞു പോന്ന
കുലങ്ങൾതൻ പഴങ്കഥ

പറപറ കഥപറ
ആദി ഭഗവാനേ
പറപറ കഥപറ
അയിക്കരക്കാരണോരേ

പറപറ പറപറ
കഥപറ പറപറ
പറപറ പറപറ
കഥപറ പറപറ

– അൻവർ അലി

# തേജസ്വിനിയുടെ സ്വപ്നങ്ങൾ

ശ്രീരാഗ് എസ് / CSE 2015-19

ചുണ്ടുകളിൽക്കിടയിൽ എരിഞ്ഞിരുന്ന
ബീഡിക്കുറ്റി ഒന്നെടുത്ത്
തേജസ്വിനിയുടെ
ആഴങ്ങളിലേക്ക്നീട്ടി..ഓളങ്ങളിൽ
ഇളകിയാടുന്ന
ഓടത്തിലിരുന്നവൻ പിന്നിലേക്ക് നോക്കി,
തുഴകൾ കൈയിലെടുത്തു ..കൃഷ്ണൻ
കയറുകയായിരുന്നു. നീർച്ചാലുകൾ
കരവിസ്തൃതി തീർക്കുന്ന പുഴക്കടവിൽ
ഒരു ചെറു ഓടം ഇരുട്ടിൽ കുമറി..
സുകുമാരൻ കൃഷ്ണനു വേണ്ടി
കാത്തിരിക്കുകയായിരുന്നു. തന്നേക്കാൾ
പത്തോ പന്ത്രണ്ടോ വയസ്സ് മൂപ്പുള്ള
കൃഷ്ണേട്ടൻ. ഒരു മണിക്കൂറോളം മുൻപേ
തന്നെ വള്ളത്തിലിരുത്തി
പോയതാണ്..
രക്തം ഊറിയിറ്റുന്ന വെളുത്ത ഷർട്ട്
ഊരിമാറ്റി
കൃഷ്ണൻ പുഴവെള്ളം കോരി മുഖത്തു
തേകി. അയാളുടെ ബലിഷ്ഠമായ
മാംസപേശികൾ തിരയേറ്റത്തിലെ
പുഴപോലെ വലിഞ്ഞുമുറുകി
കറുത്തിരുണ്ട
ശരീരത്തെ രേഖാങ്കിതമാക്കിയത്
പൗർണമിചന്ദ്രൻ സുകുവിനു
കാട്ടികൊടുത്തു. നിശ്ചലൻ.

'കയ്ച്ചൂടാ ഓനേ'

**തേജസ്വിനിക്കര അയാളിലെ ആസുരതയെ കേട്ടുനിന്നു..അട്ടഹാസങ്ങളിൽ വിറകൊണ്ടു.**

തേജസ്വിനിക്കര അയാളിലെ ആസുരതയെ
കേട്ടുനിന്നു..അട്ടഹാസങ്ങളിൽ
വിറകൊണ്ടു.

സുകുമാരൻ മന്ദഹസിച്ചു .
തേജസ്വിനിയുടെ അരമേഖലയിൽ
ഇളകിയാടിയൊരു ഓടത്തെ ഇപ്പോൾ
കാണാം..

'ചെമ്പൂത്തറയിലേക്ക് വിട്ടോ..'

സുകുമാരന് വയ്യ ' കര കാണുന്നില്ല
കൃഷ്ണേട്ടാ..ഈ രാത്രിയിൽ
അങ്ങോട്ടേക്കന്നെ പോണാ..? '

'പോ ബെഗ്ഡാ..നമ്മളൊരാളെ
കൊന്നിട്ടുവരുന്നോരാ,
ചെമ്പൂത്തറയല്ലാതെ
പിന്നേടാ നമ്മളീ രാത്രീലൊളിക്കാ?"
സുകുമാരൻ വിയർത്തു.

'അത് അമ്മമ്മ പറഞ്ഞിനീ........'

സുകുമാരൻ മുഴുമിച്ചില്ല. കൃഷ്ണന്റെ
അട്ടഹാസം വീണ്ടും ഇരുകരകളേയും
തട്ടിനീക്കുമാറുച്ചത്തിൽ മുഴങ്ങിക്കേട്ടു.

'നാണുല്ലേ ചെക്കാ പത്ത് പതിനേഴു
വയസ്സായില്ലേ ..ഇപ്പളും അതെല്ലാം
വിശ്വസിക്കാൻ....
ചിന്താമഗ്നനായി. കൃഷ്ണൻ തുഴ
കയ്യില്ലെടുത്തു.

''ചെമ്പൂത്തറയിൽ ആരോ മരിച്ചൂന്ന്
കേട്ടിനല്ലോ  കുഞ്ഞിപെണ്ണേ ..?"
വിറയാർന്ന ശബ്ദത്തിൽ ഭീതി
കലർന്നിരുന്നു.

'അതേടയ അമ്മമ്മേ  ഈ ചെമ്പൂത്തറ?'

കുഞ്ഞിപെണ്ണ്  പറഞ്ഞത് കേട്ട
ഞെട്ടലിലായിരുന്നു  ആ വൃദ്ധസ്ത്രീ..
'പൊഴെന്റെ  കരക്ക്ള്ള കാവാ മോനേ..
തൊണ്ടച്ചൻ തെയ്യത്തിന്റെ
കാവ്..അട്ത്ത്തന്നെ  ഒരു ചാപ്പേല്
മുസലിയാർ  തെയ്യോമിണ്ട്..'

കഥ തുടർന്നു

ചെമ്പൂത്തറ കാര്യങ്കോട്കാർക്കും
വയൽക്കരക്കാർക്കും എന്തിന്
പുഴക്കുപോലും പേടിയാണ്.. അടുത്ത്
വീടുകളില്ല.. രാത്രിസഞ്ചാരമില്ല.
ചെമ്പകപൂത്തറ ലോപിച്ചാവണം
ചെമ്പൂത്തറ വന്നത്..
തൊണ്ടച്ചന്റെ കാവിനും പത്തുവാര
കിഴക്ക് മുള്ളിൻപടർപ്പുകൾ
ഒളിപ്പിച്ചുവച്ചൊരു ചെമ്പകമരമുണ്ട്.
ബ്രഹ്മരക്ഷസ്സും രക്തരക്ഷസ്സും
കുടിപാർക്കുന്ന പരിമളഗാത്രി.
നിദ്രാവിഹീനങ്ങളായ രാവുകളെ
തേജസ്വിനിക്ക്
സമ്മാനിക്കുന്ന ചെമ്പകത്തറയിലെ
നിശീഥിനികളുടെ കഥകളനവധി
നാട്ടിൽപാട്ടാണ്..
കൊല്ലത്തിലൊരിക്കൽ കാവിലെ
കളിയാട്ടത്തിനുമാത്രം ജനസാമീപ്യം
അറിയുന്ന പ്രദേശത്ത് എന്നും
രാവിലെകളിൽ പോലീസുകാർ
തിരഞ്ഞുനോക്കും. തേജസ്വിനിക്കരയെ
പേടിപ്പിക്കാനാരുടെയെങ്കിലും ജഡം
മുള്ളിൻപടർപ്പുകളിൽ രക്തം വാർന്ന്
കിടപ്പുണ്ടാവും..
തേജസ്വിനി ഒരു വിസ്മയമാണ്..
പലതിനും ഉത്തരം തരാതെ മുക്കിമൂളി
മാറി നിൽക്കുന്ന ഒരു വികൃതിപെണ്ണ്.

അതങ്ങനെ പരന്ന് കിടക്കയാണ്..
ഒഴുകുകയാണ്. എവിടുന്നു വരുന്നെന്ന്
ഇന്ന് വരെ പറഞ്ഞിട്ടില്ലെങ്കിലും ഒരു
സ്വന്തക്കാരിയെന്നപോലെ കരയിലെ
ജനങ്ങളിവളെ സ്നേഹിക്കുന്നു..

തുമ്പക്കും കാശിപ്പൂവിനും
വേണ്ടി പുഴയുടെ അരികുപറ്റി നടന്ന
കാലമുണ്ടായിരുന്നു..
യോജനകൾ നടന്നാലും പിന്നേയും
നീളുന്ന ജലപ്രവാഹം. അന്നിവൾക്കു
മീതെ മറ്റൊന്നില്ല.. ലോകത്തിലെ ഏറ്റവും
വലിയ ജലാശയം അന്നീ കാര്യങ്കോട്
പുഴയായിരുന്നു. അച്ഛന് ശ്രാദ്ധമൂട്ടുവാൻ
തൃക്കണ്ണാടെന്നോ ചെന്നു കടൽ കണ്ടു,
അന്ന് വരെ ആ കുഞ്ഞുമനസ്സിൽ
അനശ്വരമായ
ജലപ്രവാഹം ഇത് മാത്രമായിരുന്നു..
കാലം മാറി ജീവിതവും, അയാൾ
ഗദ്ഗദങ്ങളെ ഗളനാളത്തിങ്കൽ
തന്നെയടക്കി.
കൃഷ്ണൻ അതിവേഗം കരപറ്റാനുള്ള
ശ്രമത്തിലാണ്..ഇന്നല്ലെങ്കിൽ നാളെ
പോലീസ് തേടിവരും. അതിനുമുൻപ്
മംഗലാപുരത്തെത്തണം.. അതിന്
ഒരുദിവസം കൂടെ കാക്കണം..
സുകു ചിന്തകളിൽ നിന്നും
പിൻവാങ്ങിയില്ല..
സമുദായത്തിനുവേണ്ടിയുള്ള വിപ്ലവം..
വാളെടുക്കൽ.. പുറമേ പരിഹസിക്കുന്ന
പലരും രഹസ്യമായി ആരാധിക്കുന്നവൻ.
നാലാം ക്ലാസിലെങ്ങാണ്ട് ഇതേ
കൃഷ്ണൻ ചേട്ടൻ
പിടിച്ചുകൊണ്ടുപോയാണ്
പാർട്ടിയിൽ ചേർത്തത്.
പിന്നീടതൊരു ഭ്രാന്തായി മറ്റുള്ളവരോടുള്ള
കലിയായി..ഇന്ന് കൊലക്കേസിലെ
കൂട്ടുപ്രതിയുമായി..

ചേനക്കര സഹില മൻസിലിൽ
ഇപ്പോഴേക്കും മാപ്പിളപാട്ടിൻ ശീലുകൾ
നെഞ്ചത്തടി നിലവിളികളായി
മാറിയിരിക്കും.

'പുത്രിയുടെ മൈലാഞ്ചികല്യാണത്തിനന്ന്
സമുദായപ്രമുഖൻ ചേനക്കര
സാഹിബിനെ കൊല്ലപ്പെട്ടനിലയിൽ
കണ്ടെത്തി.' പത്രങ്ങളാഘോഷിക്കട്ടെ.
കൃഷ്ണൻ അട്ടഹസിക്കയാണ്..
കരകണ്ടു.. ഓടം കരക്കൊതുക്കി,
കരയിൽ പലയിടത്തും
മുള്ളുകൾ പടർന്നിരിന്നു. ചൂട്ട്
കത്തിക്കാതെ വേറെ നിവൃത്തിയില്ല.
രക്തം യക്ഷികൾക്കു മാത്രമല്ല ഇഷ്ടം,
രക്തദാഹികളായ കുളയട്ടകളിൽ ചിലത്
കാലുകളിൽ
പറ്റിപ്പിടിച്ചുതൂങ്ങിനിന്നു.

കാവിന്റെ ചിതലരിച്ച വാതിലുകൾ
ഒരൂത്തിന് പറന്നു
വീഴുമെന്ന സ്ഥിതിയാണ്. സുകുവിന്റെ
കാലുകൾ മടങ്ങിവീഴാൻ ഓങ്ങി
നിൽക്കുന്നു മരണത്തെ മാത്രം
പരിഗ്രഹിക്കുന്ന
പ്രകൃതിയിലേക്ക് സ്വേച്ഛയാൽ ചെന്ന്
കയറിക്കൊടുക്കുക വിഡ്ഢിത്തം.
എങ്കിലും ചെമ്പൂത്തറയിലെ
മരണങ്ങളെപറ്റി യുക്തിസ
ഹമായതൊന്നും ഇന്നേവരെ കേട്ടിട്ടില്ല.
നാട്ടുകാരുടെ ജടിലജല്പനങ്ങളാകാം
ഒരുപക്ഷേ ഒരുകാലത്ത് മുടങ്ങാതെ
തിരി കത്തിക്കൊണ്ടിരുന്ന തൊണ്ടച്ചൻ
കാവിനെ വടക്കൻ ഐതിഹ്യമാലയിലെ
താളുകളിൽ മാത്രമായി
തളച്ചിട്ടത്. കേട്ട കഥകളെക്കാൾ
അവനിന്നയാളെ , കൃഷ്ണേട്ടനെ
വിശ്വസിക്കാനാഗ്രഹിക്കുന്നു.

**തുമ്പക്കും കാശിപ്പൂവിനും വേണ്ടി പുഴയുടെ അരികുപറ്റി നടന്ന കാലമുണ്ടായിരുന്നു.. യോജനകൾ നടന്നാലും പിന്നേയും നീളുന്ന ജലപ്രവാഹം. അന്നിവൾക്കു മീതെ മറ്റൊന്നില്ല..**

**സുകു നാട്ടുകാരുടെ ഭാവനകളിൽ അത്ഭുതം കൂറി അവിടെ തന്നെയിരുന്നു. കാവിൻ പരിസരം നിറച്ചും മുള്ളുകളാണ്. മുരിക്കിൻ കമ്പുകളും , തൊട്ടാവാടി പടർപ്പുകളും മണ്ണിൽ പരവതാനി വിരിച്ചിരിക്കുന്നു.**

ഊതിപെരുപ്പിച്ച നാടോടിക്കഥകളെ വിശ്വസിക്കേണ്ടതില്ലെന്ന് മനസ്സിന് കൽപന കൊടുത്തു.

'പേടി ആന്ന്ണ്ടോ? '
ഉരസിയ തീപ്പെട്ടികണ്ണ് കത്തിത്തീർന്നു. കൃഷ്ണൻ നിസാരഭാവേന ബീഡിയും പുകച്ച് ഇരിക്കുകയാണ്.

'രാത്രി വഴിതെറ്റി ബെര്ന്നോര് ചെലപ്പോ പാമ്പ് കടിച്ചോ അപ്പർത്തൊരു പൊട്ടക്കെണറിണ്ട്. നീ കണ്ടിനാ, ആ കെൺറ്റിലു വീണോ ചാവാറിണ്ട്. ഊട്ത്തെ ആൾകാർക്ക് പിന്നെ അത് പോരെ, പിന്നെ പ്രേതായി, രക്ഷസ്സായി, ചാത്തനായി .. ഓരോന്ന് ഇണ്ടാക്കലായി. '
കൃഷ്ണൻ മുസ്ലിയാർ ചാപ്പയിലെ തറയിൽ പൊടിതട്ടി ഇരുന്നു. സുകുവിനോടും ഇരിക്കാൻ പറഞ്ഞു.
'പാമ്പുണ്ടോന്ന് നോക്ക്യാ മതി സുകു, വേറെ പേടിക്കാനൊന്നും ഇല്ല.. '
പതിയെ പേടി കൗതുകത്തിനു വഴിമാറി. കേട്ട കഥകളിലും കണ്ട സിനിമകളിലും പ്രേതങ്ങൾ വരുന്ന സമയം നേരത്തേ തന്നെ കഴിഞ്ഞു പോയിരിക്കുന്നു. സുകു നാട്ടുകാരുടെ ഭാവനകളിൽ അത്ഭുതം കൂറി അവിടെ തന്നെയിരുന്നു. കാവിൻ പരിസരം നിറച്ചും മുള്ളുകളാണ്.മുരിക്കിൻ കമ്പുകളും , തൊട്ടാവാടി പടർപ്പുകളും മണ്ണിൽ പരവതാനിവിരിച്ചിരിക്കുന്നു. കൃഷ്ണൻ പറഞ്ഞ പൊട്ടകിണറ്റിനെ മറച്ച് കാരമുള്ളിന്റെ കാടുകളും. പാമ്പിൻ പുറ്റുകളും നിരവധി.രാത്രി വഴിതെറ്റിവരുന്ന ഏതൊരുവനും മുള്ളിൽ ചവിട്ടി മുറിവുപറ്റാം. പാമ്പു കടിച്ചാലോ കിണറ്റിൽ വീഴാൻ പോയാലോ കാരയുടെ കൂർത്ത മുനകൾ ശരീരത്തിൽ കളമെഴുത്തും നടത്തിയേക്കാം. ഒന്ന് മറന്നു, അട്ടകൾ! അവയും രക്തം ഊറ്റിയേക്കാം.
ചുവന്നു പൊടുത്ത കാലുകൾ അയാളെ ഓർമ്മിപ്പിച്ചു.രക്തം വാർന്നു കിടക്കുന്ന ജഢങ്ങളെ വിശദീകരിച്ച ചാരിതാർത്ഥ്യത്തിൽ സുകു കിടക്കാനൊരുങ്ങി.
പുറത്തിറങ്ങിയ കൃഷ്ണനും വന്ന് കിടന്നു. കിടന്നപാടെ അയാൾ ഉറങ്ങി. നെടുനീളൻ കൂർക്കംവലികൾ അലോസരമുണ്ടാക്കിയതിനെ തുടർന്ന് സുകു പുറത്തിറങ്ങി നിലാവത്ത് കാവിൻ തറയിലിരുന്നു.

'കൊന്നൂലെ തൊണ്ടച്ചാ?'
സുകു ഞെട്ടിത്തരിച്ചു.
കേൾക്കുന്നതൊരു മാപ്പിളശബ്ദമാണ് മാപ്പിളശബ്ദം..

'നിന്റെ പൊരേലാ ഓരിപ്പം കെടക്ക്ന്നത്'
ഇത്തവണ പക്ഷേ മറ്റൊരു ശബ്ദമായിരുന്നു. മാപ്പിളമാരുടേതായി തോന്നിയില്ല.
സുകു സ്തബ്ധനായി നിന്ന നില്പിൽ തന്നെ നിൽക്കുകയാണ്. കാലുകൾ ചലിക്കാതായി, കൈകൾ വിറക്കുന്നു, നേത്രസ്തരം ഭേദിച്ചു കണ്ണുകൾ രണ്ടും പുറത്തേക്ക് ചാടി. ചെവി കേൾക്കാം. കാവിൽനിന്നു കർണ്ണപടം തുളച്ച് കയറിയ ശബ്ദവീചികൾ ഇരമ്പങ്ങളായി പരിണമിച്ചു.
'ചത്തോനും കൊന്നോനും രണ്ടും എന്റെയും മക്കളല്ലേ തൊണ്ടച്ചാ..."
അൽപനേരത്തെ മരവിപ്പിനു ശേഷം സുകു തുളവീണ കൽചുമരുകൾക്കിടയിലുടെ

കണ്ണുകൾ കാവിനകത്തേക്ക് പായിച്ചു. വീണ്ടും മന്ദചേഷ്ടനായി നിന്നു. തലക്ക് കുടപിടിക്കുന്ന ചുവന്ന മുടി, അതിനു താഴെ അഗ്നി സ്ഫുരിക്കുന്ന നേത്രഗോളങ്ങൾ. സാക്ഷാൽ തൊണ്ടച്ചൻ തെയ്യം . ഒന്നേ കണ്ടുള്ളൂ. തലവെട്ടിതിരിച്ചു. തൊണ്ടച്ചനരികിലായി തലയിൽ വെള്ള പുതച്ച് കരിവീട്ടി കറുപ്പുള്ള താടിക്കാരൻ ചെമ്പൂത്തറകാവിലെ മുസ്ലിയാർ തെയ്യം.

നീയാണെനെൻകീടെ സ്ഥലം തന്നെ മുസ്ലിയാരെ , ഓറ് നിന്റെ മക്കളെ കൊന്നാൽ എന്റെ മക്കളാവൂല്ല"
തെയ്യത്തിന്റെ ശബ്ദത്തിനു പോലും വിറയൽ ഉളവാക്കിയ അത്യന്തം ഭീകരമായ ഒരു രാവ് തേജസ്വിനി കണ്ടു നിന്നു.പുഴയിലെ ഓളങ്ങൾ എല്ലാം കിഴക്കോട്ട് നിരങ്ങിനീങ്ങി പതുക്കെ പിൻവാങ്ങി. കാറ്റുപോലും വീശാൻ ഭയന്നുനിന്നു. പ്രളയത്തിലെ നിശബ്ദത ആദ്യമായി അനുഭവിച്ച രാവിൽ തേജസ്വിനിക്കടവ് ചേനക്കരയിലെ ആർത്തനാദങ്ങൾ കാതോർത്തു. പന്തം കൊളുത്തി പ്രകടനങ്ങളെ കണ്ടുനിന്നു.

''ചെമ്പകകോട്ടയിലെ മറുതക്കിന്ന് വിരുന്നോ?"
തൊണ്ടച്ചൻ സുകുവിന് നേരെ തിരിഞ്ഞു. സുകു മരവിച്ചു നിൽക്കുകയാണ് എന്തോ പറയാൻ വെമ്പൽ കൊള്ളുന്നു.തൊണ്ട ഇടറുന്നു. വാക്കുകൾ മുറിഞ്ഞു പോകുന്നു.

'എന്നെ രക്ഷിക്കണം... ഞാനൊന്നും ചെയ്തിട്ടില്ല'
സുകു ബദ്ധപ്പെട്ട് പറഞ്ഞൊപ്പിച്ചു

തൊണ്ടച്ചന്റെ കാൽക്കൽ വീണു. തൊണ്ടച്ചൻ ഉരിയാടാത്തത് കണ്ട് മുസലിയാരുടെ കാൽക്കലും ചെന്ന് കരഞ്ഞു. മുസലിയാർ സുകുവിനെ കയ്യിലെടുത്തു.

'എന്നെ ദൈവാക്കിയത് തൊണ്ടച്ചനാ മോനെ.. '

ചെമ്പകത്തറയിൽ യാചകനായി വനതായിരുന്നതത്രേ തൊണ്ടച്ചൻ. മരിച്ചു കഴിഞ്ഞതപ്പാൾ അന്ന് അഭയം കൊടുത്ത മുസലിയാർക്കും ദേവസ്ഥാനം കൽപിച്ചു കൊടുത്ത കഥ അമ്മുമ്മ പറഞ്ഞത് ചെറിയ ഒരോർമ്മയുണ്ട്. മുസലിയാർ സുകുവിനെ തിരിച്ചയച്ചു.

'എന്ത് ധൈര്യത്തിലാ രാവ് പാർക്കാൻ ഈട തന്നെ വന്നേ..'
തൊണ്ടച്ചന്റെ ശബ്ദം പരുക്കനായി. ഒരു ഗൂഢസ്മിതം ഉള്ളിലൊതുക്കി തൊണ്ടച്ചൻ ചോദിച്ചു.

'ഒന്നിലും വിശ്വാസൂല്ല ല്ലേ?, ഞങ്ങളേം ചെമ്പകത്തറേലെ പിശാചുക്കളേം ഒന്നും'
ഇത്തവണ മുസലിയാർ ആയിരുന്നു.

'വിശ്വസിക്കണം. ഇപ്പോൾ തന്നെ നിങ്ങളിലൊരാൾ മറുതയ്ക്ക് ഇരയാവാൻ പോവാണ്'
തൊണ്ടച്ചൻ പറഞ്ഞു.

'രക്ഷിക്കണേ ദൈവേ'
'രക്ഷിക്കണേ ദൈവേ'

'ഒരാൾ ഒരാളെ കൊല്ലണം . ചത്ത ഒരാളെ മറുതക്ക് ഞങ്ങ

**'രക്ഷിക്കണേ ദൈവേ'**
**'രക്ഷിക്കണേ ദൈവേ'**

**ആഞ്ഞടുത്ത കൊടുവാളിന്റെ മൂർച്ച സുകുവിന്റെ കൈത്തണ്ട ശരിക്കുമറിഞ്ഞു. വാർന്നൊഴുകിയ രക്തത്തെ തടുക്കാൻ ശ്രമിക്കാതെ സുകു ഉരുണ്ടുമാറി.**

കൊടുത്തോളാം.
മറ്റേയാൾക്ക് രക്ഷപ്പെടാം. '
മുസലിയാർ കൂട്ടിച്ചേർത്തു
'നീ കൃഷ്ണനെ കൊന്നാൽ നിനക്ക്
രക്ഷപ്പെടാം'

സുകു നില തെറ്റി തറയിൽ വീണു.
തെയ്യത്തെ കണ്ട നിമിഷത്തെ ശപിച്ചു.
ഞരങ്ങി. തൊണ്ടച്ചനും മുസലിയാരും കാവ്
വിട്ടിറങ്ങി. തേജസ്വിനിയിലെ
പിൻവാങ്ങിയ ഓളങ്ങൾ ആർത്തലച്ച്
പാഞ്ഞെത്തി. പുഴ ഒഴുകിത്തുടങ്ങി
കാവിലെ ചാണകം മെഴുകിയ
തറയിലിരുന്ന സുകുവിൽ ചിന്തകളും.
കൃഷ്ണേട്ടൻ. ചെറുപ്പം മുതലേ
കാണുന്നതാണ്. പാർട്ടിയിൽ ചേരാനും
കേസിൽ കുടുങ്ങാനും
പഠിത്തം മുടങ്ങാനും എല്ലാത്തിനും
കാരണഭൂതൻ. പക്ഷേ
കുടുംബ കാര്യങ്ങൾക്കെല്ലാം
വൻസഹായമായിരുന്നു അയാളെക്കൊണ്ട്.
കല്യാണം കഴിക്കാതെ നാടായ നാട്ടിലെല്ലാം
പാർട്ടിക്കാര്യങ്ങൾക്ക് അലച്ചിലാണ്.
എത്രയോ ഇടങ്ങളിൽ അടിപിടി,
കത്തിക്കുത്ത് കേസുകൾ. പലതിലും
ശിക്ഷ കിട്ടിയിട്ടില്ല. കാര്യമെന്തായാലും
സുഹൃത്തെന്നു പറയുവാൻ ഇങ്ങേര്
മാത്രമേ ഉണ്ടായിരുന്നുള്ളൂ. അമ്മമ്മേടെ
സൂക്കേട് കാര്യത്തിനും എന്റെ
ജോലിക്കാര്യത്തിനും ഒരു പാട് ഓടിയ
മനുഷ്യനാണ്. എങ്ങനെ കൊല്ലും, വയ്യ.

ആഞ്ഞടുത്ത കൊടുവാളിന്റെ
മൂർച്ച സുകുവിന്റെ കൈത്തണ്ട
ശരിക്കുമറിഞ്ഞു. വാർന്നൊഴുകിയ
രക്തത്തെ തടുക്കാൻ ശ്രമിക്കാതെ സുകു
ഉരുണ്ടുമാറി.പിടഞ്ഞെഴു
ന്നേറ്റു. പുറത്തേക്കോടി.ചെമ്പൂത്തകാവ്
ഒരുതരം ചിലന്തിവലയായിരുന്നു.
ഇരയ്ക്ക് രക്ഷപെടാനാകാതെ
മുള്ളിൻ പടർപ്പുകളിൽ നെയ്തെടുത്ത
ചിലന്തിവല. ഇവിടെ ചിലന്തി
ആരുമാകാം. മാടനോ, മറുതയോ,
രക്ഷസ്സോ എന്തിന്, സ്വന്തം സുഹൃത്ത്
വരെയാകാം. ഇരകളുടെ കഥകൾ
തേജസ്വിനിക്കര കേൾക്കാറില്ലധികം.
അവർ ഇരകളായെന്ന് മാത്രമറിയാം.
മുൾപടപ്പിൽ കുടുങ്ങിവീണ സുകു
അരണ്ടവെളിച്ചത്തിൽ കൃഷ്ണനെ കണ്ടു.
അയാൾ നിർവികാരനായിരുന്നു.
കുറച്ചുമുൻപ് ചേനക്കര സാഹിബിനെ
വെട്ടിവീഴ്ത്തുമ്പോഴും ഒരുപക്ഷേ
അയാളിൽ വികാര
വിചാരങ്ങളുണ്ടായിരുന്നിരിക്കില്ല.

'എനിക്ക് രക്ഷപ്പെടണം'
കൃഷ്ണനെന്ന സുഹൃത്തിനെ
നഷ്ടപ്പെട്ടിരിക്കുന്നു.

"നമ്മക്ക് രണ്ടാക്കും രക്ഷപ്പെടാം
കൃഷ്ണേട്ടാ... അയിന് എന്നെ
വെട്ടന്നതെന്തിനാ '

സുകു ഒന്നും അറിഞ്ഞിട്ടുണ്ടായിരുന്നില്ല.

തിരിഞ്ഞുകിടക്കുന്നതിനിടയിൽ കൂടെ
കിടക്കുന്നവനെ കാണാതായതറിഞ്ഞ
കൃഷ്ണൻ നിലാവിൽ
കാവിനരികിലേക്ക് നടന്നെത്തി. കാവിന
കത്തെ കുശുകുശുക്കലുകൾക്ക്
കാതോർത്ത കൃഷ്ണൻ
ഇഷ്ടികവിടവിലൂടെ സുകു
സംസാരിക്കുന്നതാണ് കണ്ടത്.
കൂടെ കണ്ട പരിചിതരല്ലാത്ത
രണ്ടു പേർക്കിടയിൽ ഒരുത്തൻ
മാപ്പിളയാണെന്നറിഞ്ഞ കൃഷ്ണൻ

അവനെ ശ്രദ്ധിച്ചു.

' നീ കൃഷ്ണനെ കൊന്നാൽ നിനക്ക് രക്ഷപ്പെടാം'

കൃഷ്ണന് കൂടുതലൊന്നും ഊഹിക്കേണ്ടി വന്നില്ല.

'നിൻക്ക് പ്രായമായിട്ടില്ല സുകൂ...

കൊല്ലാനും... ചാവാനും ... എന്നാൽ നീ ചാവാതെ എനിക്ക് ജീവിക്കാനും കഴിയില്ല... നീ ചാവണം'

'മാപ്ളമാർക്ക് ഒറ്റാൻ നോക്ക്യതല്ലേടാ പന്നീടെ മോനേ... '

കൃഷ്ണൻ ആഞ്ഞു വെട്ടി. അതിനകം എഴുന്നേറ്റിരുന്ന സുകു കുതറി മാറി കൃഷ്ണനെ ആഞ്ഞുതള്ളി. വീണ്ടും പുറകിലേക്കോടാൻ ശ്രമിച്ച സുകുവിന് കാരക്കാടുകൾ വഴിമുടക്കി. വാൾപ്പിടിയിൽ ഇരുകൈകളും ചേർത്ത് പുറകിൽ നിന്ന് വന്ന വെട്ടിൽ നിന്ന് ഇടത് മാറി സുകു രക്ഷപ്പെട്ടു.വെട്ടിന്റെ വേഗതയാൽ മുന്നിലേക്ക് ആഞ്ഞ കൃഷ്ണനെ സുകു കാരമുൾക്കാട്ടിലേക്ക് തള്ളിയിട്ടു. ആജാന ബാഹുവായ ആ മനുഷ്യന്റെ ഭാരം താങ്ങാൻ മാത്രം കെൽപ്പുണ്ടായിരുന്നില്ല ആ മുൾപടർപ്പുകൾക്ക്...

ഗ്ലും

തിരിച്ചു വരാനാകാത്ത വിധം കൃഷ്ണൻ ചെമ്പൂത്തറയിലെ പൊട്ടക്കിണറ്റിലാണ്ടു.

തേജസ്വിനിക്കര ഉണർന്നു. ഇന്നലത്തെ ബഹളങ്ങൾ കാരണമാവാം സമയമേറെയായയും പുഴ ആലസ്യം വിട്ടുണർന്നില്ല. ചെമ്പൂത്തറയിലെ രക്ഷസുകൾ കൃഷ്ണനേയും കൊന്നു. അമ്മ പറഞ്ഞു.

ചേനക്കര സാഹിബിനേയും ആരോ കൊന്നിരിക്കുന്നു. സുകു തേജസ്വിനിയിലിറങ്ങി. വെയിലേറ്റ് തിളങ്ങുന്ന പുഴ. ചിരിക്കുന്നു. കാണുന്ന ഒഴുകുന്ന വഴികളിലെല്ലാവരോടും. പലതിനും ഉത്തരം കൊടുക്കാതെ മുക്കി മൂളി മാറി നടക്കുന്നു.

**തേജസ്വിനിക്കര ഉണർന്നു. ഇന്നലത്തെ ബഹളങ്ങൾ കാരണമാവാം സമയമേറെയായയും പുഴ ആലസ്യം വിട്ടുണർന്നില്ല. ചെമ്പൂത്തറയിലെ രക്ഷസുകൾ കൃഷ്ണനേയും കൊന്നു. അമ്മ പറഞ്ഞു.**

# രക്തസാക്ഷി

അജയ് രാജ് / ME 2017-21



എൻ മകനെ
അഭിനവ പത്മവ്യൂഹത്താൽ
വലയം ചെയ്യപ്പെട്ടവനെ
പോരാട്ട വീര്യങ്ങളുടെ
ഒരു കനൽകട്ടയാണ് നീ
നിൻ നേർക്കു വന്നടുത്ത
വർഗീയ മുനയിൽനിന്നും
നീ വഴുതി മാറാഞ്ഞതും അതിനാലാണോ
അടർകളത്തിൽ പൊരുതി വീണ നിന്റെ
ചങ്കിലെ ചോരക്കും നിറം ചുവപ്പ്
പാതി അണഞ്ഞ നിന്റെ മിഴിയിലെ
ആളുന്ന കനലെരിവിനും നിറം ചുവപ്പ്
പോരാട്ട വീഥികളിൽ തളരാത്ത മനസിന്
എന്നും നീ സാക്ഷി
രക്തസാക്ഷി

**സാധാരണ റിവ്യു പോലെ നേർവഴി സ്വീകരിക്കുന്നതിനു പകരം ചില കാര്യങ്ങളിൽ രഹസ്യാത്മകഥ സൂക്ഷിക്കുന്നതും പഴയ ഓർമകളും സംഭവങ്ങളും ഇടകലർന്ന് വരുന്ന വിവരണങ്ങളോടും കൂടിയ ഒരു രീതിയാണ് ഞാൻ ഉപയോഗിക്കുന്നത്.**

ഓൺലൈൻ മാധ്യമങ്ങൾ കുടുതലായി സ്വീകരിക്കപ്പെടുന്നതും, ജീവിതം തന്നെ പണ്ടത്തെക്കാൾ കൂടുതൽ വേഗത്തിലാവുന്നതും കൊണ്ട് പഴയ രീതിയിലുള്ള വായനയിൽ മാറ്റം വരുന്നുണ്ട്. ഇന്നത്തെ കാലം മൽസരങ്ങളുടെയും പ്രചരണങ്ങളുടേതും ആണല്ലോ. വായനയും പുസ്തകങ്ങളുടെ തെരഞ്ഞടുപ്പുപോലും ബുക്ക് റിവ്യുവിന്റെ അടിസ്ഥാനത്തിലായി. ഒന്നാമത് കണ്ണിൽ കണ്ടത് എല്ലാം വായിക്കാൻ ആർക്കും സമയമില്ല. വായിക്കുന്ന ശീലം ഉള്ളവർ തന്നെ കുറവ്. രണ്ടാമതായി അമിതമായ വില കാരണം എല്ലാ പുസ്തകവും നമുക്ക് വാങ്ങാനും പറ്റില്ല. അപ്പോൾ സോഷ്യൽ മീഡിയായിലൂടെയും പ്രിന്റ് മീഡിയാ വഴിയും ഉള്ള ബുക്ക് റിവ്യു വളരെ പ്രയോജനം ചെയ്യുന്നുണ്ട്. ഫേസ് ബുക്കിലെ റീഡേഴ്സ് സർക്കിൾ പോലുള്ള കൂട്ടായ്മകൾ വഴി സമകാലിക രചനകളിൽ നല്ലത് മാത്രം തേടിപ്പിടിച്ച് വായിക്കുക എന്നത് ഒരു നല്ല പോംവഴി തന്നെയാണ്.

ഞാൻ കാര്യത്തിലേക്ക് വരാം. പതിവു പോലെ ഈ വർഷത്തെ കോളേജ് മാഗസിനിൽ ഒരു ആർട്ടിക്കിൾ വേണം എന്ന് എഡിറ്റർ അസർ ആവശ്യപ്പെടുന്നു. സാധാരണ ഏതെങ്കിലും യാത്രാ സ്മരണകൾ എഴുതി കൊടുക്കുകയാണ് ചെയ്യാറ്. എഴുതാൻ വൈകി. കമ്പ്യൂട്ടർ സയൻസിലെ രാംനാഥ് ഓർമ്മപ്പെടുത്താൻ വന്നു. അവന്റ അഭിപ്രായത്തിൽ യാത്രാ വിവരണം വേണ്ട പകരം ബുക്ക് റിവ്യു മതി എന്നാണ്. എന്നാൽ ശരി ഒരു ബുക്ക് റിവ്യു ആകാം എന്നു വച്ചു. ഒരു ചെറിയ വ്യത്യാസമുണ്ട്. നമ്മൾ സാധാരണ കാണുന്നത് പ്രകാശനം ചെയ്യപ്പെട്ട അഥവാ ബുക്ക് മാർക്കറ്റിൽ ഇറങ്ങിയ പുസ്തകങ്ങളുടെ റിവ്യു ആണ്. ഇവിടെ ഞാൻ അവതരിപ്പിക്കുന്നത് ഇതുവരെ പുറത്തിറങ്ങിയിട്ടില്ലാത്ത എന്നാൽ ഉടൻ ഇറങ്ങാൻ സാധ്യത ഉള്ളതും, പുതിയ ഒരു പ്രമേയം, ആഖ്യാന ശൈലി എന്നിവ കൊണ്ടു ശ്രദ്ധിക്കപ്പെടാനും പോകുന്ന രണ്ട് കൃതികളാണ്. ഇതു രണ്ടും എഴുതിയ ആൾ നമ്മുടെ കലാലയത്തിലെ ഒരു പൂർവ വിദ്യാർത്ഥി കൂടി ആണെന്നത് നമുക്ക് ഈ വിഷയത്തിൽ കുറെക്കൂടി താൽപര്യം ജനിപ്പിക്കുന്ന ഒന്നാണ്.

സാധാരണ റിവ്യു പോലെ നേർവഴി സ്വീകരിക്കുന്നതിനു പകരം ചില കാര്യങ്ങളിൽ രഹസ്യാത്മകഥ സൂക്ഷിക്കുന്നതും പഴയ ഓർമകളും സംഭവങ്ങളും ഇടകലർന്ന് വരുന്ന വിവരണങ്ങളോടും കൂടിയ ഒരു രീതിയാണ് ഞാൻ ഉപയോഗിക്കുന്നത്.

തുടക്കം അനൂപിൽ നിന്നും വന്ന ഒരു വാട്സ് ആപ് മെസ്സേജാണ്. പഴയ ഒരു മെക്ക് അലുമ്നി ആണ് അനൂപ്. വ്യവസ്ഥാപിതവും അല്ലാത്തതും ആയ ഇടതുപക്ഷ ചിന്ത മനസ്സിൽ ഉള്ളയാൾ, പുരോഗമനവും മിത്തും ഒന്നിച്ച് കൈകാര്യം ചെയ്യുന്നവൻ, മനുഷ്യ സ്നേഹി, ധിക്കാരി, വിപ്ലവകാരി എന്നൊക്കെ ആളുകൾക്ക് സൗകര്യപൂർവം വിശേഷിപ്പിക്കാവുന്ന വ്യക്തിത്വം. പഠനത്തിലും കരിയറിലും വേറിട്ട ചിന്തയാൽ ശ്രദ്ധേയനായി. എല്ലാവരും ബിടെക്കിനു ശേഷം ജോലിക്ക് ശ്രമിച്ചപ്പോൾ അനൂപ് ഹൈദരാബാദ് സെൻട്രൽ യൂണിവേഴ്സിറ്റിയിൽ ഇക്കണോമിക്സ്



**Anoop Sasikumar**

എംഎ ചെയ്തു. തുടർന്ന് ജെആർഎഫ് ഓടെ എംഫിൽ, നോൺ ലീനിയർ എക്കണോമിക് ഫോർകാസ്റ്റിങ്ങിൽ പിഎച്ച്ഡി, ബിറ്റ്സിൽ അധ്യാപനം, സെൻട്രൽ യൂണിവേഴ്സിറ്റിയിൽ വീണ്ടും അധ്യാപകൻ എന്നിങ്ങനെ കരിയർ. ആർഐടിയോടുള്ള സ്നേഹവും കടപ്പാടും ഇപ്പോഴും മനസ്സിൽ സൂക്ഷിക്കുന്ന അനേകരിൽ ഒരുവൻ. എഴുത്തിൽ സജീവമായ അനൂപിന് അടുത്തിടെ നമ്മുടെ നാട്ടിലെ മിത്തുകളിലും സസ്പെൻസ് ത്രില്ലറുകളിലും അപസർപ്പക സാഹിത്യത്തിലും താൽപര്യം ജനിച്ചു. അത് ശ്രദ്ധേയമായ രണ്ട് കൃതികൾക്ക് വഴി വെച്ചു. അനൂപ് എനിക്ക് അയച്ചു തന്ന രണ്ട് അപ്രകാശിത കൃതികളുടെ (PDF) റിവ്യു ആണ് ഈ എഴുത്തിലെ പ്രമേയം. അതിൽ ഒരെണ്ണം ഡി സി ബുക്സിന്റെ നോവൽ മൽസരത്തിലെ ബെസ്റ്റ് അഞ്ചിൽ പെടുന്നു. ഫലം നവംബർ ഒന്നിന് അറിയാം.

ഞാനും അനൂപും തമ്മിൽ ചാറ്റ് പതിവുണ്ട്. ഒരു ദിവസം വരുന്നു മെസ്സഞ്ചറിലൂടെ ഒരു സന്ദേശം

അനൂപ്: സാറേ ഈ മട്ടാഞ്ചേരിയിലെ പ്രാന്തൻ കുര്യച്ചന്റെ ഐതിഹ്യം ഒന്നു പറഞ്ഞു തരാമോ?

ഞാൻ: എന്തിനാ?

അനൂപ്: കൊച്ചി കേന്ദ്രമാക്കി ഒരു കഥ എഴുതുന്നുണ്ട്. അല്പം മിത്തിക്കൽ ആയ , അതിമാനുഷ കഥാപാത്രങ്ങൾ അതിൽ വരുന്നുണ്ട്. ഞാനിപ്പോൾ ചരിത്രവും ഐതിഹ്യവും ഇടകലർന്നു വരുന്ന കൊച്ചി ബേസ്ഡ് മിത്തുകളുടെ അന്വേഷണത്തിലാണ്.

ഞാൻ: വളരെ സന്തോഷം. എനിക്കറിയാവുന്നത് ഷെയർ ചെയ്യാം.

അനൂപ്: കുറേ ഐതിഹ്യമാലയിലേയും കൊച്ചിരാജ്യചരിത്രം ആയും ഉള്ള കാര്യങ്ങൾ അച്ഛൻ പറഞ്ഞു തന്നു. ഇനി വേണ്ടത് പോർച്ചുഗീസ്, ചൈനീസ് ആധിപത്യവുമായി ബന്ധപ്പെട്ട മിത്തുകളുടെ വിവരങ്ങളാണ്.

ഞാൻ: ഞങ്ങളുടെ കൊച്ചിയിലെ ജീവിതം പോർട്ടുഗീസ് അധിനിവേശവുമായി ബന്ധപ്പെട്ടു കിടക്കുന്നു. കുറച്ച് മിത്തുകളെ പറ്റി ഞാൻ പറയാം. ആദ്യമായി പ്രാന്തൻ കുരിയച്ചൻ എന്നു നീ പറഞ്ഞത്. അതിൽ വസ്തുതാപരമായി തെറ്റുണ്ട് പ്രാന്തൻ കുര്യച്ചൻ എന്ന ഒരു വ്യക്തി അല്ല അത്. മട്ടാഞ്ചേരി – കൽവത്തി റോഡിൽ

**ആർഐടിയോടുള്ള സ്നേഹവും കടപ്പാടും ഇപ്പോഴും മനസ്സിൽ സൂക്ഷിക്കുന്ന അനേകരിൽ ഒരുവൻ. എഴുത്തിൽ സജീവമായ അനൂപിന് അടുത്തിടെ നമ്മുടെ നാട്ടിലെ മിത്തുകളിലും സസ്പെൻസ് ത്രില്ലറുകളിലും അപസർപ്പക സാഹിത്യത്തിലും താൽപര്യം ജനിച്ചു.**

**ഞാൻ ആലോചിച്ചു – കൊച്ചിയിലെ ലത്തീൻ കത്തോലിക്കരുടെ ഇടയിൽ പ്രചാരമുള്ള കാപ്പിരി മുത്തപ്പൻ എന്ന മിത്തുണ്ട്.**

പാണ്ടികശാലകൾക്കിടയിൽ ഒരു ചെറിയ കുരിശടയുണ്ട്. കൂനൻ കുരിശു സത്യം (AD 1653) എന്നു നമ്മൾ ചരിത്ര പുസ്തകത്തിൽ പഠിച്ചത് തന്നെ. പോർച്ചുഗീസുകാർ അതിനെ വിശുദ്ധ കുരിശ് എന്ന് അർത്ഥം വരുന്ന പ്രാന്താ ക്രൂസ് (Prantha Cruz) എന്നു വിളിച്ചു. നാട്ടുകാർ അത് പ്രാന്തൻ കുരിശ് ആക്കി.

കുരിശ് പിന്നെ കുരിയച്ചൻ ആയി. അതിന് മിത്തിക്കൽ പരിവേഷം ഒന്നുമില്ല. നാട്ടുകാർ ഭ്രാന്തിന് മരുന്നായി അവിടത്തെ തിരിയിലെ എണ്ണ എടുക്കാറുണ്ട്. പിന്നെ എന്തെങ്കിലും കളവു പോയാൽ കുരിയച്ചനു നേർന്നാൽ തിരിച്ച് കിട്ടും അല്ലെങ്കിൽ കട്ടവന് ഭ്രാന്ത് വരും എന്ന് ഒരു വിശ്വാസമുണ്ട്.

അനൂപ്: ഓക്കെ സർ. ഇതു പോലെ രസമുള്ള മിത്തുകൾ വേറെ ഉണ്ടെങ്കിൽ പറഞ്ഞു തരണം.

ഞാൻ ആലോചിച്ചു കൊച്ചിയിലെ ലത്തീൻ കത്തോലിക്കരുടെ ഇടയിൽ പ്രചാരമുള്ള കാപ്പിരി മുത്തപ്പൻ എന്ന മിത്തുണ്ട്. തൃപ്പൂണിത്തുറ – മരട് ഭാഗത്ത് കുതിരപ്പക്ഷി അഥവാ വലിയ കപ്പിത്താൻ ദുർമരണം പ്രാപിച്ച് അറുകൊല ആയതിനെ പറ്റി ഒരു മിത്തുണ്ട്. ഉദയം പേരൂർ സുന്നഹദോസിൽ ഉപേക്ഷിക്കാൻ തീരുമാനിച്ച ഹിന്ദു ആചാരങ്ങളെ പറ്റി ഒരു മിത്തുണ്ട് ബെന്യാമിൻ മഞ്ഞ വെയിൽ മരണങ്ങൾ എന്ന ഒരു നോവൽ അതിനെ അവലംബിച്ച് എഴുതിയിട്ടുണ്ട്.

ക്രിസ്ത്യൻ മിത്തുകളെ അവലംബിച്ച് എഴുതിയ ത്രില്ലർ എന്ന വിഭാഗത്തിൽ പെടുത്താവുന്ന കൃതികൾ മലയാളത്തിൽ കുറവാണ്. ബെന്യാമിൻ എഴുതിയ മഞ്ഞ വെയിൽ മരണങ്ങളും ടി.ഡി. രാമകൃഷ്ണൻ എഴുതിയ ഫ്രാൻസിസ് ഇട്ടിക്കോരയുമാണ് എടുത്ത് പറയാവുന്നവ. കാപ്പിരി മുത്തപ്പനെ പശ്ചാത്തലം ആക്കി പോഞ്ഞിക്കര റാഫി എഴുതിയ സുന്ദരവും അത്യുജ്വലവുമായ നോവൽ ''ഓരപ്രണോബിസ്'' ആകട്ടെ ത്രില്ലർ എന്ന വിഭാഗത്തിൽ വരുന്നുമില്ല. ഇംഗ്ലീഷിൽ ഒക്കെ ഡാൻ ബ്രൗൺ മോഡൽ കൃതികൾ ധാരാളം ഉണ്ടുതാനും. ഞാൻ അവന് കാപ്പിരി മുത്തപ്പനെക്കുറിച്ച് പറഞ്ഞ് കൊടുത്തു.

കൊച്ചിയിൽ നല്ല നിലയിൽ ജീവിച്ചിരുന്ന പോർച്ചുഗീസ് പ്രമാണിമാർക്ക് പലപ്പോഴും ഡച്ചുകാരുമായും ബ്രിട്ടീഷ്കാരുമായും യുദ്ധത്തിൽ തോറ്റ് നാടു വിട്ടു പോകേണ്ടി വന്നിട്ടുണ്ട്. സ്വത്തുക്കൾ എല്ലാം ഉപേക്ഷിച്ചുള്ള ഓട്ടത്തിൽ വല്ലപ്പോഴും തിരിച്ചു വരാനുള്ള യോഗം അവർക്കോ പിൻഗാമികൾക്കോ ഉണ്ടായേക്കാം എന്ന് അവർ കരുതി. സ്വത്തുക്കൾ സുരക്ഷിതമാക്കാൻ അവർ കണ്ട വഴി കുറച്ച് ക്രൂരമായിരുന്നു. സ്വത്തുക്കളെല്ലാം നിധികുംഭങ്ങളാക്കി അടയാളം വച്ച് കുഴിച്ചിട്ടു. കുഴിയിൽ ജീവനോടെയോ ശവമായോ അവരുടെ കൂടെ വിശ്വസ്തരായ ജോലിക്കാരായിരുന്ന കാപ്പിരി (നീഗ്രോ) അടിമകളെയും ഇട്ടു മൂടി. ഈ കാപ്പിരികൾ അറുകൊലകൾ ആയി സ്വത്തു സംരക്ഷിക്കും ഒരിക്കൽ അതു തിരഞ്ഞു വരുന്ന അവകാശികളെ ഏൽപ്പിക്കും എന്നതാണ് മിത്ത്. കാലം കുറെ കഴിഞ്ഞപ്പോൾ നാട്ടുകാർ ഈ കാപ്പിരിയുടെ പ്രേതത്തെ കാപ്പിരി മുത്തപ്പൻ എന്നു വിളിച്ചു. മന്ത്രവാദം പോലെ നിധി കണ്ടെടുക്കാനും മറ്റ്

ആഭിചാരക്രിയകൾക്കും കാപ്പിരി മുത്തപ്പനെ പ്രസാദിപ്പിക്കാൻ വിളക്ക് വെക്കുകയും കള്ളും ഇറച്ചിയും നിവേദിക്കുകയും ചെയ്യുന്ന രീതി നിലവിൽ വന്നു. അത് ഇപ്പോഴും തുടരുന്നു.

കുതിരപ്പക്ഷി അഥവാ വലിയ കപ്പിത്താൻ കൊച്ചി രാജാവായിരുന്ന ശക്തൻ തമ്പുരാന്റെ സൈനിക തലവനായിരുന്നു. കൊല്ലുന്ന രാജാവിന് തിന്നുന്ന മന്ത്രി എന്ന പോലെ ഒരുപാട് ക്രൂരതകൾ ചെയ്തു കൂട്ടി. അതിന്റെ ശാപമാണോ എന്തോ കുടുംബം അന്യം നിന്നു തറവാട് അനാഥമായി. കാടുപിടിച്ച ആ പറമ്പിൽ അദ്ദേഹത്തിന്റെ ആത്മാവിനെ തറച്ച മരമുണ്ട് എന്ന് ആളുകൾ വിശ്വസിക്കുന്നു.

ഇത്രയും കേട്ട അനൂപ് നന്ദി പറഞ്ഞ് പിരിഞ്ഞു. പിന്നെ ഞാൻ കാണുന്നത് എനിക്ക് വന്ന ഒരു മെസ്സഞ്ചർ അറ്റാച്മെന്റാണ്. സർ ഞാൻ ത്രില്ലർ രൂപത്തിൽ ഒരു കഥ എഴുതി എന്നും പറഞ്ഞ്. അത് ഒന്ന് വായിച്ച് അഭിപ്രായം പറയണം എന്ന്. അതിനാണ് ഇപ്പോൾ DC നോവൽ മൽസരത്തിൽ ബെസ്റ്റ് അഞ്ചിൽ ഒന്നായി തെരഞ്ഞെടുക്കപ്പെട്ട് ഒന്നാം സ്ഥാനത്തിനു മൽസരിക്കുന്നത്. എനിക്ക് കിട്ടിയ ത്രെഡിന് ഏകദേശം 120 പേജുണ്ട്. തെറ്റു തിരുത്തി വികസിപ്പിച്ചു കഴിയുമ്പോൾ ഏകദേശം 200 ന് മേൽ പേജ് വരും. ലക്ഷണ യുക്തമായ ഒരു നോവൽ. അതിന്റ റിവ്യു ആണ് ഞാൻ ആദ്യം എഴുതുന്നത്.

വികസിച്ചു വരുന്ന ആധുനിക കൊച്ചിയിൽ നടക്കുന്ന ഒരു സാങ്കൽപ്പിക കഥ എന്ന രീതിയിലാണ് ഇത് വിഭാവനം ചെയ്യപ്പെട്ടിരിക്കുന്നത്. ഫോർട്ട് കൊച്ചിയും മട്ടാഞ്ചേരിയുമാണ് പശ്ചാത്തലം. സമൂഹത്തിൽ വളർന്നു വരുന്ന അധോലോകവും യുവത്വത്തിന്റ അതിലേക്കുള്ള ഇഴുകിച്ചേരലും മറ്റെവിടെയും പോലെ നമ്മുടെ നാട്ടിലും ദൃശ്യമാണല്ലോ. കൊച്ചിയുടെ പുരാവൃത്തം പറഞ്ഞ് മിത്തിക്കൽ കഥാ പാത്രങ്ങളെ പുതിയകാലത്ത് അവതരിപ്പിക്കാൻ കഥാകൃത്ത് ഭ്രമാത്മകമായ ഒരു മാതൃക അവലംബിക്കുന്നു. നഗരത്തിൽ നടക്കുന്ന ഭീതിജനകമായ ചില സംഭവങ്ങളെ അതിൽ കൊലകളും തട്ടിക്കൊണ്ടു പോക്കും മറ്റു തരത്തിലുള്ള തിന്മകളും വരും യുക്തി കൊണ്ട് വ്യാഖ്യാനിക്കാൻ കഴിയാത്ത ഒരു പ്രദേശവാസി നടത്തുന്ന ചില അന്വേഷണങ്ങളിലൂടെ കാര്യങ്ങളുടെ ചുരുൾ അഴിയുന്നതായ ഒരു തരം കഥ പറച്ചിലാണിവിടെ ഉപയോഗിച്ചിരിക്കുന്നത്.

ഈ കഥയിലുടനീളം ഉദ്വേഗം നിലനിർത്താൻ സാധിച്ചിട്ടുണ്ട്. എന്നാൽ ഇന്ദുഗോപനും മറ്റും സമാന മലയാള കൃതികളിൽ ഉപയോഗിച്ചിട്ടുള്ള അതി ഭാവുകത്വം ഇവിടെ അധികമായി കാണാനില്ല. ചിലയിടത്തെല്ലാം കഥാകൃത്ത് ലേശം നർമ്മം കലർന്ന അലിഗറിക് സങ്കേതം ഉപയോഗിച്ചതായും കാണുന്നു. ഒന്നിന്റ വിവരണം വഴി മറ്റൊന്നിനെ ലക്ഷ്യമാക്കുന്ന സാമൂഹ്യ വിമർശന സങ്കേതമാണല്ലോ അലിഗറി. വിക്തോർ ഹ്യൂഗോയുടെ പാവങ്ങൾ, എം പി നാരായണപിള്ളയുടെ പരിണാമം എന്നീ കൃതികളിലെല്ലാം നാമിതു കാണുന്നുണ്ട്. അനൂപിന്റ വർണനകൾ ചിലപ്പോഴെല്ലാം ഭ്രമാത്മകതയിലൂടെ മാജിക്കൽ

**വികസിച്ചു വരുന്ന ആധുനിക കൊച്ചിയിൽ നടക്കുന്ന ഒരു സാങ്കൽപ്പിക കഥ എന്ന രീതിയിലാണ് ഇത് വിഭാവനം ചെയ്യപ്പെട്ടിരിക്കുന്നത്**

**തിന്മയുടെ ശക്തികളെ മെരുക്കാൻ നന്മയുടെ രൂപകങ്ങളും വേണമല്ലോ കഥയിൽ  അതിന് കഥാനായകനും ഒരു മിത്തിക്കൽ പരിവേഷം കൊടുക്കുന്നു**

റിയലിസം പ്രാപിക്കുന്നത് തികച്ചും സ്വാഭാവികമായി തോന്നും എന്നതാണ് ഈ എഴുത്തിനെ മികച്ചത് ആക്കുന്നത്.

പെൺകുട്ടിയുടെ തിരോധാനവും ചില ദുർമരണങ്ങളും ചികയുന്ന ഒരു നാട്ടുകാരൻ (അയാൾക്കും ചില സവിശേഷതകളുള്ള പുരാവൃത്തം മാണ് ഉള്ളത്) പശ്ചിമ കൊച്ചിയിലെ ചില അധോലോക സംഘങ്ങളിലേക്ക് എത്തിപ്പെടുന്നു. ഇവയാകട്ടെ പഴയ കാല യൂറോപ്യൻ പൈതൃകം പേറുന്ന നിഗൂഢ സംഘങ്ങളാണ്. ചെറിയ തെമ്മാടിത്തങ്ങൾ തൊട്ട് വലിയ സാമൂഹ്യ തിന്മയുടെ പുനസ്ഥാപനം വരെ ലക്ഷ്യമിടുന്ന രണ്ടു തരം തെമ്മാടിക്കൂട്ടങ്ങളിലൂടെ കഥാകൃത്ത് പഴയ കാലത്ത് നിലനിന്നിരുന്ന മനുഷ്യച്ചെന്നായ (wear wolf), വാമ്പയർ (vampire), ആൾനരി (leopard) എന്നീ മിത്തുകളെ സമീപകാലത്തേക്ക് പുനർജീവിപ്പിക്കുന്നു. സംഭ്രമ ജനകമായ കഥാഗതിക്ക് സ്വാഭാവികത വരുത്തുവാൻ പോർച്ചുഗീസ് കാലവും, കുരിശു യുദ്ധങ്ങളും, ഇൻക്വിസിഷനും, ഗാമയും, കബ്രാളും പഴമയിൽ നിന്നും ഇന്നിലേക്കും തിരിച്ചും സ്ക്രോൾ ചെയ്യപ്പെടുന്നു. ഈ വർണന കഥയെ വിശ്വസനീയമായി പിൻതുടരാൻ വായനക്കാരനെ പ്രേരിപ്പിക്കുന്നു. നമ്മൾ റൈസ് പുള്ളറിന്റയും ബ്ലാക്ക് മാസ്സിന്റയും കാലത്താണല്ലോ ഇന്നും ജീവിക്കുന്നത്.

1492ൽ കുരിശു യുദ്ധത്തിൽ കോൺസ്റ്റാന്റിനോപ്പിൾ പരാജയപ്പെടുന്നു. തുർക്കികളുമായി യുദ്ധത്തിന്, അന്നത്തെ ഇരുണ്ട നാഗരികതകൾ ആയിരുന്ന യുറോപ്യൻ രാജ്യങ്ങളിൽ നിന്ന് താരതമ്യേന നാഗരികമായിരുന്ന ഏഷ്യയിലേക്ക് യൂറോപ്യൻ രാജാക്കൻമാർ പടയോട്ടം നടത്തുന്നു. അതിൽ റൊമാനിയെ മുസ്ലിം അക്രമികളിൽ നിന്ന് രക്ഷിക്കാൻ ട്രാൻസിൽവാനിയായിലെ നാടുവാഴി ആയിരുന്ന ഡ്രാഗൺ വംശജൻ ഡ്രാക്കൂളിയാ ഉയർന്നു വരുന്നതും കാലഗതിയിൽ അയാൾക്ക് ഉണ്ടാവുന്ന തിന്മയോടുള്ള അഭിനിവേശവും നാം ഡ്രാക്കുള കഥകളിൽ വായിക്കുന്നുണ്ട്. മനുഷ്യനായും ചെന്നായ ആയും രൂപാന്തരപ്പെടാൻ കഴിയുന്ന വാംപയർ പണ്ടേ ഉള്ള ഒരു യൂറോപ്യൻ മിത്താണ്.

തിന്മയുടെ ശക്തികളെ മെരുക്കാൻ നന്മയുടെ രൂപകങ്ങളും വേണമല്ലോ കഥയിൽ  അതിന് കഥാനായകനും ഒരു മിത്തിക്കൽ പരിവേഷം കൊടുക്കുന്നു. ഫ്രാൻസീസ് ഇട്ടിക്കോരയിലെ പോലെ ഒരു പാരമ്പര്യമുള്ള മാന്ത്രിക കുടുംബം അതിലെ ചില ഇതൾ പിരിവുകൾ നന്മയുടെയും തിന്മയുടെയും വക്താക്കൾ ആയുള്ള രണ്ടു ചേരികൾ, പോരാട്ടം എന്നിവയിലൂടെ കഥ ഉദ്വേഗം നിലനിർത്തിക്കൊണ്ട് തുടരുന്നു. ആധുനിക കാലഘട്ടത്തിലൂടെ പോകുമ്പോഴും യുക്തിസഹമായ രീതിയിൽ കഥ പറഞ്ഞ് പോകുന്നുണ്ട്. കഥാനായകനെ പോരാട്ടത്തിൽ സഹായിക്കാൻ പ്രാദേശികവും വൈദേശികവുമായ മിത്തിക്കൽ കഥാപാത്രങ്ങൾ വേറെയുമുണ്ട്. യൂറോപ്യൻ മിത്തുകളായ മനുഷ്യ നരികളും വാമ്പയറുകളും ദുഷ്ടരെങ്കിൽ ചൈനീസ് പാരമ്പര്യമുള്ള ഡ്രാഗണുകളെ നല്ല കഥാപാത്രമായി ചിത്രീകരിച്ചിരിക്കുന്നു.

ദുഷ്ടരാണ് യൂറോപ്യൻ അധിനിവേശ

കരെങ്കിൽ ചൈനാക്കാർ, വർത്തകർ എന്ന നിലയിൽ ക്ഷണിക്കപ്പെട്ട അതിഥികളും നാടിന്റെ നന്മയ്ക്കായി മാന്ത്രിക വിദ്യ ഉപയോഗിക്കുന്ന നേരും നെറിവും ഉള്ളവരും ആണെന്ന് എഴുത്തുകാരൻ സങ്കൽപ്പിക്കുന്നു. ഡ്രാഗണുകൾ കഥാനായകനെ സഹായിക്കുന്നുണ്ട്. പ്രധാന ഡ്രാഗണിന്റെ മകൾ കഥാനായകന്റെ സ്നേഹിതയാണു താനും. ഹാരി പോട്ടറിൽ ഒക്കെ കാണുന്ന പോലെ ചൈനീസ് ഡ്രാഗണുകൾ ടൈം ട്രാവലിനായി മാജിക് പോർട്ടലുകൾ സൃഷ്ടിക്കുക ഒക്കെ ചെയ്യുന്നുണ്ട്. കഥയുടെ ഒടുക്കം കഥാനായകൻ തിന്മയുടെ ശക്തികളെ ഒന്നൊന്നായി തോൽപിക്കുകയും നാടിനു വരാനിരുന്ന വലിയ ഒരു ഭവിഷ്യത്തിൽ നിന്ന് നാടിനെ രക്ഷിക്കുകയും ചെയ്യുന്നു. കഥയുടെ മിത്തിക്കൽ ആയ ഒരു തലം ഇതാണ്. വായനക്കാരന് ഇവിടെ സൗകര്യപൂർവം സാമൂഹിക രാഷ്ട്രീയ തലങ്ങൾ വിഭാവനം ചെയ്യാവുന്നതാണ്.

അടുത്തകാലത്ത് ഭാഷയിൽ നല്ല നല്ല പരീക്ഷണങ്ങൾ നടക്കുന്നുണ്ട്. പുതു തലമുറയിലെ എഴുത്തുകാർ വ്യത്യസ്ത ങ്ങളായ പ്രമേയങ്ങളും രീതികളും അവതരിപ്പിക്കുന്നുണ്ട്. അമീഷിന്റെ മെലൂഹ പ്രമേയമായ കൃതികൾക്ക് ഡാൻ ബ്രൌണും റൌളിങ്ങും ഒക്കെ പ്രചോദനം ആയെങ്കിൽ, ഇവയെല്ലാം മലയാളത്തെയും പ്രചോദിപ്പിക്കുന്നുണ്ട്. നമ്മുടെ നാട്ടിലെ സംഭവങ്ങൾ സ്വതസിദ്ധമായ ശൈലിയിൽ പുനരാവിഷ്കരിക്കുന്ന ഇന്ദു ഗോപൻ ഉദാഹരണം. സയൻസ് ഫിക്ഷൻ എന്ന നിലയിലും ഇന്ദു ഗോപൻ രചന നടത്തിയിട്ടുണ്ട്. ഭാരതീയ ഭാഷകളിൽ അറിയപ്പെടുന്ന മാജിക്കൽ ത്രില്ലർ ചന്ദ്രകാന്ത തന്നെ. പിന്നെ ദുർഗ്ഗാ പ്രസാദ് ഖത്രി എഴുതിയ സയൻസും മിത്തും കൂട്ടിച്ചേർത്ത കൃതികളിൽ പെട്ട ചെമന്ന കൈപ്പത്തി, മൃത്യുകിരണം, വെളുത്ത ചെകുത്താൻ, ഭൂതനാഥൻ എന്നിവ. എല്ലാം ഹിന്ദിയിൽ. ഇവയ്ക്കെല്ലാം ഇന്നും വായനക്കാരുണ്ട്. മലയാളത്തിൽ ശ്രദ്ധേയമായ ആദ്യ കാല മിസ്റ്റിക് കൃതികൾ ബഷീറിന്റെ ഭാർഗ്ഗവീ നിലയം, മലയാറ്റൂർ രാമകൃഷ്ണൻ എഴുതിയ ആറാം വിരൽ, എം.പി നാരായണ പിള്ള എഴുതിയ പരിണാമം, മോഹനചന്ദ്രന്റെ കൃതികളായ കലിക, വേലൻ ചടയൻ, അരയാൽ എന്നിവയാകും. തുടർന്ന് വന്ന ടി.ഡി.രാമകൃഷ്ണന്റെ ഫ്രാൻസീസ് ഇട്ടിക്കോര കുറേ അധികം ചർച്ച ചെയ്യപ്പെട്ടു. അതു പോലെ തന്നെ ബെന്യാമിൻ എഴുതിയ മഞ്ഞ വെയിൽ മരണങ്ങളും. ഏറ്റവും പുതിയതായി അഖിൽ പി ധർമ്മജൻ എഴുതിയ മെർക്കുറി ഐലൻഡിൽ എത്തി നിൽക്കുന്നു ലിസ്റ്റ്.

പറഞ്ഞ് വന്നത് കേരളം കേന്ദ്രമാക്കി നമുക്കും ത്രില്ലർ എന്ന വിഭാഗത്തിൽ പെടുന്ന കഥകൾ എഴുതാൻ സാധിക്കും എന്നത് ചൂണ്ടിക്കാണിക്കാനാണ്. ഭാഷയുടെ സൗന്ദര്യവും കുറ്റമറ്റ രചനാ ശൈലിയും ഉണ്ടെങ്കിൽ മലയാള ഭാഷ വേറിട്ട ഭാവനകളെയും സ്വീകരിക്കും എന്ന് അനൂപിന്റെയും മുകളിൽ സൂചിപ്പിച്ചവരുടെയും കൃതികൾ കാണിച്ചു തരുന്നു. പ്രണയം, വിരഹം, മരണം തുടങ്ങിയ പതിവു പ്രമേയങ്ങളിൽ നിന്നും ഒരു മാറ്റം നൂതന മാധ്യമങ്ങൾ ഉപയോഗിക്കുന്ന ഇന്നത്തെ വായനാ സമൂഹം സ്വാഗതം

**അനൂപിന്റേതായി വേറൊരു ചെറു നോവൽ (നോവലൈറ്റ്) കൂടി വായിക്കാനിടയായി. മിടുക്കനായ ഒരു എഞ്ചിനിയറിങ് വിദ്യാർത്ഥി എങ്ങനെ സാമൂഹിക യാഥാർത്ഥ്യങ്ങളെ ചോദ്യം ചെയ്യുന്ന ഒരു ഒറ്റയാനായി മാറുന്നു എന്നത് വിശ്വസനീയമായ രീതിയിൽ കഥാകൃത്ത് പറഞ്ഞുതരുന്നു.**

**പലരും പറഞ്ഞ് പഴകിയ പ്രമേയം ആണെങ്കിലും പാത്രസൃഷ്ടി, ഒഴുക്കുള്ള ശൈലി, എഴുത്തിലെ വൈവിധ്യം, കഥയുടെ സംഘാടനം എന്നിവയിൽ കാണിച്ച സിദ്ധി മൂലം നമുക്ക് തുടക്കം മുതൽ ഒടുക്കം വരെ മുഷിയാതെ വായിച്ചു പോകാൻ സാധിക്കും.**

ചെയ്യുന്നുണ്ട്. അനൂപിന്റെതായി വേറൊരു ചെറു നോവൽ (നോവലൈറ്റ്) കൂടി വായിക്കാനിടയായി. മിടുക്കനായ ഒരു എഞ്ചിനിയറിങ് വിദ്യാർത്ഥി എങ്ങനെ സാമൂഹിക യാഥാർത്ഥ്യങ്ങളെ ചോദ്യം ചെയ്യുന്ന ഒരു ഒറ്റയാനായി മാറുന്നു എന്നത് വിശ്വസനീയമായ രീതിയിൽ കഥാകൃത്ത് പറഞ്ഞുതരുന്നു. പലരും പറഞ്ഞ് പഴകിയ പ്രമേയം ആണെങ്കിലും പാത്രസൃഷ്ടി, ഒഴുക്കുള്ള ശൈലി, എഴുത്തിലെ വൈവിധ്യം, കഥയുടെ സംഘാടനം എന്നിവയിൽ കാണിച്ച സിദ്ധി മൂലം നമുക്ക് തുടക്കം മുതൽ ഒടുക്കം വരെ മുഷിയാതെ വായിച്ചു പോകാൻ സാധിക്കും. ഭാഷയുടെ ചാരുതയും രചനാ ശൈലിയും കൊണ്ട് ഈ രണ്ടു കൃതികളെയും മികച്ചവ എന്ന ഗണത്തിൽ തന്നെ നിസ്സംശയം വിശേഷിപ്പിക്കാം.



Dr. MS Sinith / Asst Professor, Department of ECE



# വേനൽപ്പൂവ്

സഞ്ജയ് കൃഷ്ണ / EEE 2016-20

ഇങ്ങനെയൊരു കാര്യം അവൾ ഒരിക്കലും പ്രതീക്ഷിച്ചിരുന്നില്ല. അവൾ ചുറ്റും കണ്ണോടിച്ചു. ഇല്ല മറ്റൊരു ചെടിയും പൂത്തിട്ടില്ല. എല്ലാം കരിഞ്ഞുനിൽക്കുന്നു. അത്രക്ക് കഠിനമാണ് വേനൽ. അപ്പോഴാണ് ആ റോസാച്ചെടി, എന്തിനോവേണ്ടി കാത്തിരിക്കുന്നപോലെ അതിമനോഹരമായ ഒരു പൂവുമായി നിൽക്കുന്നത്. മുമ്പ് വന്ന ശൈത്യകാലത്തും മഴക്കാലത്തുമെല്ലാം മറ്റുചെടികളുടെ കൂടെ ഇതും ഉണ്ടായിരുന്നു. എന്നാൽ അന്നൊന്നും ഇത് പൂത്തിരുന്നില്ലല്ലോ. അന്ന് ഇവിടെയെല്ലാം ഒരുപാട് ചെടികളുള്ളതുകൊണ്ട് താൻ ഇതിനെ ശ്രദ്ധിച്ചതുമില്ല. ഒരു പാഴ്ച്ചെടിയായേ കണ്ടിരുന്നുള്ളൂ. മറ്റുചെടികൾക്ക് വെള്ളമൊഴിക്കുമ്പോഴും അവരോടൊക്കെ സംസാരിക്കുമ്പോഴും പലപ്പോഴും ഈ ചെടിയെ പാടേ അവഗണിച്ചു എന്നാൽ ഇന്നിപ്പോൾ അവൾക്ക് കൗതുകം അടക്കാനായില്ല. അവൾ ആ ചെടിക്കരികിലേക്ക് നടന്നു ഇലകൾ കരിഞ്ഞ് തുടങ്ങിയിരിക്കുന്നു. തണ്ടുകളൊക്കെ വളഞ്ഞുകിടക്കുന്നു. പൂ ഉള്ള തണ്ട് മാത്രം നേരെനിൽക്കുന്നു. കുറച്ചുനേരം അവൾ അത് അങ്ങനെ തന്നെ നോക്കിനിന്നു. എന്നിട്ടു കുറച്ചു വെള്ളം എടുത്തുകൊണ്ടുവന്ന് അതിന്റെ ചോട്ടിലേക്ക് ഒഴിച്ചു. വരണ്ടുകിടന്ന മണ്ണിലൂടെ വെള്ളം താഴേക്കിറങ്ങുന്ന ശബ്ദം അവൾ കേട്ടു. വളരെ സൂക്ഷിച്ച് മുള്ള് കൊള്ളാതെ ആ പൂവിനെ തന്റെ രണ്ടു കൈകൾക്കിടയിലെന്നോണം പിടിച്ചു. പതുപതുത്ത ഇതളുകൾ. മുഖം പൂവിലേക്ക് അടുപ്പിച്ചു. അവൾ ഒരു നിമിഷം കണ്ണടച്ചു. എന്തൊക്കെയോ സുഖമുള്ള തോന്നലുകൾ, ഉള്ളിലെവിടെയൊക്കെയോ. അവൾ കണ്ണുതുറന്ന് പതിയെ ആ പൂവിനോട് ചോദിച്ചു. അല്ലാ എന്താ ഉദ്ദേശം? അവളുടെ മുഖത്ത് ഒരു പുഞ്ചിരി വിടർന്നു. എന്തെന്നില്ലാത്ത സന്തോഷം. താനും ഈ മനോഹര പ്രകൃതിയുടെ ഭാഗമാണെന്ന് ഒരു തോന്നൽ.

അമ്മ വിളിക്കുന്നു. ദാ വരുന്നു എന്നുപറഞ്ഞു പുറകിലേക്ക് മാറിയതും അവൾക്ക് നല്ലപോലെ വേദനിച്ചു. നോക്കിയപ്പോൾ വളഞ്ഞുകിടന്ന തണ്ടുകൾ അവളെ പുൽകാനെന്നപോലെ തൊട്ടുനിൽക്കുന്നു. പതുക്കെ ആ തണ്ടുകൾ മാറ്റിയിട്ട് ആ ചെടിയെ ഒന്നുനോക്കി. അത്, പൂവ് തന്റെ നേരെ നീട്ടുന്നപോലെ അവൾക്ക് തോന്നി. അതിന് എന്തോ പറയാനുള്ളത് പോലെ. പോകരുത് എന്ന് പറയുന്നതുപോലെ. പിറ്റേന്ന് രാവിലെ അവൾ വന്നു. എന്നാൽ ആ ചെടിയിൽ പൂവുണ്ടായിരുന്നില്ല. ഇതളുകൾ കൊഴിഞ്ഞു പോയിരിക്കുന്നു. മറ്റുചെടികളെപ്പോലെ ആ ചെടിയിലും ഇലകൾ ഇല്ല. എന്താണ് സംഭവിച്ചതെന്ന് അവൾക്ക് മനസ്സിലായില്ല.

# ഇരുളിൽ ഒരു യാത്ര

നിജിന കെ.പി / CSE MTech 2017-19

സൂര്യനൊന്നുറങ്ങുന്ന നേരത്ത്
തിങ്കളിൻ ഒരു പൂനിലാപ്പുഞ്ചിരി കാണണം
അലയടിച്ചുയരുമാ സാഗരതീരത്ത്
ആകാശ താരകളെണ്ണി കളിക്കണം
രാത്രിയിൽ വിരിയുമാ പൂവിനെ
ആരാരും കാണാതെ ഓമനിച്ചീടണം
കുളിർകാറ്റു വീശുമാ പാതയോരത്തിലൂടെ
നിലാവിൻ ഗന്ധമാസ്വദിക്കണം
ഇരുളിൻ വെളിച്ചമായ് പാറിപ്പറന്നിടും
മിന്നാമിനുങ്ങിനെ കൈക്കുള്ളിലാക്കണം
നിലാവുപൊഴിക്കുമാ ചന്ദ്രനെ തേടിയാ
കുന്നിന്മുകളിലേക്കോടിക്കയറണം
പുഞ്ചിരി തൂകുമാ പൂനിലാച്ചന്ദ്രനെ
കൈവെള്ളയിൽ ചേർത്ത് മെല്ലെ
തലോടണം
ആരാരുമറിയാതെ മഴയൊന്ന് പെയ്താലോ
മതിവരുമോളമാ മഴയിലൊന്നലിയണം
പകലിൻ വെളിച്ചമാം സൂര്യനെയും കാത്ത്
ആ മലമുകളിലൊന്നൊറ്റക്കിരിക്കണം.





# തൂലികയെ തോക്കുകൊണ്ടവർ നേരിടുന്നു.

“”Journ alism can never be silent. That is its greatest virtue and greatest fault. It must speak and speak immediately while echoes of wonder, the claims of triumph and signs of horror are still in air”
- Henry Anatole Grunwal

**പ്രിൻസ് തോമസ് / ECE 2015-19**

അറബ് ലോകത്തിനു ആവശ്യം സ്വാതന്ത്ര്യം.ഇത് വാഷിങ്ടൺ പോസ്റ്റിൽ അച്ചടിച്ചുവന്ന ജമാൽ ഖഷോഗിയുടെ അവസാന ലേഖനം. 700 പേജുള്ള ആ ലേഖനത്തിൽ അദ്ദേഹമെഴുതി.

2001 ലെ വസന്തകാലത്ത് അറബ് ലോകത്ത് പ്രതീക്ഷ നിറഞ്ഞിരുന്നു. തങ്ങളുടെ രാജ്യത്തിൽ ശോഭന വും സ്വതന്ത്രവുമായ അറബ് സമൂഹവുണ്ടാകുമെന്ന് പത്രപ്രവർത്തകരും പണ്ഡിതരും സാധാരണക്കാരും പ്രതീക്ഷിച്ചു. അവരുടെ സർക്കാരുകളുടെ ആധിപത്യത്തിൽനിന്നും നിരന്തര ഇടപെടലുകളിൽനിന്നും പത്രസ്വാതന്ത്ര്യത്തിന്മേലുള്ള കറുത്ത നിയന്ത്രണങ്ങളിൽനിന്നും സ്വാതന്ത്യമുണ്ടാകുമെന്നവർ കരുതി.’’

പത്രസ്വാതന്ത്ര്യത്തെയും പത്രധർമ്മത്തെയും എന്നും ഉയർത്തിപ്പിടിച്ച ആ പത്രപ്രവർത്തകനെ പിന്നീട് ലോകം കണ്ടിട്ടില്ല. സ്വതന്ത്ര അറബ് ലോകം സ്വപ്നം കണ്ടിരുന്ന അനേകരിലൊരാളായിരുന്നു ഖഷോഗി. ജീവനുഭീഷണിയാണെന്നറിഞ്ഞിട്ടും തന്റെ ലേഖനങ്ങളിലും അഭിമുഖങ്ങലളിലും അദ്ദേഹം ഭരണകൂടങ്ങളെയും അവരുടെ അടിച്ചമർത്തലുകളെയും നിശിതമായി വിമർശിച്ചുപോന്നിരുന്നു.

ഒരു കാലത്ത് സൗദി രാജകുടുംബത്തിന്റെ വിശ്വസ്ഥനായിരുന്ന ഖഷോഗി അങ്ങനെ ഭരണകൂടത്തിന്റെ മുഖ്യശത്രുവായിത്തീർന്നു. സൗദിയിൽ മാത്രമൊതുങ്ങി നിൽക്കുന്നതായിരുന്നില്ല ഖഷോഗിയുടെ പ്രവർത്തനങ്ങൾ. 30 വർഷം നീണ്ട പത്രപ്രവർത്തനത്തിലൂടെ അറബ് മാധ്യമരംഗത്തിന്റെ മുഖമായി മാറാന ദ്ദേഹത്തിനു സാധിച്ചു. മദീനയിൽ ജനിച്ചു വിദേശത്തും മറ്റുമായി വിദ്യാഭ്യാസം പൂർത്തിയാക്കിയ ഖഷോഗി സൗദി ഗസറ്റ് പത്രത്തിലൂടെയാണ് പത്രപ്രവർത്തന രംഗത്തെത്തുന്നത്. പിന്നീട് അറബ് ന്യൂസിലൂടെയും അൽബയാൻ പത്രത്തിലൂടെയും വളർന്നു.അഫ്ഗാനിലും അൾജീരിയയിലും കുവൈറ്റിലും പശ്ചിമേഷ്യയിലും റിപ്പോർട്ടറായിരുന്ന ഘഷോഗി ഒരുപക്ഷേ ഒസാമ ബിൻ ലാദനുമായി ഏറ്റവും കൂടുതൽ തവണ അഭിമുഖം നടത്തിയ പത്രപ്രവർത്തകനായിരിക്കും. അൽ ഖ്വയ്ദയുടെ വളർച്ചയും തളർച്ചയും ലോകശ്രദ്ധയിൽ എത്തിച്ചത് അദ്ദേഹമായിരുന്നു.

9/11 അക്രമണത്തിന്റെ പേരിൽ സൗദി പ്രതിരോധത്തിലായപ്പോൾ രാജ്യത്തിനൊപ്പംനിന്ന് സൗദിയെ ലോകത്തെയറിയിക്കുന്നതിലും അദ്ദേഹം വിജയിച്ചു.

ലിബറൽ ഇസ്ലാമിന്റെ വക്താവായിരുന്ന ഖഷോഗി അറബ് വസന്തത്തിനുനൽകിയ പിന്തുണയും ഭരണാധികാരികളുടെന യങ്ങളോടുള്ള എതിർപ്പും അദ്ദേഹത്തിനെ ഉന്നതരുടെ നോട്ടപ്പുള്ളിയാക്കി. സൗദി വായടക്കാനാവശ്യപ്പെടുന്നു എന്നു പറഞ്ഞു അദ്ദേഹം അമേരിക്കയിലേക്കു കുടിയേറി. അവിടെ വാഷിങ്ടൺ പോസ്റ്റിലൂടെ മാധ്യമപ്രവർത്തനം തുടർന്നു. വിവാഹിതനാവാൻ വേണ്ടി ഇസ്താംബൂളിലേക്കുപോയ അദ്ദേഹത്തെക്കാത്ത് അവിടെ കൊലക്കത്തിയുമായി അവർ കാത്തിരിക്കുകയായിരുന്നു.

സ്ത്രീകൾക്കു വാഹനമോടക്കാനുള്ള അനുമതി, സിനിമാ തീയറ്ററുകൾക്കുള്ള വിലക്കുനീക്കൽ, അങ്ങനെ മാറ്റത്തിന്റെ പാതയിലായിരുന്ന സൗദിയിൽ അറബ് വസന്തമല്ല, അടിച്ചമർത്തലുകളുടേയും ഏകാധിപത്യത്തിന്റേയും വാഴ്ച്ച തന്നെയാണ് ഇന്നും നിലനിൽക്കുന്നത്. അവർക്കു മുന്നിൽ നീതിമാന്മാരുടെ രക്തം എന്നും ചോദ്യങ്ങൾ ചോദിച്ചുകൊണ്ടേയിരിക്കും. വിമർശനങ്ങൾ ഉന്നയിക്കപ്പെടുക തന്നെ ചെയ്യും.

ഖഷോഗി ഒറ്റക്കല്ല. സൗദിയെ വിമർശിച്ചതിന്റെ പേരിൽ കാണാതായ ഒട്ടേറെ പത്രപ്രവർത്തകരുണ്ട്. ലണ്ടനിൽ വച്ചു കാണാതായ നാസർ അലി സെയ്ദിന്റെയും 2003 ൽ സ്വിറ്റ്സർലാന്റിൽ വച്ചു കാണാതായ സുൽത്താൻ ബിൻ തുർക്കി രാജകുമാരന്റെയും തിരോധാനവും സൗദിയുടെ വാതിലുകളിൽത്തന്നെയാണ് എത്തുന്നത്.

ജീവിച്ചിരുന്നതിനേക്കാൾ കരുത്തനായി ഖഷോഗി ഇന്നും നിലനിൽക്കുന്നു. അവിടെയാണ് അദ്ദേഹത്തിന്റെ വിജയവും ഭരണകൂടത്തിന്റെ പരാജയവും.

# ചോദ്യങ്ങളുടെ ലുത്തീനിയ

യാഹിയ എം / EEE 2017-21

ആ ഒരാൾ പോയിക്കഴിയുമ്പോൾ മാത്രം
വേവുന്ന മനസ്സേ
ഇതുവരെപ്പെയ്ത മഴയെ നീ
എവിടെ ഒളിപ്പിച്ചു?

ആ ഒരാൾ പോയിക്കഴിയുമ്പോൾമാത്രം
കനലാകുന്ന രാവേ ഇത്ര കാലമീ
ചിത നീ എങ്ങനെ തണുപ്പിച്ചു?

ആ ഒരാൾ പോയിക്കഴിയുമ്പോൾമാത്രം
മുഴുവനായ് നിറയുന്ന കവിതേ, ഇത്രനാൾ
നീ വാക്കുകൾ കാത്തുവച്ചതെന്തിനാണ്?

ആ ഒരാൾ പോയിക്കഴിയുമ്പോൾമാത്രം



നിലച്ചുപോകുന്ന കാലമേ, ഇത്രകാലം
നിശ്ചലമാകാതിരുന്നതെന്താണ്?

ആ ഒരാൾ പോയിക്കഴിയുമ്പോൾമാത്രം
കണ്ണിലും, ചുണ്ടിലും കനവിലും പടരുന്ന വ്യഥയേ
ഇത്രകാലം ഞാൻ ശൂന്യതയിലായിരുന്നോ?

ആ ഒരാൾ പോയിക്കഴിയുമ്പോൾമാത്രം
മിടിപ്പാൽ നുള്ളുന്ന ഹൃദയമേ
നിന്റെ ചില്ലുകളിൽ ഉടയുന്ന
നനവാണോ എന്റെ കണ്ണിൽ?

ആ ഒരാൾ പോയിക്കഴിയുമ്പോൾമാത്രം
പടിയിറങ്ങിയ വസന്തമേ
മഞ്ഞുകാലങ്ങളിൽപ്പോലും ചുവന്ന പൂക്കൾ
നിറച്ച ആ ഒറ്റമരമെവിടെ?

ആ ഒരാൾ പോയിക്കഴിയുമ്പോൾമാത്രം
വിടാതെ തുടരുന്ന പ്രാർത്ഥനേ
നിന്റെ അമ്പുകൾ ഏറ്റുവാങ്ങിയ
ആ ദൈവമെവിടെ?

കാരണങ്ങളുടെ രാജാവേ
എന്റെ വഴികളുടെ അവസാനമേ
ഉത്തരങ്ങൾ കണ്ടെത്താൻ ഞാൻ
ഇനിയുമെത്ര കിതയ്ക്കണം.?

രചന: ആൻ മെറി ടി
പാമ്പാടി, കോട്ടയം

# The Shattered Arms

Jayavrindha / ECE 2017-21



I sat hidden in the collapsing house

I saw nothing but darkness

The red protruding eyes of the mouse

Occasionally disturbing the loneliness

I sat there, all alone

I heard sounds outside

Were they bombs or shells?

I know not

But the piercing screams

More familiar, more louder

Did my friends own them, or my family,

Or the little hawker girl,

I know not

The war will get over, they say.

But when? That they know not

.

It's a holy war, they say,

And I ask, on which side is God?

Nobody knows, not the police,

Not the foriegners, not the public,

And maybe not even God...

# മൗനം

നിജിന കെ.പി / CSE MTech 2017-19

മൗനമായി മെല്ലെ നീ മണ്ണോടലിയുന്നു
നിനക്ക് കൂട്ടിരിക്കാൻ
ഓരോ ഇതളും മെല്ലെ കൊഴിഞ്ഞു.
താനേ വിരിഞ്ഞ ഓരോ പൂവും
താനേ കൊഴിയുന്നു.
പൂവിന്നിതളിനൊപ്പം
പൂമ്പാറ്റയും മൗനമായി.
നറുമണം വീശുന്ന കാറ്റും
എവിടെയോ പോയിമറഞ്ഞു
ഇനിയും മരിക്കാത്തൊരോർമ്മയിൽ
ഇന്നെന്തിനോ
ഒരു കുഞ്ഞുചെടി
പിന്നെയും പൂവണിഞ്ഞു.



# അഭിമാനം

അനിത് എം ചന്ദ്രൻ / CSE 2017-21

കുടുംബം അല്ലെ അച്ഛാ സ്വർഗ്ഗം
എന്റെ സ്വർഗ്ഗത്തിന്റെ അഭിമാനം
ഞാൻ കാത്തുസൂക്ഷിക്കേണ്ടായോ
അതുകൊണ്ട് ഞാൻ ആ യൂദാസിനെ
അങ്ങു കുരിശേൽ കയറ്റി
കർത്താവ് പൊറുത്തോളും
ആണിപഴുത്തുകളിൽ ഇരുന്ന്
കൈ അമരുമ്പോഴും
ഇതു കേട്ട കർത്താവ്
കുലുങ്ങി ചിരിച്ച് നിലത്തു വീണു



# മൂകത

ജിഞ്ജു ജോയ് / EEE 2016-20

അഴുക്ക് പിടിച്ച്
നിറം മങ്ങിയ ആ ചില്ലുജാലകം
നോക്കി ഞാനിരുന്നു
ഓർമ്മകൾ തിങ്ങിനിറഞ്ഞ്
എന്റെ ഹൃദയം നെടുവീർപ്പിടുന്നു.
ശാന്തത എന്ന വാക്ക്
മൂകത ആയി മാറുംപോലെ
അസഹനീയം
ചുളിവുകൾ മെല്ലെ
ദേഹമാകെ പടർന്നു
കയറുന്നു.
എന്നോ മുദ്രാവാക്യത്തിന്റെ
ആവേശത്താൽ
വിറച്ച മുഷ്ടികളിൽ
ഇപ്പോൾ
തൂലിക താങ്ങാനുള്ള
ബലം പോലും
സംശയം.



# Obituary

NandaGopan M / ME 2016-20

Oh! The sun and skies above,
Witness the terror n wrath.
For you brought in the unpredicted;

Time, yes, still remaining unpredicted.
The stage is all set; coffin elated,
Whispers everywhere, reciting nightmares.
The black feather coats hanging beside,
May be peeping in for a last look;

Pale, yet fierce, every mark it left on that face
Which once soothed many hearts.
Prayers and flowers, that never kissed him,
Embelished the silence around.
Obituary, to the one beheaded;

For his dark skin, being fairer than the rests minds.
For the chill that dethroned the up class rights,
From the words, he once uttered.
Obituary, to the class n' mass of people,
Who were not drunk down by the summer sun,
When the words of revolution broke its chain.
Obituary, to those words and touching feelings
He felt from his mother's lap,
As his hands tightened on her slippery scalp.

Obituary, to the dews and flakes
That kissed open many eyelids to hopeful days,
Which remains a fantasy, yet to be dreamt about.
Obituary to that voice in someone's head,
Which pushed him to pursue his life in prestige,
As the last breath finds a way out of his ailing physique.
Obituary, to the peace that once promised to come along,
But lost its way in the age of greed and annihilation.
Obituary to tomorrow and the days ahead.



# Dying To Live

Adithya A R / CSE 2015-19

Falling in an endless hole,
Trying to meet infinity.
Searching for my inner soul,
In a world of humanity.

Calling in my loudest cry,
Screaming for some peace of mind.
Why do I have to aim so high?
In a life I never can decide.

Crawling out the endless hole,
Reaching out to the light I see.
Throwing away the thing I own,
To this world of insanity.

# Prolonged Anticipation

Karthik Mohan / ECE 2016-20

Where have been you all this while,
The wait has been long as 'Nile'.

Wrinkles appeared, stoop emerged,
Pace slowed and hair greyed.

Tardiness characterise your gait,
Fluttering eyes at an uncanny rate.

Hoary beard covers your face,
Idiosyncrasies reminiscing of old days.

Isolation encapsulated my life,
Severance cost me my wife.

She was such a naivete ,
A prolonged glimpse is why i am alive.

Time just flew leaps and bounds,
Very eager to hear your sound.

Why did you ostracize us,
What made you so furious.

The clock suddenly resounded,
All my fantasies were grounded.



# സാർത്ഥകം

ബാദുഷാ അലി / CE 2015-19

ഞാൻ മരിച്ചെന്നറിയുമ്പോൾ
ശവം കാണാൻ വരുന്നതിന് മുൻപ്
നിങ്ങളെന്റെ പ്രണയത്തിന്
ദൂത് പോകണം

ഇനിയും വിറ നിലച്ചിട്ടിലാത്ത
എന്റെ കീഴ്ച്ചുണ്ടിൽ
അവളോടമർത്തി ചുംബിക്കുവാൻ
പറയണം

അങ്ങനെ,
എന്റെ വെളുത്ത ശവകച്ച
രക്തം കൊണ്ട് കുതിരുകയും,
എന്റെ നരച്ച കണ്ണുകളിൽ
വെളിച്ചം നിറയുകയും ചെയ്യുമ്പോൾ

അപ്പോൾ മാത്രമായിരിക്കും
ഞാനൊരിക്കലെങ്കിലും
ജീവിച്ചിട്ടുണ്ടാകുന്നത്



വര: ആർ ശ്രീ ടി പാമ്പാടി, കോട്ടയം

# എത്രയും പ്രിയപ്പെട്ടവൾക്ക്...

വിഷ്ണു പ്രസാദ് ഓ.ജി / CE 2014-18

നുറുങ്ങിയിട്ട് നാളേറെയായി,
ചിതറുന്നതിനു മുൻപെങ്കിലും..
ആ ശാന്തമായ തണുപ്പിന് ,ശരീരത്തെ കൊടുക്കുന്നതിനു
മുൻപെങ്കിലും..
മനസ്സിന്റെ അഗാധങ്ങളിൽ ,
ഇരുട്ട് കയറുന്നതിനു മുൻപെങ്കിലും..
തലച്ചോറിന്റെ അവസാനാംശവും,
മരവിക്കുന്നതിന് മുൻപെങ്കിലും..

എന്നാൽ അന്നും ,എന്നെ നീ
സ്നേഹിക്കണമെന്ന് ഞാൻ പറയില്ല.
ആത്മാവിനെ ജീവിച്ചു തീർത്ത എന്റെ ചാരിതാർത്ഥ്യതിന്
മേൽ,
കണ്ണീർ വീഴ്ത്തുകയും അരുത്.
എന്നാൽ മറ്റാരേക്കാളും നിന്നെ ഞാൻ സ്നേഹിച്ചിരുന്നു
എന്ന് നീ ഓർക്കണം.
ഒരു നിമിഷമെങ്കിൽ ഒരു നിമിഷം
ഒന്നും തിരിച്ച് വാങ്ങാതെ പോയ എന്നെ,
മനസ്സിലെങ്കിലും ഒന്ന് പുണരണം.
ഹൃദയത്തിന്റെ അവസാനമിടിപ്പിന്
അറിയാതെ ഒന്ന് കാതോർക്കണം.
മതി.. അത്രയും മതി.
പ്രണയ സംവത്സരങ്ങൾ നാമൊരുമിച്ചു
തുഴഞ്ഞുവെന്ന് ഞാൻ കരുതിക്കൊള്ളാം.
കാരണം മണ്ണോടലിഞ്ഞാലും
നിന്നെ ഞാനറിയും..
എന്റെ പ്രിയപ്പെട്ടവളെ ഞാനറിയും.





# I'm my son

**Adithya A R / CSE 2015-19**

Call me insane
Cause we're not the same
Thrown in a hole
And I lost my soul

I maybe a boy
But I play with no toy
I've got a dream
One day I'll redeem

I maybe alone
Young, wasted and stoned
But I'm having fun
Under the hot blazing sun

I know the pain
Cause we're the same
I fell in a hole
And survived the fall

No longer a boy
Truth is I'm annoyed
I had a dream
Couldn't handle the steam

I'm not alone
I'm hungry and broke
I've had my fun
When I was my son



വായില്ലാക്കുന്നുകൾ പെരുകി
രാജ്യമൊരു വലിയ കുന്നായി.
കുന്നിൻമുകളിലെ കിണറുകളിൽനിന്ന്
വെള്ളംകോരാനുള്ള
കയറിന് ഉറവ കണ്ടെത്താനുള്ള
നീളമെത്താതെവന്നപ്പോൾ
രാജാവ് എല്ലാ കിണറുകളും
വറ്റിയതായി പ്രഖ്യാപിച്ചുകൊണ്ട്
മഴയെക്കുറിച്ച്
ഒരു നുണക്കുറിപ്പിറക്കി.

കുന്നിൽ കുടിക്കാൻ
വെള്ളമില്ലാതായപ്പോൾ
ഓരോരുത്തരായി
ചത്തൊടുങ്ങിത്തുടങ്ങി.
ചത്തൊടുങ്ങുന്നവരുടെ ചോരശേഖരിച്ച്
രാജാവ് കുളിക്കുകയും
ദാഹമകറ്റുകയും ചെയ്തു
അതിനായുണ്ടാക്കിയ
വലിയ വീപ്പയ്ക്ക്
രാജ്യത്തോളം
പൊക്കമുണ്ടായിരുന്നു.

**മർദ്ദിക്കുന്ന ദൃശ്യങ്ങളെല്ലാം പകർത്തി സഹൂഹ്യമാധ്യമങ്ങളിൽ പങ്കുവെക്കാനും അവനെ കൊന്നവർ മറന്നില്ല. ഓർക്കുക ഇതൊക്കെ നടക്കുന്നത് ദൈവത്തിന്റെ സ്വന്തം നാട്ടിലാണ്.**

അവനെടുത്തത് ഒരിത്തിരി ഭക്ഷണമായിരുന്നു. അവൻ മോഷ്ടിച്ചത് വിശപ്പിനെത്തുടർന്നായിരുന്നു. അവനും നിങ്ങളെപ്പോലൊരു മനുഷ്യനായിരുന്നു.

സ്ഥലം. *പാലക്കാട് ജില്ലയിലെ അട്ടപ്പാടി*
തീയതി *ഫെബ്രുവരി 22*
കുറ്റം *ഭക്ഷണം മോഷ്ടിച്ചു*
കൊല്ലപ്പെട്ടത് *മധു* വയസ്സ് *35*

അതെ അവൻ മോഷ്ടിച്ചിരുന്നു. മോഷ്ടിച്ചത് 200 രൂപയുടെ ഭക്ഷണ സാധനങ്ങൾ. മോഷണത്തിന് പ്രേരിപ്പിച്ചത് വിശപ്പ്. തന്റെ ആർഭാടജീവിതത്തിനോ വിദേശത്തേക്ക് പറക്കാനോ വേണ്ടിയായിരുന്നുല്ല അവൻ മോഷ്ടിച്ചത്. മധു എന്ന സഹോദരനിൽനിന്നും നമ്മളിലേക്കുള്ള ദൂരം വിശപ്പ് മാത്രമാണ്. നമുക്കത് ഒരു നേരത്തേക്ക്, അയാൾക്ക് ഒരുപക്ഷേ നാളുകൾക്ക്.

ചുറ്റുമുള്ളവർ അവനെ ആക്രമിച്ചപ്പോഴും ഒരുവാക്കുപോലു പറയാതെ ആശ്ചര്യത്തോടെയാണ് ആ മനുഷ്യൻ നോക്കിനിന്നത്. തീർത്തും നിസ്സഹായനായി.

മർദ്ദിക്കുന്ന ദൃശ്യങ്ങളെല്ലാം പകർത്തി സഹൂഹ്യമാധ്യമങ്ങളിൽ പങ്കുവെക്കാനും അവനെ കൊന്നവർ മറന്നില്ല. ഓർക്കുക ഇതൊക്കെ നടക്കുന്നത് ദൈവത്തിന്റെ സ്വന്തം നാട്ടിലാണ്.

അട്ടപ്പാടിയിലെ കടുകുമണ്ണ ഊരിൽ ജനിച്ചുവളർന്ന് തൊഴിൽചെയ്ത് ജീവിച്ച്. എപ്പോഴോ ബോധം മറഞ്ഞുപോയ ഒരുമനുഷ്യൻ, അതായിരുന്നു മധു. വിശപ്പടക്കാൻവേണ്ടി നാട്ടിലെ വഴികൾ തേടിയിറങ്ങിയ മനുഷ്യൻ ഒന്നിനെയും നോവിക്കാതെ കഴിഞ്ഞുപോന്നിരുന്ന ഒരു ജീവൻ. വിശപ്പിന്റെ പേരിൽ മോഷ്ടാവായി ചിത്രീകരിക്കപ്പെടുകയും സ്വന്തം ജീവൻ പകരം കൊടുക്കേണ്ടിവരികയും ചെയ്ത മനുഷ്യൻ.

അവന്റെ പേര് മധു എന്നായിരുന്നു. എന്നാൽ അവൻ പറയാതെ പറഞ്ഞത് അഗളിയിലെ ഒരുപറ്റം മനുഷ്യരുടെ കഥയാണ്. നാം കാട് കയ്യേറിയപ്പോൾ നിസ്സഹായരായി നോക്കിനിൽക്കേണ്ടിവന്ന ഒരുകൂട്ടം മനുഷ്യരുടെ കഥ. വിശപ്പിന്റെ ജ്വാല ആളിക്കത്തിത്തുടങ്ങിയപ്പോൾ അന്നം തേടി ഇറങ്ങിയവർ. നമ്മളവരുടെ നദികളിലും കുളങ്ങളിലും മാലിന്യങ്ങൾ വലിച്ചെറിഞ്ഞില്ലായിരുന്നുവെങ്കിൽ അവർ ഒരിക്കലും വിരൂപികളാകുമായിരുന്നില്ല. കാട്ടുമരങ്ങൾ വെട്ടി പട്ടിണിയിലാകുമായിരുന്നില്ല.

ആരാണിവിടെ യതാർത്ഥത്തിൽ തെറ്റ് ചെയ്തത്.

സാക്ഷരത നൂറുശതമാനം ആയതുകൊണ്ട് മാത്രം കാര്യമില്ല. തനിക്കുചുറ്റുമുള്ള സഹജീവികളെ മനസ്സിലാക്കുകയും സ്നേഹിക്കുകയും ചെയ്യുന്നവനായിരക്കണം മനുഷ്യൻ. അല്ലാത്തപക്ഷം അവനെ ഉപദ്രവിക്കാൻ ശ്രമിക്കുന്നവർക്ക് ഭ്രാന്ത് തന്നെയാണ്. സ്വാമി വിവേകാനന്ദൻ പറഞ്ഞതുപോലെ കേരളം ഒരു ഭ്രാന്താലയമായി മാറിക്കോണ്ടിരിക്കുകയാണ്.

മധുവിനുവേണ്ടി ശബ്ദമുയർത്തുവാനോ സമരം ചെയ്യുവാനോ ആരുംതന്നെ ഉണ്ടായിരുന്നില്ല. കോടികൾ മോഷ്ടിച്ച മല്യമാർ ഇപ്പോഴും വിദേശത്ത് ആർഭാടത്തിൽ ജീവിക്കാൻവിടുന്ന ഈ രാജ്യത്താണ് മധുവിനെപ്പോലെയുള്ളവർ കൊല്ലപ്പെടുന്നതെന്നതാണ്

വിരോധാഭാസം.

ഇന്ത്യൻ ഭരണഘടന അനുവദിക്കുന്ന എല്ലാ അവകാശങ്ങളുമുള്ള ഏതൊരു പൗരനെയുംപോലെ ജീവിക്കാനുള്ള അവകാശം അവനുണ്ടായിരുന്നു. ജാതിയുടെയോ വർണ്ണത്തിന്റെയോ പേരിൽ അവനെ ശിക്ഷിക്കുവാനോ അവന്റെ ജീവൻ കവർന്നെടുക്കുവാനോ ആർക്കും അവകാശമില്ല. തന്റെ അവസാന നിമിഷത്തിൽ ഭക്ഷണത്തിനുവേണ്ടിയായിരിക്കില്ല ഒരൽപ്പം മനുഷ്യത്വത്തിനു വേണ്ടിയായിരിക്കും മധു യാചിച്ചത്.

മധു ഒരു തുടർച്ചയാണ്. നമ്മുടെ സമൂഹത്തിൽ നിലകൊള്ളുന്ന പലതരം പ്രീരതകളുടെയും തുടർച്ച. ഇന്ത്യ മുന്നേറിക്കൊണ്ടിരിക്കെ സമത്വം എന്നത് വാക്കുകളിൽമാത്രം ഒതുങ്ങുകയാണ്. ഭരണകൂടങ്ങളുടെ നയങ്ങൾ മാറിമാറിവന്നിട്ടും ഇതുതന്നെ അവസ്ഥ. ഒരുകൂട്ടം മനുഷ്യരെപ്പോഴും സമൂഹത്തിൽ താഴേത്തട്ടിൽത്തന്നെ തുടർന്നുകൊണ്ടേയിരിക്കുന്നു. മധുവിന്റെ മരണത്തിനു തീർച്ചയായും നമ്മളോരോരുത്തരും ഉത്തരവാദിയാണ്. നമുക്കുചുറ്റുമുള്ളവരെ മിനിമം മറ്റൊരു മനുഷ്യനായെങ്കിലും കാണാനുള്ള വിവേകമുണ്ടാവുക, അവരുടെ ആവശ്യങ്ങൾ തിരിച്ചറിയുക ,കഴിയുന്ന സഹായങ്ങൾ ചെയ്യുക.

കുറച്ചുനാളുകൾക്കു ശേഷം മധുവിനേയും നമ്മൾ മറക്കും. എന്നാൽ ഇന്നും അവനെയോർത്ത് വിലപിക്കുന്ന ഒരു കുടുംബമുണ്ട്. ഒരമ്മ അവനെയോർത്ത് ഇന്നും കണ്ണീരൊഴുക്കുന്നുണ്ട്. ഇനി ഈ ലോകത്ത് മറ്റാർക്കും വിശപ്പിന്റെ പേരിൽ ഇങ്ങനൊരു ദുർവിധി ഉണ്ടാവരുത്.

**ഇന്ത്യ മുന്നേറിക്കൊണ്ടിരിക്കെ സമത്വം എന്നത് വാക്കുകളിൽമാത്രം ഒതുങ്ങുകയാണ് .**

Font name: Aana Font
Version: Version 1.013;Fontself Maker 1.1.0
PostScript Outlines

Description

| Title | Aana Font |
|---|---|
| Type | OpenType font file |
| Company | RIT |
| File version | 1.012;Fontself Maker 1.1.0 |
| Font embeddability | Installable |
| Authors | രാജുരാമുആദർശ് |
| Copyright | |
| Legal trademarks | Copyright (c) 2019 Aana Font. All righ... |
| File description | ഒരു പാവം ഫോണ്ട് |
| License description | ഫ്രീ |

Font designed exclusively for this magazine (narration pages). Authors : RajuRamuAdharsh

# കേരളത്തെ വിറപ്പിച്ച നിപ കാലം

***സിസ്റ്റർ ലിനി ഉൾപ്പെടെയുള്ള 24 മണിക്കൂറും പണിയെടുത്ത, ആ ദിവസങ്ങളിൽ വീട്ടുകാരെയോ മക്കളെയോ കാണാൻ പോലുമുള്ള വഴിയില്ലാതെ പണിയെടുത്ത ആരോഗ്യപ്രവർത്തകരുടെ, ഒന്നിച്ചുനിന്നുപൊരുതിയ കേരള ജനതയുടെ ചെറുത്തുനിൽപ്പ്.***

Ladeeda Rayya

ആശുപത്രികൾ ഒരുപാട് മനുഷ്യരുടെ നിസ്സംഗതകൾ പേറുന്ന നോവും വേവും നന്നായി അറിയുന്ന ഇടത്താവളങ്ങളാണ്.

അന്നും, പതിവുപോലെ, നേരം വൈകിയതിനാൽതന്നെ വെള്ളക്കോട്ടും സ്റ്റെത്തും പിടിച്ച് വാർഡിലേക്ക് ഓടിക്കയറിയതാണ്. മെഡിസിൻ പോസ്റ്റിംഗ് അവസാന



ഗവ: ആർ ഐ ടി
പാമ്പാടി, കോട്ടയം

ദിവസമായതിനാലും അറ്റൻഡൻസ്
എന്നത്തേയുംപോലെ ഇവിടെയും
പ്രശ്നമായതിനാലും സ്ഥിരമായി
ഓട്ടംതന്നെയാണ്.

രണ്ടുഭാഗത്തു നിലത്തുപായവിരിച്ചും,
ഉള്ളിലോട്ട് കട്ടിലിലും രോഗികളും
അവരോടൊപ്പമുള്ള കൂട്ടിരിപ്പുകാരും
ഇരുപത്തിനാലുമണിക്കൂറും സേവന
സന്നദ്ധരായ ഹൗസർജൻസും,
നേഴ്സുമാരും, നിലം വൃത്തിയാക്കുന്ന പച്ച
ചേച്ചിമാരും അടങ്ങിയ ജന നിബിഡമായ
ഒരിടമാണ് മെഡിക്കൽ കോളേജിലെ
വാർഡുകൾ അതിനിടയിൽ കേസ്
എടുത്തും, രോഗികളോട് സംസാരിച്ചും
പരിശോധിച്ചും ഞങ്ങളടങ്ങുന്ന
വിദ്യാർത്ഥികളും. അതുകൊണ്ടുതന്നെ,
പകൽ വാർഡ് ശബ്ദമുഖരിതമാണ്.

അന്ന്, പക്ഷേ ചെന്ന് കയറിയപ്പോൾ
പതിവിൽനിന്നും വ്യത്യസ്ഥമായി
പലരും മാസ്ക് ധരിച്ചിരുന്നു. മാസ്ക്
ധരിക്കാത്തവർ മറ്റാളുകളോടും
പറയുന്നു അവരും ചെന്ന് മാസ്കിടുന്നു.
കാര്യം മനസ്സിലാവാതെ ഞങ്ങൾ ചെന്ന്
സീനിയഴ്സിനോട് ചോദിച്ചു. അന്നവർക്കും
വിവരമെത്തിയിരുന്നില്ല പകർച്ചവ്യാധിയുണ്ട്
കോളേജിൽ. ഇങ്ങളൊക്കെ ഒന്ന്
സൂക്ഷിച്ചേക്കെന്നുള്ള മറുപടിയാണ്
അവരുടെ പക്കൽനിന്നും കിട്ടിയത്.
കേൾക്കേണ്ടപാതി ഞങ്ങളും മാസ്കിട്ടു.
പതിവുപോലെ ഹിസ്റ്ററി എടുക്കാൻ
രോഗികളുടെ പക്കൽചചെന്നു. അവരിൽ
പലരും ഇതുപോലെ മാസ്ക്
ധരിച്ചിട്ടുണ്ടായിരുന്നു.

അന്നു വൈകുന്നേരമായപ്പോഴേക്കും
കാര്യങ്ങൾ മാറിമറിഞ്ഞു.
ദിവസങ്ങൾക്കുമുമ്പേ, കോഴിക്കോട്
മെഡിക്കൽകോളേജിൽവെച്ച്
എൻസെഫാലൈറ്റിസ് കാരണം
തലച്ചോറിൽ വീക്കം വന്ന് ഒരു
രോഗി മരിച്ചിരുന്നു. സാധാരണ
എൻസെഫാലൈറ്റിസ് കേസുകളിൽ
നിന്നും വ്യത്യസ്ഥമായ രോഗലക്ഷണങ്ങൾ
ആയതിനാൽതന്നെ
സി റ്റി എടുക്കുവാൻവേണ്ടി
അയച്ചെങ്കിലും അയാൾ കാരണം
കണ്ടുപിടിക്കുന്നതിനുമുന്നേ
മരണപ്പെടുകയായിരുന്നു.

രോഗം വന്നുള്ള സാധാരണ മരണം
എന്നതിൽനിന്നും കാര്യങ്ങളെ
മാറ്റിമറിച്ചത് മരിച്ചയാളുടെ സഹോദരൻ
ഓരോ രോഗലക്ഷണങ്ങളുമായി,
കോഴിക്കോട് തന്നെയുള്ള ഒരു
പ്രൈവറ്റ് ആശുപത്രിയിൽ അഡ്മിറ്റ്
ആയപ്പോഴാണ്. അന്നുവരെ
ഇന്ത്യ കണ്ടിട്ടില്ലാത്ത ഒരു വൈറസ്
ആയേക്കുമോ ഇതിനുപിന്നിലെന്നുള്ള
സന്ദേഹം, അദ്ദേഹത്തെ പരിശോധിച്ച
ഡോക്ടർമാർക്ക് വരികയും ഒട്ടും
സമയം പാഴാക്കാതെ അവർ
അദ്ദേഹത്തിന്റെ സാംപിളുകൾ
മണിപ്പാൽ ഇൻസ്റ്റിറ്റ്യൂട്ടിലേക്ക്
അയക്കുകയുമായിരുന്നു. സൻർഭത്തെ
കൂടുതൽ ആശങ്കയിലാക്കിക്കൊണ്ട്
അപ്പോഴേക്ക് മറ്റൊരു ബന്ധുവിനും
ഇതേ രോഗലക്ഷണങ്ങൾ പ്രകടമായി
തുടങ്ങിയിരുന്നു.

**അന്ന്, പക്ഷേ ചെന്ന് കയറിയപ്പോൾ പതിവിൽനിന്നും വ്യത്യസ്ഥമായി പലരും മാസ്ക് ധരിച്ചിരുന്നു. മാസ്ക് ധരിക്കാത്തവർ മറ്റാളുകളോടും പറയുന്നു അവരും ചെന്ന് മാസ്കിടുന്നു.**

**70 മുതൽ 100 ശതമാനം വരെ മരണസാധ്യതയുള്ള, നിപാ വൈറസ് ആയേക്കുമോ അതെന്നുള്ള ആശങ്ക എല്ലാവർക്കുമുണ്ടായിരുന്നു.**

വിഷയത്തിന്റെ ഗൗരവം മനസ്സിലായ ആരോഗ്യവകുപ്പ് ഉണർന്നു പ്രവർത്തിച്ചു. കാരണം ഇന്ത്യ ഇന്നുവരെ അഭിമുഖീകരിച്ചിട്ടില്ലാത്ത, ബാധിച്ചാൽ 70 മുതൽ 100 ശതമാനം വരെ മരണസാധ്യതയുള്ള, നിപാ വൈറസ് ആയേക്കുമോ അതെന്നുള്ള ആശങ്ക എല്ലാവർക്കുമുണ്ടായിരുന്നു.

അടുത്ത ദിവസങ്ങൾക്കുള്ളിൽ നേരത്തെ അഡ്മിറ്റ് ആയിരുന്ന സഹോദരനും, ബന്ധുവും മരണമടഞ്ഞതോടെ മെഡിക്കൽ കോളേജ് അന്തരീക്ഷം മൂകമായി തുടങ്ങുകയായിരുന്നു. ഒരാളും വാർഡിൽ കയറേണ്ടതില്ലെന്നുള്ള ഓർഡറാണ് വിദ്യാർത്ഥികളായ ഞങ്ങൾക്കന്ന് ലഭിക്കുവാനായത്. കൂടെ മാസ്ക് നിർബ ന്ധമായും ധരിക്കണമെന്നും, ജാഗ്രതയേറെ പുലർത്തണമെന്നുമുള്ള കർശനമായ നിർദ്ദേശവും ലഭിച്ചു.

പിറ്റേന്ന്, കൃത്യമായിപ്പറഞ്ഞാൽ മെയ് 20 വൈകുന്നേരമായപ്പോഴേക്കും, വൈറോളജി ഇൻസ്റ്റിറ്റ്യൂട്ടിൽനിന്നും റിപ്പോർട്ട് വന്നു. മലേഷ്യയിൽ 105 ഓളം മനുഷ്യരെ കൊന്നൊടുക്കിയ നിപാ വൈറസ് തന്നെയാണതെന്ന് ഉറപ്പിക്കപ്പെട്ടു.

പിന്നെ എല്ലാം വേഗതയിലായിരുന്നു. MBBS,പാരാമെഡ്,നഴ്സിങ് ഉൾപ്പെടെയുള്ള വിദ്യാർത്ഥികളോട് അന്നുതന്നെ വീട്ടിലേക്ക് പോവാനുള്ള ഓർഡറായി. നിർബന്ധമായും ഒരാൾപോലും ഹോസ്പിറ്റൽ പരിസരത്തുണ്ടാവരുതെന്ന കർശന നിർദ്ദേശം അപ്പോഴേക്ക് പുറപ്പെടുവിച്ചിരുന്നു.

മറുവശത്ത്, കൃത്യമായ സജ്ജീകരണങ്ങളൊരുക്കുക യായിരുന്നു. ആരോഗ്യമന്ത്രിയും, ആരോഗ്യവകുപ്പുദ്യോഗസ്ഥരും കോഴിക്കോടെത്തി നിപാ ഡിഫെൻസ് സെൽ രൂപീകരിച്ചു. ഹൗസ് സർജന്മാരും പിജി ഡോക്ടർമാരും നഴ്സുമാരും കൂടാതെ പ്രൈവറ്റ് സെക്ടറിലുള്ള ആരോഗ്യ പ്രവർത്തകരുമെല്ലാം ഒരുമിച്ചു കൈകോർത്ത നാളുകളായിരുന്നു പിന്നീട്.

സംസ്ഥാനത്തെ ഏറ്റവും തിരക്കേറിയ മെഡിക്കൽ കോളേജിനെ സംബന്ധിച്ചിടത്തോളം യുദ്ധ സമാന മായ സാഹചര്യങ്ങളായിരുന്നു പിന്നീട്. വരാന്തകളിൽ പോലും രോഗികളുള്ള, മറ്റേതൊരു ഗവ ആശുപ ത്രിയെയുംപോലെ അടിസ്ഥാന സൗകര്യങ്ങളുടെ കുറവുള്ള മെഡിക്കൽ കോളേജിനെ സംബന്ധിച്ചിടത്തോളം ഐസൊലേഷൻ വാർഡ് സ്ഥാപിക്കുക എന്നതും, നിലവിൽ എക്സ്പോഷർ ആയിട്ടുള്ളവരെ ഐസൊലേറ്റ് ചെയ്യുക എന്നതും ഭഗീരഥപ്രയത്നം തന്നെയായിരുന്നു.

കൂടാതെ, ആദ്യത്തെ രോഗിയെ ഈ വൈറസ് ആണെന്നറിയാതെ പരിശോധിച്ച ഡോക്ടർമാരും മറ്റാരോഗ്യപ്രവർത്തകരും നിലവിലുണ്ട്. അവർക്കോ അവരിൽനിന്നോ വീണ്ടുമൊരു മരണം ഉണ്ടായിക്കൂടാ.

ഇതിനു സമാന്തരമായിത്തന്നെ പത്രമാധ്യമങ്ങളും വിവരങ്ങൾ ജനങ്ങളിലേക്കെത്തിക്കുന്നതിൽ വലിയൊരു പങ്കുവഹിച്ചിട്ടുണ്ട്. ആ ദിവസങ്ങളിൽ ചരിത്രത്തിൽ കണ്ടിട്ടില്ലാത്തവിധം മെഡിക്കൽകോളേജ് ശൂന്യമായിക്കൊണ്ടിരുന്നു. അത്യാസിന്ന നിലയിലുള്ള രോഗികൾപോലും ക്യാഷ്വാലിറ്റിയിൽ PPE ധരിച്ചിരിക്കുന്ന ഡോക്ടർമാരെ കണ്ട് ആശങ്കാകുലരായി.

സ്രവങ്ങളിലൂടെ പകരുമെന്നതിനാൽ അതീവ ജാഗ്രത വേണമായിരുന്നു. അതുകൊണ്ടുതന്നെ PPE യും N95 മാസ്കും ഏറ്റവും ആവശ്യംവന്ന ഘട്ടമായിരുന്നു അത്.

മെയ് 21 ആയപ്പോഴേക്കും കൂടുതൽ പേർ രോഗലക്ഷണങ്ങൾ പ്രകടിപ്പിച്ചുതുടങ്ങിയിരുന്നു. പല പല വാർഡുകളിൽ ചിതറിക്കിടന്നിരുന്ന ഐസൊലേഷൻ റൂമുകൾ, കൃത്യമായി ആസൂത്രണം ചെയ്ത് മാറ്റം വരുത്തേണ്ടതുണ്ടായിരുന്നു. അങ്ങനെയാണ് ആശുപത്രിയിലെ പേവാർഡ്, ഐസൊലേഷൻവാർഡായി മാറ്റണമെന്ന് തീരുമായമായത്. എല്ലാം ഒന്നിൽനിന്നു തുടങ്ങണമായിരുന്നു. ഒട്ടും വിശ്രമമില്ലാതെ ആരോഗ്യപ്രവർത്തകരും സർക്കാരും ഒരുമിച്ച് ദിവസങ്ങൾക്കുള്ളിൽ ഒരു പേവാർഡിനെ ഏറ്റവും കൂടുതൽ സജ്ജീകരണങ്ങളുള്ള ഐസൊലേഷൻ വാർഡാക്കി മാറ്റുകയായിരുന്നു.

അപ്പോഴേക്കും, പതിനെട്ടോളം പേർക്ക് അസുഖം സ്ഥിതീകരിച്ചിരുന്നു. ആദ്യത്തെ രോഗിയുമായി സമ്പർക്കത്തിൽ വന്നവരും, അന്ന് സി റ്റി എടുക്കാൻ രോഗിയെ പറഞ്ഞയച്ചപ്പോൾ വരാന്തയിലുമുണ്ടായിരുന്നവരായിരുന്നു രോഗബാധിതരിൽ അധികവും. അവരിൽ നിന്നും എക്സ്പോഷർ ലഭിച്ച മറ്റനേകം പേരും, അസുഖം സ്ഥിതീകരിക്കുന്നതിനും മുന്നേ അവരെ പരിചരിച്ച ആരോഗ്യ പ്രവർത്തകരുമുണ്ടായിരുന്നു അവരിലൊരാളായിരുന്നു സിസ്റ്റർ ലിനി.

ഈ എക്സ്പോഷർ ഉണ്ടായവരെ കണ്ടുപിടിക്കുക എന്നതായിരുന്നു അടുത്ത ബാലികേറാമല. അരോഗ്യവകുപ്പ് പ്രവർത്തകരും വീടുവീടാന്തരം കയറിയിറങ്ങി ലിസ്റ്റുണ്ടാക്കിവന്നപ്പോഴേക്കുമത് രണ്ടായിരത്തഞ്ഞൂറ് പേരുള്ളതായിരുന്നു അവരിൽനിന്നും രോഗലക്ഷണമുള്ളവരെ സ്ക്രീൻ ചെയ്ത് അവരെ ഐസൊലേറ്റ് ചെയ്യുകയും ഡോക്യുമെന്റ് ചെയ്യുകയും എന്നതായിരുന്നു ഏറ്റവും കഠിനമായത്.

മലേഷ്യയിൽ 105 പേരെയും, ബംഗ്ലാദേശിൽ 97 പേരെയും കൊന്നൊടുക്കിയ നിപാ എന്ന വൈറസ് നമ്മുടെ കേരളത്തിന് നഷ്ടപ്പെടുത്തിയത് 17 ജീവനുകളെയാണ്.

എണ്ണം അതിലൊതുക്കാൻ കഴിഞ്ഞത്, ഇന്ത്യ ഇന്നുവരെ അഭിമുഖീകരിച്ചിട്ടില്ലാത്ത വൈറസിനെ

**ഒട്ടും വിശ്രമമില്ലാതെ ആരോഗ്യപ്രവർത്തകരും സർക്കാരും ഒരുമിച്ച് ദിവസങ്ങൾക്കുള്ളിൽ ഒരു പേവാർഡിനെ ഏറ്റവും കൂടുതൽ സജ്ജീകരണങ്ങളുള്ള ഐസൊലേഷൻ വാർഡാക്കി മാറ്റുകയായിരുന്നു.**

**ചിരിച്ചു സംസാരിക്കാറുള്ള ഹൗസർജൻ ചേച്ചിയെക്കണ്ടു. മാസ്കിട്ട് മുഖം താഴ്ത്തി നടക്കുകയായിരുന്നവർ.**

സധൈര്യം നേരിട്ടത് ആരോഗ്യവകുപ്പ് ഒറ്റക്കെട്ടായിട്ടായിരുന്നു. കൃത്യമായ ഇടപെടലുകളും, നിർദ്ദേശങ്ങളുമായി സർക്കാരിന്റെ കൂടെ ഒത്തുചേർന്ന് പ്രവർത്തിച്ച് തുരത്തിയോടിച്ചത് ഈ നൂറ്റാണ്ടിന്റെ തന്നെ കാലനെയാണ്.

സിസ്റ്റർ ലിനി ഉൾപ്പെടെയുള്ള 24 മണിക്കൂറും പണിയെടുത്ത, ആ ദിവസങ്ങളിൽ വീട്ടുകാരെയോ മക്കളെയോ കാണാൻ പോലുമുള്ള വഴിയില്ലാതെ പണിയെടുത്ത ആരോഗ്യപ്രവർത്തകരുടെ, ഒന്നിച്ചുനിന്നുപൊരുതിയ കേരള ജനതയുടെ ചെറുത്തുനിൽപ്പായിരുന്നു അത്.

ഇതിനിടയിലൊരുദിവസം, കാണുമ്പോഴെപ്പോഴും ചിരിച്ചുസംസാരിക്കാറുള്ള ഹൗസർജൻ ചേച്ചിയെക്കണ്ടു. മാസ്കിട്ട് മുഖം താഴ്ത്തി നടക്കുകയായിരുന്നവർ. ചേച്ചിയെന്ന് വിളിച്ച് അടുത്തേക്കുചെല്ലാൻ നടപ്പോഴേക്കും ഒന്നു നോക്കി വേഗമോടിപ്പോയി. അന്നെന്തിനായിരുന്നങ്ങനെയെന്ന് പിന്നീടാലോചിച്ചു നോക്കിയിട്ടുണ്ട്. പിന്നെയാണറിഞ്ഞത് ആദ്യത്തെ രോഗിയെ അറ്റന്റ് ചെയ്ത വരിലൊരാളായിരുന്നുവത്രേ ചേച്ചി. അപ്രതീക്ഷിതമായ മരണംതേടിവന്നേക്കുമോ എന്ന ചിന്ത ഒരു മനുഷ്യനെ എത്രത്തോളം നിസ്സഹായരാക്കുമെന്ന്, മറ്റൊരാൾക്കുപോലും പടർത്തരുതെന്നുമുള്ള അചഞ്ചലമായ എത്രയെത്ര മനുഷ്യമനസ്സുകളാണ് അന്നീ കോഴിക്കോടിനെ നമുക്കോരോരുത്തർക്കും തിരികെ തന്നത്.

മാഗസിനുവേണ്ടി കോഴിക്കോട് മെഡിക്കൽകോളേജ് വിദ്യാർത്ഥിനി ലദീദ നിപാകാലത്തെക്കുറിച്ച് പങ്കുവെച്ചത്.

*“The method is summed up in the words “Be still’. What does stillness mean? It means destroy yourself. Because any form or shape is the cause for trouble. Give up the notion that ‘I am so and so’. All that is required to realize the Self is to be still. What can be easier than that?”*

**-Ramana Maharshi**

# ആചാരങ്ങൾ ആരാച്ചാരാകുമ്പോൾ

**സിജിമോൻ പി എം / Trade Instructor ECE**

ഇന്ത്യയിൽ പ്രത്യേകിച്ച് കേരളത്തിൽ വിവിധ മതവിഭാഗങ്ങളിലുള്ളവർ വ്യത്യസ്തങ്ങളായ ആചാരങ്ങളും അനുഷ്ഠാനങ്ങളും നിലനിർത്തി വരുന്നുണ്ട്. ഇന്ന് നിലനിൽക്കുന്ന ആചാരങ്ങൾക്ക് യുക്തിയുടെ അടിസ്ഥാനം ഇല്ലെന്ന് ബോധ്യപെട്ടുകൊണ്ടാണ് ബഹുഭൂരിപക്ഷവും



ഇവസാമൂഹ്യ ജീവിതത്തിൽ ബാധകമാകുന്നതും ഒരു പ്രത്യേക വിഭാഗത്തിന്റെ ഇടയിലോ പ്രദേശത്തോ സർവ്വസാധാരണവുമായ കീഴ്വഴക്കങ്ങളെയാണ് നാം ആചാരങ്ങൾ എന്ന് വിളിക്കുന്നത്. മതങ്ങൾ മേൽ നിർവചിക്കപ്പെട്ടിട്ടുള്ള ആചാരങ്ങളുടെ മേൽ കൃത്യമായ സ്വാധീനം ചെലുത്തിയിട്ടുണ്ട്. ആധുനികയുഗത്തിന്റെ ആവിർഭാവത്തോടെ ആചാരങ്ങളുടെ മതപരമായ പരിവേഷങ്ങൾക്ക് മങ്ങലേറ്റിട്ടുണ്ടെങ്കിലും അവയുടെ സ്വാധീനത്തിൽ നിന്നും പൂർണമായും മുക്തമായിട്ടില്ല, നമ്മളിൽ ബഹുഭൂരിഭാഗവും വിവിധ ആചാരങ്ങൾ പാലിക്കുന്നവരാണ്. എന്നാൽ എന്തിനാണ് ഇവ ആചരിക്കുന്നതെന്നോ എങ്ങനെയാണ് ആചരിക്കുന്നതെന്നോ സാധാരണക്കാർ അന്വേഷിക്കാറില്ല. ഇന്ത്യയിൽ പ്രത്യേകിച്ച് കേരളത്തിൽ വിവിധ മതവിഭാങ്ങളിലുള്ളവർ വ്യത്യസ്തങ്ങളായ ആചാരങ്ങളും അനുഷ്ടനങ്ങളും നിലനിർത്തി വരുന്നുണ്ട്. ഇന്ന് നിലനിൽക്കുന്ന ആചാരങ്ങൾക്ക് യുക്തിയുടെ അടിസ്ഥാനം ഇല്ലെന്ന് ബോധ്യപെട്ടുകൊണ്ടാണ് ബഹുഭൂരിപക്ഷവും ഇവ പിന്തുടർന്നവരുന്നത്. ഈ ആചാരങ്ങൾ തനതായ ശൈലിയിൽ നിലനിർത്തുവാൻ ശ്രമിക്കുന്നവരോടൊപ്പം ഇവയെ കാലാനുസൃതമായി പരിഷ്കരിക്കണം എന്ന വാദിക്കുന്നവരുമുണ്ട്. ഇത്തരം പരിഷ് കർണവാദികൾ എല്ലാ മതവിഭാഗങ്ങളിലും ഉണ്ടെങ്കിലും അവർ ന്യൂനപക്ഷം ആയതിനാൽ അവരുടെ വേറിട്ട ശബ്ദങ്ങൾ ആരും മുഖവിലയ്ക്ക് എടുക്കാറില്ല

ആധുനിക കാലത്ത് പിന്തുടർന്ന് വരുന്ന ആചാര-വിശ്വാസ പ്രമാണങ്ങളിൽ ചിലതെങ്കിലും നമ്മുടെ ഭരണഘടനക്ക് അതീതമല്ല എന്ന് ചിന്തിച്ചിട്ടുണ്ടോ? വിശ്വാസ പ്രമാണങ്ങൾ മതത്തിന്റെ പരിധികൾ ലംഘിച്ച് വ്യക്തിയുടെ സ്വാതന്ത്ര്യത്തെയും മൗലിക അവകാശങ്ങളെയും ഹനിക്കുവാൻ പാടുള്ളതാണോ? ആചാരങ്ങൾ എന്നത് മനുഷ്യന്റെ ജീവിതം സുഖകരമാക്കുവാനും സന്തോഷപ്രദമാക്കുവാനും വേണ്ടിയുള്ളതാവേണ്ട?

ആചാരങ്ങൾ പൊതുവെ സദാചാരങ്ങളും ദുരാചാർങ്ങളും രണ്ടായി തരാം തിരിക്കാം.19ാം നൂറ്റാണ്ടിന്റെ ഏതാണ്ട് ആരംഭകാലം വരെ മേൽ പറഞ്ഞ ആചാരങ്ങളെ ഒന്നായി കണ്ട് സദാചാരകൾ എന്ന പേരിൽ പിന്നതുടർന്ന് വരുകയായിരുന്നു. ഈ ആചാരാനുഷ്ഠാങ്ങൾ കൊണ്ട് പൊതു സമൂഹത്തിൽ ഉണ്ടായ ഗുണദോഷങ്ങളെ കുറിച്ചും വിലയിരുത്തേണ്ടതുണ്ട് . മറിച്ച ഈശ്വരനെ പ്രസാദിപ്പിക്കുവാനുള്ള ഉപാധിയായി മാത്രം കാണരുത്. ആചാരങ്ങളെ കുറിച്ച ഓർക്കുമ്പോൾ നമ്മുടെ മുന്നിൽലെത്തുന്നത് ആദ്യം സദാചാരങ്ങൾ എന്ന് നാം വിശ്വസിക്കുന്ന ദുരാചാരണങ്ങളാണ്. ഈ ആചാരങ്ങളൊക്കെയും ആത്മീയതയുടെയും അല്ലെങ്കിൽ മതങ്ങളുടെയും എന്നാണ് സാധാരണ വിശ്വാസികൾ മനസിലാക്കുന്നത്. എന്നാൽ ഈ ആചാരങ്ങളിൽ പലതുമാണ് ബന്ധപെട്ടു അടുത്ത അറിയുമ്പോൾ ഇവക്ക് മത ങ്ങളുമായി യാതൊരു ബന്ധമില്ലെന്ന് സ്ഥാപിക്കുവാൻ കഴിയും.

ഈ അവസരത്തിൽ ഇന്നത്തെ കേരളത്തിലെ സാമൂഹിക ചുറ്റുപാടുകളെ കുറിച്ച് വിശകലനം ചെയ്യേണ്ടതുണ്ട് ഉത്തരേന്ധ്യൻ സംസ്ഥാനങ്ങളെ അപേക്ഷിച്ച് എന്തുകൊണ്ടും കേരളത്തിൽ സാമൂഹിക ജീവിതയാവസ്ഥ മെച്ചപ്പെട്ടതാണ്. ഒരു കാലത്ത് സ്വാമി വിവേകാനന്ദൻ ഭ്രാന്താലയം എന്ന് വിശേഷിപ്പിച്ച കേരളത്തെ ഇന്നത്തെ കേരളമാക്കി മാറ്റുവാൻ സാധിച്ചത് നിരന്തരമായ ഇടപെടലുകൾ മൂലമാണ്. ഈ ചരിത്ര യാഥാർത്ഥ്യങ്ങളെ തമസ ്കരിക്കുവാനും പിന്നോട്ടടിക്കുവാനുമുള്ള ഗൂഢശ്രമങ്ങൾ പല കോണുകളിൽ നിന്നും ഉണ്ടാകുന്നില്ല എന്ന്

ന്യായമായും സംശയിക്കാവുന്നതാണ്. കേരളത്തിൽ ഒരുകാലത്ത് നിലനിന്നിരുന്ന ആചാര വ്യവസ്ഥകളിൽ പലതും ഇന്നത്തെ സമൂഹത്തിന് ചിന്തിക്കുവാൻ കഴിയുന്നതിനും അപ്പുറമായിരുന്നു. അയിത്താചാരം, സ്ത്രീകൾക്ക് മാറ് മറയ്ക്കാൻ ഉള്ള അവകാശം നിഷേധിക്കൽ, താഴ്ന്ന ജാതിയിൽപെട്ടവർക്ക് പൊതു നിരത്തുകളിലൂടെ ഉള്ള സഞ്ചാര സ്വാതന്ത്ര്യം നിഷേധികൾ, ക്ഷേത്ര പ്രവേശനത്തിനും വിഗ്രഹാരാധനക്കും ഉള്ള സ്വാതന്ത്ര്യം നിഷേധിക്കൽ ഇവയെല്ലാം പുരാതന കേരളത്തിലെ ആചാര വ്യവസ്ഥകളുടെ ഭാഗമായിരുന്നു. ഈ ആചാരങ്ങളെല്ലാം മതത്തിന്റെ പേരിലും ദൈവീകഹിതം എന്ന പേരിലും പൗരാഹിത്യം സാധരണക്കാരനു മേലെ അടിച്ചേൽപ്പിക്കുന്നതായിരുന്നു. സാമൂഹിക നവോത്ഥാന പ്രസ്ഥാനങ്ങളുടെയും പുരോഗമന ചിന്താഗതിക്കാരുടെയും പോരാട്ടങ്ങളിലൂടെ മേൽ പറഞ്ഞ പല ആചാര വ്യവസ്ഥകളെയും നമുക്ക് മാറ്റി എടുക്കുവാൻ സാധിച്ചിട്ടുണ്ട്. കേരളം സംസ്ഥാനം രൂപീകരണ ശേഷം പുരോഗമന പ്രസ്ഥാനങ്ങൾ ഈ നവോഥാന മൂല്യങ്ങളെ സംരക്ഷിച്ചു പോരുന്നു എന്നുള്ളതിൽ ചാരിതാർഥ്യം മുണ്ട്.

കേരളത്തിലെ എല്ലാ സാമൂഹിക പരിഷ്കരണ നടപടികൾക്കും അതാത് കാലത്തെ ആചാര സംരക്ഷണത്തിന് അവകാശപ്പെടുന്ന യാഥാസ്ഥിക വിഭാഗങ്ങളിൽ നിന്നും കടുത്ത എതിർപ്പുകൾ നേരിടേണ്ടി വന്നിട്ടുണ്ട്. കടുത്ത എതിർപ്പുകൾക്കൊടുവിൽ യാഥാസ്ഥിതികൾ മുട്ടുമടക്കിയിട്ടുണ്ടെന്നതാണ് കേരളത്തിന്റെ പൂർവകാല ചരിത്രം. സദാചാരങ്ങൾ എന്നിവ കൊട്ടി ആഘോഷിച്ച ആചാരങ്ങൾ ദുരാചാരങ്ങൾ ആണെന്ന് ബോധ്യപെടുവാൻ കാലങ്ങൾ വേണ്ടി വന്നു എന്നതാണ് യാഥാർഥ്യം. അതിന് ഉദാത്തമായ മാതൃകയാണ് 1924 യിലെ വൈക്കം സത്യാഗ്രഹം. വൈക്കം ക്ഷേത്രത്തിന് സമീപമുള്ള നിരത്തുകളിലൂടെ അവർണ്ണരുടെ സഞ്ചാര സ്വാതന്ത്ര്യത്തെ നഖശികാന്തം എതിർത്ത ക്ഷേത്രത്തിന്റെ മുഖ്യ ചുമതലക്കാരനായ ഇണ്ടം തുരുത്തിമന നീലകണ്ഠൻ നമ്പൂതിരിയായിരുന്നു. സ്വാതന്ത്ര്യ സമരം ഒത്തുതീർപ്പാക്കുവാൻ എത്തിയ ഗാന്ധിജിയെ പോലും അയിത്തം ആരോപിച്ച മനയിൽ പ്രവേശിപ്പിച്ചില്ല എന്നുള്ളതാണ് ചരിത്രം. കാലത്തിന്റെ ചുവരെഴുത്തിനൊപ്പം നീങ്ങുവാൻ വിസമ്മതം പ്രകടിപ്പിച്ച അന്നത്തെ ഇണ്ടം തുരുത്തിമനയുടെ അവസ്ഥ ആചാരങ്ങൾ സംരക്ഷിക്കുവാൻ വെമ്പൽ കൊള്ളുന്ന വിഭാഗക്കാർ മനസ്സിലാക്കേണ്ടതാണ്. പ്രസിദ്ധമായ ഇണ്ടം തുരുത്തിമന ഇന്ന് ചെത്ത് തൊഴിലാളി ആപ്പീസ് ആയി പരിണമിച്ചിരിക്കുന്നു.

കാലം ഏറെ പുരോഗമിച്ചിട്ടും യാതൊരു പുരോഗമന സ്വഭാവവും പ്രകടിപ്പിക്കാത്ത മാമൂലുകളെ മുറുകെ പിടിച്ച സമൂഹത്തെ പിന്നോട്ടടിക്കുന്നത് നിർണായക സ്ഥാനമാണ് പൗരോഹിതത്തിനുള്ളത്. മത പൗരോഹിതങ്ങൾക്ക് ആചാരവ്യവസ്ഥകളിൽ നിന്നും അണുവിട വ്യതിചലിക്കുവാൻ വിസമ്മതിക്കുന്നതിനാൽ ആചാര–വിശ്വാസ പരമായ പല വിഷയങ്ങളും നീതിപീഠത്തിന് മുന്നിൽ എത്തുന്നു. ദീർഘ കാലമായി വാദപ്രതിവാദങ്ങൾക്കൊടുക്കിൽ

**സാമൂഹിക നവോത്ഥാന പ്രസ്ഥാനങ്ങളുടെയും പുരോഗമന ചിന്താഗതിക്കാരുടെയും പോരാട്ടങ്ങളിലൂടെ മേൽ പറഞ്ഞ പല ആചാര വ്യവസ്ഥകളെയും നമുക്ക് മാറ്റി എടുക്കുവാൻ സാധിച്ചിട്ടുണ്ട്.**

**തെളിവുകളുടെയും വസ്തുതകളുടെയും അടിസ്ഥാനത്തിലാണ് കോടതികൾ വിധികൾ പുറപ്പെടുവിക്കാറുള്ളത്. നീതിപീഠത്തിന്റെ ഇത്തരം വിധികൾ എല്ലാവർക്കും ഒരുപോലെ സ്വീകാര്യമാകണം എന്നില്ല .**

പുറപ്പെടുവിക്കുന്ന വിധികൾ പലതും സങ്കീർണമാക്കുന്നു. കേരളത്തിലെ സമീപ കാലത്തുണ്ടായ ചില സംഭവ വികാസങ്ങൾ ഇതിലേക്കാണ് വിരൽ ചൂണ്ടുന്നത്. ആചാരപരമായ വിഷയങ്ങൾക്ക് മൗലിക അവകാശ ലംഘനങ്ങളായി നീതിപീഠത്തിന് മുന്നിൽ എത്തി തീർപ്പ് കൽപിപ്പിക്കുവാൻ നീതിപീഠ ഭരണഘടനക്കാണ് പ്രാമുഖ്യം നൽകുന്നത്. മറിച്ച് മതഗ്രന്ഥങ്ങൾക്ക് ആധികാരികത നൽകാറില്ല. തെളിവുകളുടെയും വസ്തുതകളുടെയും അടിസ്ഥാനത്തിലാണ് കോടതികൾ വിധികൾ പുറപ്പെടുവിക്കാറുള്ളത്. നീതിപീഠത്തിന്റെ ഇത്തരം വിധികൾ എല്ലാവർക്കും ഒരുപോലെ സ്വീകാര്യമാകണം എന്നില്ല. എന്നാൽ ഉന്നത നീതിപീഠത്തിന്റെ വിധികൾ ശിരസാവഹിക്കുവാനും നടപ്പിലാക്കുവാനും ബാധ്യതയുണ്ട്. കാലാനുസൃതമായി ആചാരങ്ങളെ പരിഷ്കരിച്ച ഇവ കോടതിയിലെത്തി ക്കാതിരിക്കുവാനുള്ള ഉത്തരവാദിത്തം പൗരോഹിതത്തിനുമുണ്ട് .

ഏത് മതവിഭാഗങ്ങളിലെയും ആചാരങ്ങൾ ഭരണഘടനക്ക് അതീതമാക്കുവാൻ ശ്രമിക്കുന്നത് ആശ്വാസകരമല്ല. ആചാരങ്ങളും വിശ്വാസങ്ങളും ഭരണഘടനക്ക് അതീതമാകുമ്പോഴാണ് ആൾദൈവങ്ങൾക്ക് ശിക്ഷ വിധിക്കുമ്പോൾ അനുയായികൾ നിയമം കയ്യിലെടുക്കുന്നതും മറ്റുള്ളവരുടെ ആരാധനാലയങ്ങൾ തകർക്കുന്ന മാനസികാവസ്ഥയിലേക്ക് എത്തുന്നത്, പീഡനവീരന്മാരായ പുരോഹിതർക്ക് സ്വീകരണം നൽകുന്ന നിലയിലേക്ക് എത്തിച്ചേരുന്നതും. ഇത്തരക്കാർ യഥാർത്ഥ വിശ്വാസികളെ അപഹസിക്കുകയും അവഹേളിക്കുകയുമാണ് ചെയ്യുന്നത്. ആചാരങ്ങൾ ഏതുമാകട്ടെ അവ മനുഷ്യന്റെ മൗലിക അവകാശങ്ങൾ ഹനിക്കപ്പെടുന്നതാണോ, സമൂഹത്തിന്റെ പുരോഗതിക്കുതകുന്നതാണോ, ഭരണഘടനാപരമായി നിലനിൽക്കുന്നതാണോ എന്ന് സഗൗരം പരിശോധിക്കേണ്ടതുണ്ട്. ആചാരങ്ങളുടെ പേരിൽ ഒരാളുടെയും ഭരണഘടനപരമായി അവകാശങ്ങളെ ഇല്ലാതാക്കുവാനോ നിഷേധിക്കുവാനോ പാടില്ല. ആചാരങ്ങൾ ഫാസിസത്തിന്റെ സ്വഭാവങ്ങൾ ഉൾകൊള്ളുന്നതാവരുത് അതോടൊപ്പം ആചാരങ്ങൾ മറ്റുള്ളവർക്കുമേൽ അടിച്ചേൽപ്പിക്കുവാനും ശ്രമിക്കരുത്. ആചാരങ്ങൾ ഒരിക്കലും മനുഷ്യന്റെ അവകാശങ്ങളുടെ ആരാച്ചാരാകുവാൻ പാടില്ല.

*When you do things from your soul, you feel a river moving in you, a joy.*

**-Rumi**

# ചരിത്രത്തെ എഴുതുമ്പോൾ..

അനൽ ഇഗ്നസ് / CE 2016-20
രാംനാഥ് വി ആർ / CSE 2015-19



**ശബരിമലയുടെ ഉടമസ്ഥാവകാശം അവിടെ താമസിച്ചിരുന്ന ജനതയുടെ ആയിരുന്നു.**

മലയരയ സഭാനേതാവ് പി കെ സജീവുമായി മാഗസിൻ ടീം നടത്തിയ സംഭാഷണത്തിൽ നിന്നും..

ശബരിമല അമ്പലം മാത്രമല്ല ഈ 18 മലകളിലും അമ്പലങ്ങളുണ്ട്. നമ്മളെയൊക്കെ അതിശയിപ്പിക്കുന്ന രീതിയിലുള്ള നിർമ്മിതികളുണ്ട് അതിനകത്ത്. ദേശാഭിമാനിയിൽ കഴിഞ്ഞ രണ്ടുമൂന്നു വർഷങ്ങൾക്കു മുമ്പ് വന്ന ഒരു പ്രധാനപ്പെട്ട റിപ്പോർട്ടുണ്ട് 'പമ്പ ഒളിപ്പിച്ചു വച്ചത്'. ആറന്മുള എസ്കവേഷനുമായി ബന്ധപ്പെട്ട് വളരെ റെലവന്റ് ആയിട്ടുള്ള ഒരു റിപ്പോർട്ട്. നിങ്ങൾ ചരിത്ര വിദ്യാർത്ഥികൾ അല്ല, എങ്കിൽ കൂടിയും ഈ  റിപ്പോർട്ടിനെ വളരെ ഗൗരവതരമായി കാണണം. അവിടുത്തെ എംഎൽഎ വീണ ജോർജും കെ കെ മുഹമ്മദും ആർക്കിയോളജിസ്റ്റ്കളും ഒക്കെ ചേർന്ന് ഒരു എസ്കവേഷൻ ടീം ഉണ്ടാക്കി.പമ്പ മുതൽ കന്യാകുമാരി വരെയുള്ള പ്രദേശത്ത് ഒരു വലിയ ജനതയുണ്ട്. ആ ജനതയുടെ ചരിത്രം അറിയണമെങ്കിൽ പമ്പയുടെ കരകളിലേക്ക് പോയാൽ മതി. ആ നാഗരികതയുടെ ഭാഗമാണ് ശബരിമല.ജോൺ മാർഷൽ ഇല്ലായിരുന്നെങ്കിൽ ഇന്ത്യയുടെ ചരിത്രം 2000 വർഷമായി ചുരുങ്ങു മായിരുന്നല്ലോ. ജോൺ മാർഷൽ എന്നു പറയുന്ന ചരിത്രകാരനായ ബ്രിട്ടീഷുകാരൻ നടത്തിയ ചരിത്രാന്വേഷണത്തിന്റെ ഭാഗമാണ്, നമ്മുടെ രാജ്യത്തിന്റെ ഏകദേശം 5000 വർഷത്തോളം പഴക്കം വരുന്ന ചരിത്രം എന്നു പറഞ്ഞതുപോലെ ഞാൻ ഇപ്പോൾ ഒരു പുതിയ കാര്യമാണ് പറയുന്നത്. പമ്പാവാലി സിവിലൈസേഷൻ ഉണ്ടായിരുന്നു.ഇൻഡസ്‌വാലി സിവിലൈസേഷൻ ഒക്കെ പോലെ. നൈൽ നദി തീരത്ത് ഉണ്ടായിരുന്ന ഈജിപ്ഷ്യൻ സിവിലൈസേഷൻ ശ്രദ്ധിച്ചുനോക്കൂ, നദീതീരങ്ങളിലാണ് എല്ലാ സിവിലൈസേഷനുകളും ഉണ്ടായിട്ടുള്ളത്. കാരണം കൃഷിക്ക് അനുയോജ്യം ആയിട്ടുള്ള വെള്ളവും മണ്ണും താമസസൗകര്യവും ഒക്കെ അവിടെ ലഭ്യമായിരുന്നു. അത്തരത്തിലുള്ള ഒരു വികസിതമായ നാഗരികതയുടെ ഭാഗമാണ് ശബരിമല അമ്പലം. ബ്രാഹ്മണരാണ് വന്നു പ്രതിഷ്ഠിച്ചത് എന്ന് പറയുന്ന ഒരു കഥ നിലനിൽക്കുന്നുണ്ട്. അവിടെയാണ് നമുക്ക് അപകടം പറ്റിയത്. ഇവരിപ്പോൾ പറയുന്ന ചരിത്രം 116 വർഷത്തേത് മാത്രമാണ്. 1902ലാണ് ബ്രാഹ്മണർ ഇവിടെ വന്നിട്ടുള്ളത്. പക്ഷേ 1850 ൽ ഹെൻറി ബേക്കർ ജൂനിയർ ഈ പ്രദേശങ്ങളെല്ലാം സഞ്ചരിച്ച് ഡയറി എഴുതിയിട്ടുണ്ട്. ആ ഡയറി പ്രസിദ്ധീകരിച്ചു.''ദ ഹിലാരിയൻസ് ഓഫ് ട്രാവൻകൂർ'. ശബരിമലയുടെ ഉടമസ്ഥാ വകാശം അവിടെ താമസിച്ചിരുന്ന ജനതയുടെതായിരുന്നു. അന്നവിടെ താമസിച്ചിരുന്നത് മലയരയ സമുദാ യമായിരുന്നു. മലയരയർ എന്ന വാക്ക് വരുന്നത് 'മല അരജര്' എന്ന വാക്കിൽ നിന്നാണ്. മലയിലെ അരയർ അഥവാ മലയുടെ രാജാക്കന്മാർ എന്നൊക്കെ യാണ് ഈ വാക്കിന്റെ അർത്ഥം. അതിനുമുമ്പ് അവർ അറിയപ്പെട്ടത് ചിറ്ററജർ എന്ന പേരിലായിരുന്നു. ചിറ്ററജർ എന്ന ഗോത്ര വംശത്തിൽ നിന്നാണ് ആയി എന്ന രാജവംശം രൂപപ്പെടുന്നത്. ഓരോ രാജവംശവും ഓരോ ഗോത്രത്തിൽ നിന്ന് ആണല്ലോ. ശാക്യ ഗോത്രത്തിൽ നിന്നാണല്ലോ ശ്രീബുദ്ധന്റെ രാജവംശം രൂപപ്പെട്ടത്. ഗോത്ര വിഭാഗങ്ങളോട് ശ്രീബുദ്ധന് വല്ലാത്തൊരു അടുപ്പം ഉണ്ടായിരുന്നു. ജനാധിപത്യത്തിന്റെ ഭ്രൂണാവസ്ഥ ഗോത്രവർഗ്ഗങ്ങളിൽ ആണെന്ന്

ശ്രീബുദ്ധന് അറിയാമായിരുന്നു. കാറ്റാലയുടെ **'God As A Political Philosophor'** എന്ന പുസ്തകത്തിൽ അത് പ്രതിപാദിക്കുന്നുണ്ട്. ആനന്ദൻ എന്നുപറയുന്ന ബുദ്ധന്റെ ശിഷ്യൻ ഗോത്രവർഗ്ഗങ്ങളെ പറ്റി പഠിച്ച് ഒരു റിപ്പോർട്ട് സമർപ്പിക്കുന്നുണ്ട്. ആ റിപ്പോർട്ടിൽ നിന്നാണ് സംഘം എന്ന വാക്കുണ്ടായത്. ആയിരക്കണക്കിനുള്ള ജനവിഭാഗങ്ങൾ അന്ന് ഉണ്ടിവിടെ. അവർ സൃഷ്ടിച്ച ആ ചരിത്രത്തെ കയ്യേറി അയ്യപ്പനെ നൈഷ്ഠിക ബ്രഹ്മചാരി എന്ന് മുദ്രകുത്തി പുതിയ ചരിത്രത്തെ സൃഷ്ടിക്കാനാണ് ചിലർ ശ്രമിക്കുന്നത്. വീടിനടുത്തുള്ള രാമചന്ദ്രനെ അടിച്ചു കൊണ്ട് പോയിട്ട് അയാൾ രാജുവാണ് എന്ന് പറഞ്ഞാൽ നമ്മൾക്ക് അത് സമ്മതിക്കാൻ പറ്റുമോ. ഈയൊരു തർക്കമാണ് ഇപ്പോൾ കേരളത്തിൽ നടക്കുന്നത്. മലയരയന്മാർ പൂജിച്ചു കൊണ്ടിരുന്ന ദൈവത്തെ അടിച്ചു കൊണ്ട് പോയിട്ട്, നൈഷ്ഠിക ബ്രഹ്മചാരി ആണെന്നും സ്ത്രീകൾക്ക് അവിടെ പ്രവേശിക്കാൻ പാടില്ലെന്നും എന്നൊക്കെ പറഞ്ഞ് നമ്മളോട് തിരിച്ചടിച്ചിരിക്കുകയാണ്. ഇതാണ് ഇവിടെ സംഭവിച്ചിരിക്കുന്നത്. ചരിത്രത്തെ വളച്ചൊടിച്ച് തങ്ങളുടേത് ആയിട്ടുള്ള താൽപര്യങ്ങളെ അതിൽ അടിച്ചേൽപ്പിക്കാനുള്ള ശ്രമമാണ് ഇവിടെ നടക്കുന്നത്. അതിൽ രാഷ്ട്രീയപരമായും മതപരമായും ആയിട്ടുള്ള താൽപര്യങ്ങ ളുണ്ട്.ഈ താൽപര്യങ്ങൾ ഒന്നുംതന്നെ മനുഷ്യകുലത്തിന് ഗുണം ചെയ്യുന്നതല്ല. ഏതാനും കുറച്ച് ആളുകൾക്ക് മാത്രം വ്യക്തിപരം ആയിട്ടുള്ള ലാഭം ഉണ്ടാവുന്ന താൽപര്യങ്ങളാണ്. ആ താല്പര്യങ്ങൾക്ക് വേണ്ടി അല്ലല്ലോ നമ്മൾ നിലകൊള്ളേ ണ്ടത്. നമ്മൾ ഉയർത്തിപ്പിടിക്കേണ്ടത് യഥാർത്ഥ ചരിത്രത്തെയാണ്. സമൂഹം പല തലങ്ങളിലേക്ക് വിഭജിക്കപ്പെടുന്ന ഈ പശ്ചാത്തലത്തിൽ നമ്മൾ ഈ ചരിത്രം ഉയർത്തിപ്പിടിക്കുക. ശബരിമലയുടെ യഥാർത്ഥ ചരിത്രം ഇതാണ്. ഇത് നിങ്ങളാണ് സമൂഹത്തോട് സംസാരിക്കേണ്ടത്. ശബരി എന്നു പറയുന്നത് ശബരിമലയിലെ ഒരു താപസ്വിനിയാണ്. ശബരിയുടെ മല ആണല്ലോ അയ്യപ്പൻ തിരഞ്ഞെടുത്തത് വേറെ ആരുടെയും അല്ലല്ലോ. ശബരി ഒരു സ്ത്രീയാണെന്ന് അറിഞ്ഞുകൊണ്ട് തന്നെയല്ലേ അയ്യപ്പൻ ആ മലയിലേക്ക് വന്നിരുന്നത്. വെറുതെ ഒന്നും അങ്ങനെ ഒരു പേര് ഒന്നും ഉണ്ടാവാൻ ഒരു സാധ്യതയില്ല. 1850 ൽ ഹെൻറി ബേക്കർ പറയുന്നുണ്ട്. കേരളത്തിലെ ഹിന്ദു വിഭാഗങ്ങൾ ഒന്നുംതന്നെ ഒരേ ഇലയിൽ നിന്ന് കല്യാണസമയത്ത് നിന്ന് ഭക്ഷണം കഴിക്കാറുണ്ടായിരുന്നില്ല. പക്ഷേ മലയരയ സമുദായത്തിലെ വിവാഹങ്ങളിൽ ഇതിൽ സൈഡ് ബൈ സൈഡ് ഇരുന്ന് ഭക്ഷണം കഴിക്കാറുണ്ട്. ഇതല്ലേ നമ്മൾ പ്രോത്സാഹിപ്പിക്കേണ്ടത്. ആ സ്ത്രീക്ക് കൊടുത്തിട്ടുള്ള പ്രാധാന്യം എല്ലാ സമൂഹങ്ങളും എല്ലാ സമയത്തും പ്രോത്സാഹിപ്പിക്കേണ്ടതാണ്. ആ സ്ത്രീയെയാണ് ഇന്ന് അശുദ്ധി ആയി പ്രഖ്യാപിച്ചിട്ടുള്ളത്. അവരങ്ങോട്ട് പോകാൻ പാടില്ല. ആർക്കുവേണ്ടിയാണ് ഈ താൽപര്യങ്ങൾ ഒക്കെ സംരക്ഷിക്കുന്നത്. ഇത് ഒരു പൊതു ഇടം ആണെന്ന് സുപ്രീം കോടതി കണ്ടെത്തിയിട്ടുണ്ട്. ഈ അമ്പലം എല്ലാവർക്കും പോകാൻ സാധിക്കുന്ന ഒരു ഇടമാണ് .ഹിന്ദുക്കൾക്കും മുസ്ലീങ്ങൾക്കും ക്രിസ്ത്യാനികൾക്കും

**സമൂഹം പല തലങ്ങളിലേക്ക് വിഭജിക്കപ്പെടുന്ന ഈ പശ്ചാത്തലത്തിൽ നമ്മൾ ഈ ചരിത്രം ഉയർത്തിപ്പിടിക്കുക.**

**നിലയ്ക്കലും വനപ്രദേശങ്ങളിലും ഒക്കെയായിട്ട് അമ്പലങ്ങളും അമ്പലങ്ങളുടെ ശേഷിപ്പുകളും ഒരുപാടുണ്ട്.**

പുരുഷന്മാർക്കും സ്ത്രീകൾക്കും ഒക്കെ. ഗുരുവായൂർ അമ്പലത്തിൽ . അഹിന്ദുക്കൾക്ക് പ്രവേശനം ഇല്ല എന്നാണ് എനിക്ക് തോന്നുന്നത്. ഈയൊരു സമയത്ത് നമ്മൾ അതും ചർച്ച ചെയ്യേണ്ടത് ആയിട്ടുണ്ട്.

നിലയ്ക്കലും വനപ്രദേശങ്ങളിലും ഒക്കെയായിട്ട് അമ്പലങ്ങളും അമ്പലങ്ങളുടെ ശേഷിപ്പുകളും ഒരുപാടുണ്ട്. എന്തുകൊണ്ടാണ് ഇത്രത്തോളം അമ്പലങ്ങൾ ഉണ്ടാവാനുള്ള കാരണം എന്ന് ചിന്തിച്ചിട്ടുണ്ടോ. അന്ന് ആയുധാഭ്യാസം മുതൽ ആരോഗ്യപരിപാലനം വരെ കേന്ദ്രീകരിച്ചിരുന്നത് അമ്പലങ്ങളിലാണ്. ആയുർവേദ യുനാനി ചികിത്സാ വിധികൾക്കും അറിവ് പകർന്നു നൽകുന്നതിനും അമ്പലം ഒരു കേന്ദ്രമായി ഉപയോഗിച്ചിരുന്നു. അതായത് ഒരു പ്രദേശത്തെ എല്ലാ റോഡുകളും തന്നെ ഒരു അമ്പലവും ആയി ബന്ധപ്പെട്ടിരിക്കും.നിലവിലെ അവസ്ഥയിൽ റോഡുകളെല്ലാം തന്നെ മാർക്കറ്റുകളിലേക്ക് ആണല്ലോ എത്തിപ്പെടുന്നത്. ഞാൻ പറഞ്ഞു വന്നത് അമ്പലങ്ങൾ എന്നു പറയുന്നത് ആരാധനയ്ക്കുള്ള ഒരു ഇടം മാത്രമായിരുന്നില്ല. ഒരുപാട് രാജവംശങ്ങൾ ഉള്ളതുകൊണ്ട് എല്ലാവരും തന്നെ ആയോധനകല അഭ്യസിക്കേണ്ട ഒരു സാഹചര്യം അന്ന് നിലനിൽക്കുന്നുണ്ട്. എല്ലാ രാജ്യങ്ങളും നമ്മുടെ രാജ്യത്തോട് യുദ്ധം പ്രഖ്യാപിച്ചു കഴിഞ്ഞാൽ നമ്മൾ എല്ലാവരും പട്ടാളക്കാർ ആയി മാറേണ്ടി വരും. ആ ഒരു അവസ്ഥ ആണ് അന്നത്തെ കാലത്ത് നിലനിന്നിരുന്നത്. ചോള, ചേര, പാണ്ഡ്യ രാജവംശങ്ങളാണ് അന്ന് കേരളം അടക്കി ഭരിച്ചിരുന്നത്.അങ്ങനെ ചോളർക്ക് എതിരായാണ് ശ്രീ അയ്യപ്പൻ ആയുധമെടുക്കുന്നത്. അദ്ദേഹം ഒരു യുദ്ധവീരൻ ആയിരുന്നു. ഒരു ജനതയുടെ മുഴുവൻ മാനം സംരക്ഷിക്കാനുള്ള കടമ അദ്ദേഹത്തിനുണ്ടായിരുന്നു. അതുകൊണ്ടാണല്ലോ അദ്ദേഹത്തെ ഇത്രയധികം ആളുകൾ ആരാധിക്കുന്നത്. അതൊരു വീരാരാധനയാണ്. വീരാരാധനകൾ ഇന്നും നിലനിൽക്കുന്നുണ്ട്. സ്ത്രീകൾ വന്നുകഴിഞ്ഞാൽ മഹിഷിയെ മർദ്ധിക്കുന്നതുപോലെ മർദ്ദിക്കണമെന്ന് ഏതോ ഒരാൾ പറയുന്നത് ഞാൻ കേട്ടു. ഈ പറയുന്ന ആൾ ജനിക്കാൻ കാരണം ഒരു സ്ത്രീ ആണല്ലോ. ഈ ചിന്താഗതിയുടെ കാരണം എന്താണെന്ന് നമ്മൾ ചിന്തിച്ചു കഴിഞ്ഞാൽ മനുസ്മൃതിയിൽ ഉള്ള ഒരു വരിയാണ് നമുക്ക് ഓർമ്മവരുക. 'നഃ സ്ത്രീ സ്വാതന്ത്ര്യം അർഹതി'. സ്ത്രീ സ്വാതന്ത്ര്യം അർഹിക്കുന്നില്ല. വളച്ചൊടിക്കപ്പെട്ട ഒരു ഒരു വേദവാക്യം ആണെങ്കിലും ഈ പ്രത്യയശാസ്ത്രം അവർ കയ്യൊഴിയില്ല. അവരുടെ കാഴ്ചപ്പാടിൽ സ്ത്രീ എന്നു പറയുന്നത് കുട്ടികളെ ജനിപ്പിക്കാനും ദേവദാസികളായി കഴിയാനുമുള്ള ഒരു ഉപകരണം മാത്രമാണ്. ആരാണിവിടെ ദേവദാസി സമ്പ്രദായം കൊണ്ടുവന്നത്. ആരാണിവിടെ അയിത്ത സമ്പ്രദായം കൊണ്ടുവന്നത്. ഇതൊരു ഗവൺമെന്റ് ഉത്തരവാക്കിയ നിയമമാണോ. സത്യത്തിൽ ഇതിൽ ഗവൺമെന്റിന് ധൈര്യമായി ഇടപെടാനുള്ള അവസരം സൃഷ്ടിക്കണം. ഇത്തരത്തിലുള്ള ജാതീയതയെ സംരക്ഷിച്ചു കഴിഞ്ഞാൽ നാളെ സ്റ്റേറ്റിനു തന്നെ

അത് ദോഷമായി മാറിയേക്കാം. നിങ്ങൾ ചിന്തിച്ചു നോക്കുക. മതത്തിന്റെ പേരിലാണ് ഐഎസ് കൊലപാതകം നടത്തുന്നത്. പക്ഷേ നമ്മൾ ശ്രദ്ധിക്കേണ്ടുന്ന കാര്യം എന്തെന്നാൽ ഐഎസ് മൂലം കൊല്ലപ്പെടുന്ന ഭൂരിഭാഗം പേരും മുസ്ലിങ്ങൾ തന്നെയാണ്. ബ്രാഹ്മണിക പ്രത്യയശാസ്ത്രം മനസ്സിൽ കൊണ്ടുനടക്കുന്നവർ നാളെ ഭരണം കയ്യേറി കഴിഞ്ഞാൽ ഈ ഒരു അവസ്ഥ ഇവിടെയുണ്ടാവും. ചുരുക്കി പറഞ്ഞാൽ കൊല്ലുന്നവനും മരിക്കുന്നവനും ഒരേ മതക്കാരനാണ് എന്ന അവസ്ഥ. അത്തരമൊരു ഗവൺമെന്റ് വന്നുകഴിഞ്ഞാൽ ന്യൂനപക്ഷങ്ങൾ സൈലന്റ് ചെയ്യപ്പെടും. അട്രോസിറ്റീസ് ആക്ട് എടുത്തുകളയാൻ ഉണ്ടായ കാരണം എന്താണ്. അത് റദ്ദാക്കാൻ പ്രത്യേകിച്ച് കാരണങ്ങൾ ഒന്നും തന്നെ ഉണ്ടായിരുന്നില്ല, ആ ഒരു ജനവിഭാഗത്തെ സംരക്ഷിക്കാൻ വേണ്ടിയുള്ള നിയമമായിരുന്നു. ഇവിടെ നമ്മൾ ശ്രദ്ധിക്കേണ്ട ഒരു കാര്യം എന്താണെന്നുവെച്ചാൽ സുപ്രീംകോടതി തന്നെയാണ് നിയമം റദ്ദാക്കുന്നത്. കേന്ദ്ര സർക്കാർ കൊടുത്ത ഒരു സ്റ്റേറ്റ്മെന്റിന്റെ പേരിലാണ് അത്തരമൊരു നടപടി സുപ്രീംകോടതിയുടെ ഭാഗത്തുനിന്നും ഉണ്ടായത്. 14 പട്ടിക ജാതിക്കാരുടെ ജീവൻ ബലിയർപ്പിച്ചതിനു ശേഷമാണ് ഇത് പുനഃപരിശോധിക്കാൻ ഉള്ള തീരുമാനം സുപ്രീംകോടതി എടുക്കുന്നത്. ഞാൻ ശബരിമല അമ്പലത്തിലെ കാര്യം പറഞ്ഞു. പൗരാണിക നാഗരികത എന്നുള്ള നിലയിൽ തന്നെ നിങ്ങൾ എഴുതി പോകണം. ആളുകൾ പോയി അന്വേഷിക്കട്ടെ. ഞാൻ ഈ പുസ്തകം എഴുതി, ചാനൽ ചർച്ചയിൽ ഞാൻ പറഞ്ഞു,ഒരൊറ്റ ചരിത്രകാരൻ വരെ ഇതുവരെ രംഗപ്രവേശനം നടത്തിയിട്ടില്ല, എവിടെപ്പോയി ഇവന്മാർ ഒളിവിൽ പോയോ? ഒമ്പതാം നൂറ്റാണ്ടിനു ശേഷം മാത്രമേ ഇങ്ങോട്ട് ചരിത്രമുള്ളൂ എന്നാണ് ചരിത്ര കാരന്മാർ എഴുതിയത്. ഒമ്പതാം നൂറ്റാണ്ടും എട്ടാം നൂറ്റാണ്ടോ ടുകൂടിയുമാണ് ബ്രാഹ്മണർ ഇവിടെ വരുന്നത്. അപ്പോ അവരാണ് ചരിത്രം എഴുതിയിരിക്കുന്നത്. അതുകൊണ്ട് പ്രാചീനകാലത്തെ ചരിത്രം ഇവിടെ ഞാൻ മുമ്പ് കാണിച്ച ദേശാഭിമാനിയിൽ വന്ന ഈ ചിത്രങ്ങളൊക്കെ ഉണ്ടല്ലോ ഇത് ഒമ്പതാം നൂറ്റാണ്ടിനുശേഷം ഇങ്ങോട്ട് ഉണ്ടായ ചിത്രങ്ങൾ ഒന്നുമല്ല. തൊള്ളായിരത്തിനു ശേഷം 2000 വർഷത്തെ പഴക്കം ഒന്നുമല്ലല്ലോ അതിനുള്ളത്, അതെന്താ അവർക്ക് അത് എഴുതിയാൽ? ഈ കാട്ടിലെ അമ്പലങ്ങൾ ഒക്കെ നോക്കിയാൽ മതി . എത്ര ഗംഭീരമായിട്ടാണ് അവർ ചെയ്തിരിക്കുന്നത് . ഇന്നൊരു വലിയ നാഗരികത ഇവിടെയുണ്ട്. ഒരു ജനത ഇത്തരത്തിലുള്ള നിർമ്മിതിയിലേക്ക് മാറണമെങ്കിൽ സമാധാനപരമായിട്ടുള്ള സാഹചര്യം ഉണ്ടായിരുന്നു എന്ന് വേണം മനസ്സിലാക്കാൻ. ഒരു സമൂഹം മറ്റൊരു സമൂഹവുമായി നിരന്തരം യുദ്ധത്തിലാണെങ്കിൽ ആ സമൂഹത്തിന് ഒന്നും നിർമ്മിക്കാൻ കഴിയില്ല, സാഹിത്യം വളരുകയില്ല, ചരിത്രം വളരുകയില്ല. അവിടെ നിർമ്മിതികൾ ഉണ്ടാവുകയില്ല. നമ്മൾ ഒന്ന് സ്വസ്ഥമായി ഇരുന്നെങ്കിൽ മാത്രമേ നമുക്ക് എന്തെങ്കിലും എഴുതാൻ പോലും പറ്റുകയുള്ളൂ. അപ്പോൾ ഇവിടെ ആ നിർമ്മിതികൾ

**ഒരു സമൂഹം മറ്റൊരു സമൂഹവുമായി നിരന്തരം യുദ്ധത്തിലാണെങ്കിൽ ആ സമൂഹത്തിന് ഒന്നും നിർമ്മിക്കാൻ കഴിയില്ല**

**ഹിന്ദുക്കളും അഹിന്ദുക്കളും തമ്മിൽ എന്ത് വ്യത്യാസമാണ് ഉള്ളത്?
എല്ലാവരും ഒരേ പോലെയാണ്. ദൈവത്തിന്റെ മക്കൾ തന്നെയാണ്.
ദൈവത്തിന്റെ മുന്നിൽ ഒരു വ്യത്യാസവുമില്ല.**

ഒക്കെ ഉണ്ടായിരുന്ന സമയത്ത് അത്തരത്തിലൊരു സമാധാനപരമായ അന്തരീക്ഷം ഉണ്ടായിരുന്നു എന്ന് വേണം മനസ്സിലാക്കാൻ. ഒരേ സ്റ്റാൻഡിൽ ഉള്ളവരാണ് പിന്നീട് തുണിയുടുക്കാത്തവരും,മാറുമറയക്കാത്തവരും ആണെന്ന് ആക്കി തീർത്തത്. ചണ്ടാളൻ ആണെന്നും കറുത്തവർഗക്കാർ ആണെന്നും അവരെ കാണാൻ കൊള്ളില്ലാത്തവരും ബുദ്ധിയില്ലാത്തവരും കഴിവില്ലാത്തവരും ആണെന്ന് പറഞ്ഞുപരത്തിയത്. ഇനി അവരുടെ ഇടയിൽ നിന്ന് ആരെങ്കിലുമാണ് ബുദ്ധിപരമായി മുന്നോട്ടു വന്നതെങ്കിൽ ഇവർ അവരെയും ചേർത്ത് അസിമിലേറ്റ് ചെയ്തു കളയും. അങ്ങനെ ശങ്കരാചാര്യരുടെ മുന്നിൽ പ്രത്യക്ഷപ്പെട്ട ചണ്ടാളൻ ശിവനായി. ശ്രീനാരായണ ഗുരുവിനെതിരെ തന്നെ എന്തുമാത്രം വിമർശനങ്ങളാണ് അന്നുണ്ടായിരുന്നത്. അവരുടെ വിഗ്രഹപ്രതിഷ്ഠ കഴിഞ്ഞിട്ട് ശ്രീനാരായണ ഗുരുവിനോട് ബ്രാഹ്മണരായ ആളുകൾ ചോദിച്ചു ഇതിനു പറ്റിയ മുഹൂർത്തം ആയിരുന്നോ എന്ന്. അപ്പൊ അളന്നു നോക്കി കൊള്ളാൻ പറഞ്ഞു. കുട്ടി ജനിച്ചു കഴിഞ്ഞാൽ മാത്രമേ നിങ്ങൾ ജാതകം എഴുതുന്നുള്ളു. അതിനുമുമ്പുതന്നെ കുട്ടി വയറ്റിൽ വളരുന്നുണ്ടല്ലോ? പക്ഷേ അപ്പോൾ ഒന്നും എഴുതുന്നില്ലല്ലോ? ഹിന്ദുക്കൾ പറയുന്നത് അഹിന്ദുക്കൾ രാജ്യം വിട്ടു പോകണം എന്നാണ്. അഹിന്ദുക്കൾ ആരാ,ഹിന്ദുക്കളുടെ ബന്ധുക്കൾ തന്നെയാണ്. അവരാരും ഇസ്രായേലിൽ നിന്നോ പലസ്തീനിൽ നിന്നോ വന്നവരല്ല. മക്കയിൽ നിന്നും മദീനയിൽ നിന്നും വന്നവരല്ല. അവരൊക്കെ ഈ രാജ്യത്ത് തന്നെ ഉള്ളവരാണ്.ഹിന്ദുക്കളും അഹിന്ദുക്കളും തമ്മിൽ എന്ത് വ്യത്യാസമാണ് ഉള്ളത്? എല്ലാവരും ഒരേ പോലെയാണ്. ദൈവത്തിന്റെ മക്കൾ തന്നെയാണ്. ദൈവത്തിന്റെ മുന്നിൽ ഒരു വ്യത്യാസവുമില്ല. പിന്നെ വിശ്വാസം എന്ന് പറയുമ്പോൾ ഒരു വ്യക്തിയെയും തന്റെ കുടുംബത്തെയും തന്റെ സമൂഹത്തെയും തന്റെ രാഷ്ട്രത്തെയും നയിക്കാൻ മാത്രം പര്യാപ്തമായ വിശ്വാസമായിരിക്കണം. അതായിരിക്കണം വിശ്വാസം. അല്ലാത്ത ഒന്നും വിശ്വാസമല്ല. ഇവിടെ അമ്പലത്തിൽ പോകുന്നവരുണ്ട് മുസ്ലിം പള്ളികളിൽ പോകുന്നവരുമുണ്ട്. അവിടെയെല്ലാം പോകുമ്പോഴും നമുക്ക് നമ്മുടെ സമീപത്തുള്ള സഹോദരങ്ങളും വന്നു കൂടണം എന്ന ചിന്തയാണ്. നമ്മുടെ പ്രാർത്ഥനയുമാണ്. ഞാൻ പല അമ്പലങ്ങളിലും പോയിട്ടുണ്ട്. നമ്മൾ എവിടെ പോയാലും ചരിത്രത്തിന്റെ ഇത്തരത്തിലുള്ള ഘടകങ്ങളെക്കുറിച്ച് അന്വേഷിക്കും. ഇവിടത്തെ 18 ശാസ്താ ക്ഷേത്രങ്ങളും ബുദ്ധക്ഷേത്രങ്ങൾ ആയിരുന്നു.കൊടുങ്ങല്ലൂരിലെ ഭരണിപ്പാട്ട് അഥവാ തെറിപ്പാട്ട്, ഷാപ്പിൽ പോലും പറയാത്ത തെറി ആണത്.

അതെങ്ങനെയാണ് അവിടെ തെറിപ്പാട്ട് വന്നത്? അതിനൊരു ചരിത്രമുണ്ട്. കൊടുങ്ങല്ലൂർ എന്നുപറഞ്ഞാൽ കൊടും കല്ലായിരുന്നു. അവിടെ ബുദ്ധഭിക്ഷുണിമാർ താമസിച്ചിരുന്ന സ്ഥലം ആയിരുന്നു.അവിടെ ബ്രാഹ്മണരാണ് തെറിപ്പാട്ട് കൊണ്ടുവന്നത് പിന്നെ അവർ അവിടെ നിൽക്കുമോ? അത് അവിടത്തെ ആചാരമായി. തെറിപ്പാട്ട് അങ്ങനെയാണ് ആചാരമായി മാറിയത്. ആചാരങ്ങൾ ഒക്കെ ഉണ്ടാകുന്നത് അങ്ങനെതന്നെയാണ്. ചൈനീസിൽ ഒരു കഥയുണ്ട് ആചാരങ്ങൾ ഉണ്ടായതിനെ പറ്റി. ആ കഥയിൽ ഇങ്ങനെയാണ് പറയുന്നത്. ഒരു സന്യാസി പ്രാർത്ഥിക്കാൻ ഇരിക്കുകയാ ണ് അപ്പോൾ ഒരു പൂച്ച കരഞ്ഞു കൊണ്ടിരുന്നു. ആ പൂച്ചയെ അനുയാ യികൾ പിടിച്ചു കെട്ടിയിട്ടു. പിറ്റേ ദിവസവും സന്യാസി പ്രാർത്ഥിക്കാൻ വന്നപ്പോൾ ഇതുതന്നെ ആവർത്തിച്ചു. പിന്നെ സന്യാസിക്ക് പ്രാർത്ഥിക്കണമെങ്കിൽ പൂച്ചയെ കെട്ടിയിടണം എന്നായി. ആ സന്യാസിക്ക് ശേഷമുള്ള മറ്റൊരു സന്യാസി വന്നപ്പോഴും ഇതുതന്നെ ആവർത്തിച്ചു. ആ പൂച്ച ചത്തുപോയി. പിന്നെ അവിടെ വേറെ പൂച്ചയെ കെട്ടിയിടുകയാണ് ചെയ്തത്. എന്നു പറഞ്ഞ പോലെയാണ് കൊടുങ്ങല്ലൂരിലെ ഭരണിപ്പാട്ട്. ഓരോ ആചാരങ്ങളും കടന്നു വരുന്നത് അങ്ങനെ യാണ്. സ്ത്രീകളെ എന്നും ഉപഭോഗ വസ്തുവാക്കി അതേപോലെ തന്നെ യന്ത്രങ്ങൾ ആക്കി. അവരെ അതിനപ്പുറത്തേക്ക് വളർത്താതിരിക്കുക. അങ്ങനെയൊരു നിലപാടാണ് അവർ സ്വീകരിച്ചത്. നമ്മൾ ഈ പത്രത്തിൽ ഒക്കെ കാണുന്നതല്ലേ 99 വയസ്സായ വർക്ക് 14 വയസ്സുള്ള പെൺകുട്ടിയെ കല്യാണം കഴിച്ചു കൊടുക്കുന്നത്.എന്തെല്ലാം ആചാരങ്ങളാണ് കേരളത്തിൽ മാറി മാറി വന്നത്. ഇതു മാറണം ശബരിമല അതിനൊരു വഴിയായി, ഒരു പ്രതീകമായി. കേരളത്തിലെ കുറേ ആളുകളുടെ മനസ്സ് എങ്കിലും ഇത്തരത്തിലുള്ള മനസ്സാണെന്ന് ലോകത്തിന് ബോധ്യപ്പെട്ടു. ഞങ്ങളുടെ സഹോദരിമാരെ അമ്പലത്തിൽ വിടില്ല. സ്ത്രീകളുടെ ആരാധനാസ്വാതന്ത്ര്യത്തെയാണ് ഇവിടെ നിഷേധിക്കപ്പെടുന്നത്. ഇപ്പോൾ നടക്കുന്ന സംവാദങ്ങളും ചർച്ചകളും എല്ലാം കേരളത്തിലെ സ്ത്രീസ്വാതന്ത്ര്യം ഉറപ്പുവരുത്തുന്നതാണ്.

**ട്രൈബൽ കോളേജിനെ പറ്റി**

അത് ഇന്ത്യയിലെ ആദ്യത്തെ ട്രൈബൽ കോളേജാണ്. ഇതിലൂടെ ഞങ്ങൾ ഒരു മെസ്സേജ് കൊണ്ടുവന്നിട്ടുണ്ട്. ദേവാലയങ്ങളിൽ നിന്ന് വിദ്യാലയങ്ങ ളിലേക്ക് പരാശ്രയത്തിൽനിന്ന് സ്വയാശ്രയത്തിലേക്ക് എന്നുള്ളതാണ്. അതായത് സമുദായത്തിന് നിരവധി ആയിട്ടുള്ള അമ്പലങ്ങളുണ്ട് അമ്പലങ്ങൾ ഉണ്ടായിട്ടുപോലും ഒരു നഴ്സറി സകൂൾ പോലും നിർമിക്കാൻ കഴിഞ്ഞിട്ടില്ല. പോപ്പുലേഷൻ എന്ന് പറഞ്ഞാൽ 30000 പോപ്പുലേഷൻ ഉള്ളൂ..പക്ഷേ ആളുകൾ ഒന്നും അത്രയ്ക്ക് ദാരിദ്ര്യ അവസ്ഥയിൽ ഒന്നുമല്ല. അമ്പലങ്ങൾ ഒത്തിരിയുണ്ട്, അതുകൊണ്ടുതന്നെ ഉത്സവങ്ങളും മറ്റു കാര്യങ്ങളും ഒക്കെ നടത്തി പൈസയൊക്കെ ഒരുപാട് കളയുന്നുണ്ട് .അപ്പോൾ ഞങ്ങൾ പറഞ്ഞു ദേവാലയങ്ങൾ വേണ്ട വിദ്യാലയങ്ങൾ മതി. അങ്ങനെ 'ദേവാലയങ്ങൾ വിദ്യാലയങ്ങിലേക്ക്' എന്നുള്ള മെസ്സേജ് ആയി ഇത് സമുദായത്തിൽ ഒരുപാട് വിവാദങ്ങൾ

**അത് ഇന്ത്യയിലെ ആദ്യത്തെ ട്രൈബൽ കോളേജാണ്. ഇതിലൂടെ ഞങ്ങൾ ഒരു മെസ്സേജ് കൊണ്ടുവന്നിട്ടുണ്ട്.**

**മാലയും വളയും ഒക്കെ പണയം വെച്ച കാശ് തന്നു അങ്ങനെ ഞങ്ങൾ ഞങ്ങളുടെ ഫണ്ട് കണ്ടെത്തി ആദ്യത്തെ ഒരു ബ്ലോക്ക് പണിതു മാലയും വളയും ഒക്കെ പണയം വെച്ച കാശ് തന്നു അങ്ങനെ ഞങ്ങൾ ഞങ്ങളുടെ ഫണ്ട് കണ്ടെത്തി ആദ്യത്തെ ഒരു ബ്ലോക്ക് പണിതു**

ഉണ്ടാക്കി. ഇത് ഒരുപാട് പേർക്ക് ദേഷ്യം ഉണ്ടാക്കി.
അപ്പോൾ ഞാൻ പറഞ്ഞത് പിന്നീട് അവർ ആശയങ്ങൾ മനസ്സിലാക്കിക്കൊള്ളും എന്നാണ്. കുറേപേർ സംഘടനയിൽ നിന്ന് തന്നെ പോയി. അങ്ങനെ ഒരു വർഷത്തിനുള്ളിലാണ് ഇരുപതിനായിരം സ്ക്വയർഫീറ്റ് വരുന്ന ഒരു ബിൽഡിംഗ് മൂന്നര കോടി രൂപയ്ക്ക് ഞങ്ങൾ വാങ്ങി. എല്ലാരും ഓരോ ലക്ഷം രൂപ വച്ച് തന്നു. തൊഴിലുറപ്പ് പദ്ധതിക്ക് പോകുന്നവർ അവരുടെ മാലയും വളയും ഒക്കെ പണയം വെച്ച കാശ് തന്നു. അങ്ങനെ ഞങ്ങൾ ഞങ്ങളുടെ ഫണ്ട് കണ്ടെത്തി ആദ്യത്തെ ഒരു ബ്ലോക്ക് പണിതു. ഗവൺമെന്റിന് ആപ്ലിക്കേഷൻ കൊടുത്തു അതിനായി തിരുവനന്തപുരത്ത് ഒരു 9 മാസം നടന്നു. അങ്ങനെ 7/07/2017ൽ ബിൽഡിംഗ് നിലവിൽവന്നു.

---

*"All differences in this world are of degree, and not of kind, because oneness is the secret of everything."*

- Swami Vivekananda

# Waiting

Anetta Joy / EEE 2016-20

Waiting, the word which makes a struggle to shout out in each of it's breath,
Which has a deep secret hidden in it's soul that can change the whole world around it.
She was waiting, gazing through those grilled windows.
The thing behind her waiting stormed each second of her life.
She opened her eyes, moving her hand over the table to find her specs.
Seeing something beneath the door, she walked out of the blanket.
A postcard with an autograph in it.
Memories sneaked out.
Unknowingly tears rolled down her cheeks.
She didn't realise what 'waiting' had done to her.

'Waiting' continued to struggle...



# മതിൽക്കെട്ടുകൾ

**അർജുൻ / CSE 2017-21**

വാക്കുകളെ അവൾ ഭയക്കാൻ
തുടങ്ങിയത് അവിടെ മുതലാണ്,
സ്വന്തമായി ഒരു വാക്കുയർത്താൻ
തുടങ്ങുമ്പോൾത്തന്നെ അതിന്റെ അന്ത്യം.
സമൂഹവും കുടുംബവും ഒന്നായി
കണ്ടവൾ രണ്ടായി തിരിച്ചറിഞ്ഞപ്പോഴേക്കും
അവിടെ അച്ഛനമ്മമാരുടെ ബാധ്യതയുടെ
കെട്ടിൽ ശബ്ദമറ്റവൾ.

ആ കൊച്ചുകുടുംബത്തിന്റെ
വേലിക്കെട്ടിൽനിന്ന് മറ്റൊരാളുടെ
ആരൊക്കെയോ ആയാൽ, തന്റെ എല്ലാം
നഷ്ടപ്പെടുത്തണം., ഭയത്തോടെ മാത്രം ആ
വീട്ടിലെ വാക്കുകളെ നോക്കിക്കാണാനും,
അപരിചിത മുഖങ്ങളിലെ ശരനോട്ടങ്ങൾ
ഏറ്റുവാങ്ങാനുമെല്ലാം പഠിക്കണം എന്നത്
ഭയപ്പാടിന്റെ മറ്റൊരു മുഖത്തിന്റെ തന്നെ
പ്രതിബിംബം.



കൊടിയ വരൾച്ചയുടെ
അന്ത്യം കുറിച്ച്
കുന്നിൻമുകളിൽ ഒരുദിവസം
മഴപെയ്തു..
പെരുമഴ..
രാജ്യത്തോളം പൊക്കത്തിൽ
വെള്ളം പൊങ്ങി
രാജാവിന്റെ കൊട്ടാരവും
ചോരവീപ്പയും
തൂക്കുമരവും
നുണകളും
രാജാവും
കടലിലേക്കൊഴുകി പോയി..
മാറ്റൊലികൾകൊണ്ടുണ്ടായ
അതിർത്തികളിലെല്ലാം
വെള്ളംകയറിയിറങ്ങി..
രാജ്യം മുങ്ങിപ്പൊങ്ങി..
വായില്ലാക്കുന്നുകളുടെ വായ
തുറക്കപ്പെട്ടു..
അവരുച്ചത്തിൽ നിലവിളിച്ചു..
നിലവിളികൾ മാറ്റൊലിച്ചത്
കേട്ടപ്പോഴാണ്
മഴ നിന്നത്..
മാനം തെളിഞ്ഞത്..

# അയ്യോ..!

ജ്ഞാനാധിപത്യമേ...

# രക്ഷിക്കണേ...

അയ്യോ..!
ജ്ഞാനാധിപത്യമേ...
രക്ഷിക്കണേ...

അമ്മേ..!

ജനാധിപത്യമേ...

രക്ഷിക്കണേ...

അമ്മേ..!
ജനാധിപത്യമേ...
രക്ഷിക്കണേ...



പ്രളയാനന്തരം മീനുകൾ ചത്തുപൊങ്ങും
നാട്ടിലുള്ള മറ്റുജീവികൾക്കുൾപ്പെടെ
വീടില്ലാതാവും..
രാജാവും വായില്ലാക്കുന്നുകളും
ഒലിച്ചുപോവുന്നതോടെ അവിടെ
ജനാധിപത്യമുയരും..
കൈപിടിച്ചുയർത്താൻ
വരുന്നവർ
ഹീറോകളാണ്..
ജനാധിപത്യത്തിൽ
മനുഷ്യരുണ്ട്
ജീവിതമുള്ളവർ..
അതിജീവിക്കുന്നവർ..
വായുള്ളവർ..
അതിർത്തികളുള്ളവർ..





മുഹമ്മദ് ബിലാൽ / ECE 2016-20
പ്രിൻസ് തോമസ് / ECE 2015-19
കൃഷ്ണ / ECE 2016-20

ജയവൃന്ദ / ECE 2017-21


**പാലാക്കാരി ഗീതുവിന്റെ വാക്കുകളിൽ**
പ്രളയത്തിന് പല മാനങ്ങളുണ്ട് കുറച്ച്
ഭീതിയുടെയും അങ്കലാപ്പിന്റേതും കുറച്ച്
ഒരുമയുടെയും പിന്നെ കുറെയേറെ
നന്മയുടേതും .

മീനച്ചിലാറിന് കൈവഴിയായ ഒരുപാട്
വീടുകളിൽ ഡാമിലെ വെള്ളം തുറന്നാലും
പ്രശ്നമൊന്നും ഉണ്ടാകാത്തതാണ് പക്ഷേ
ഈരാറ്റുപേട്ടയിൽ ഉരുൾപൊട്ടിയപ്പോൾ
വെള്ളം നന്നായിട്ട് കയറാൻ തുടങ്ങി .
വെള്ളം വീട്ടിലെ എല്ലാ മുറികളിലും
കയറാറുണ്ട്. പണ്ട് മുതലേ ഇങ്ങനെ
വെള്ളം കയറുന്നത് കൊണ്ട് ആദ്യമൊന്നും
തീരെ പരിഭ്രമം തോന്നിയില്ല സാധാരണ
ഗതിയിൽ വെള്ളം കയറിയാൽ
ഒരു ദിവസം നിൽക്കും പിന്നെ അത്
ഇറങ്ങിക്കോളും ഇതിനുമുമ്പ് കയറിയത്
പത്തിൽ പഠിക്കുമ്പോൾ ആയിരുന്നു.
പിന്നെ ബാക്കിയായ ചെളിയൊക്കെ വാരി
കളഞ്ഞ് പഴയപടി ആക്കാറാണ്
പതിവ്, പക്ഷേ മഴ തോരാതെ
ഉരുൾപൊട്ടിയപ്പോൾ പാലാ
നഗരം മുഴുവൻ വെള്ളത്തിനടിയിലായി
ഇതുവരെ വെള്ളം കയറാത്ത ഉയ
രങ്ങളിലേക്കും വെള്ളം പൊങ്ങിയപ്പോൾ
പേടിയായി തുടങ്ങി. വീടിന്റെ മുറ്റത്ത്
ഒരു ആൾപ്പൊക്കത്തിൽ വെള്ളം
കയറി. വീട്ടിലേക്ക് കയറണമെങ്കിൽ
നീന്തണമെന്ന അവസ്ഥയായി.
വെള്ളം രണ്ടു മൂന്നു ദിവസത്തേക്ക്
വീട്ടിനുള്ളിൽ തങ്ങിനിന്നു.
കയറിയിട്ടറങ്ങുന്നതുപോലെയല്ല
വീടിനുള്ളിൽ വെള്ളം
തങ്ങിനിൽക്കുമ്പോൾ അത് വീടിനെ
ദോഷകരമായി ബാധിക്കും .

ഓർമ്മയിൽ ഇന്നുവരെ ദുരിതാശ്വാസ
ക്യാമ്പിൽ തങ്ങേണ്ട ഒരവസ്ഥ
വന്നിട്ടില്ല ഇതാദ്യമായിട്ടാണ്.
അഞ്ച് ദിവസം ക്യാമ്പിൽ... എല്ലാം
അയൽവക്കക്കാർ നാട്ടുകാർ
..സഹായത്തിന് അധികാരികൾ ഒക്കെ
ഉണ്ടായിരുന്നു.ക്യാമ്പിൽ ഭക്ഷണത്തിനോ

**ചെളിയുടെ മണം അങ്ങനെ തങ്ങിനിൽക്കുന്നുണ്ടായിരുന്നു.**

മറ്റാവശ്യങ്ങൾക്കോ യാതൊരു ബുദ്ധിമുട്ടുമുണ്ടായിട്ടില്ല . ക്യാമ്പ് നടന്ന സ്കൂളിൽ അധികൃതരുടേയും പോലീസിന്റെയുമൊക്കെ ഇടപെടൽ ഉണ്ടായിരുന്നു.

വെള്ളം ഇറങ്ങിയപ്പോൾ എല്ലാവരും ചേർന്നു വീടു വൃത്തിയാക്കി. നാട്ടുകാർ എല്ലാവരും ഒരുമിച്ച് ഓരോ വീടുകളിലും വൃത്തിയാക്കി. വെള്ളം കയറിയതിനെ തുടർന്ന് ചെറിയ ചില വിള്ളലുകളൊക്കെ ആയിത്തുടങ്ങി. ചെളിയുടെ മണം അങ്ങനെ തങ്ങിനിൽക്കുന്നുണ്ടായിരുന്നു. ദുരിതാശ്വാസക്യാമ്പ് ഒരു ആശ്വാസക്യാമ്പായി തോന്നിയതുകൊണ്ടും എല്ലാവരും ഒപ്പമുണ്ടായിരുന്നുതുകൊണ്ടും വലിയ ബുദ്ധിമുട്ടുകളൊന്നുമുണ്ടായില്ല. വൃത്തിയാക്കലനിടയിൽ പുളിയിട്ടു വച്ച പാത്രത്തിനു അടപ്പായി ഇരുന്ന പാമ്പ് ചീറ്റികൊണ്ട് വന്നപ്പോൾ പേടിച്ചെങ്കിലും പ്രളയം പഠിപ്പിച്ച പാഠങ്ങൾ ഇത്തരം പേടികളെയൊക്കെ മറികടക്കാൻ പോന്നതായിരുന്നു.

**ദുരിതാശ്വാസ പ്രവർത്തനങ്ങൾ പ്രിൻസേട്ടന്റെ വാക്കുകളിലൂടെ ഇങ്ങനെ യാണ്.**

ആലപ്പുഴയിൽ എത്തിയത് ഒറ്റയ്ക്കാണ്. ഒരു പരിചയവുമില്ലാത്ത 40 പേരുടെ കൂടെ രണ്ടു മൂന്നു ദിവസം. മറക്കാനാവാത്ത ദിവസങ്ങൾ, അതിൽ പ്രൊഫസർമാരുണ്ട്, എംബിഎകാരുണ്ട്, കൂലിപ്പണിക്കാരുണ്ട്...

അറിയാത്ത ഒരു നാട്ടിൽ ഒരു വീട് മുഴുവനായും മെയിന്റെനൻസ് ചെയ്തു കൊടുക്കുമ്പോൾ വീട്ടുകാരുടെ കണ്ണിലെ തിളക്കമുണ്ട്..പട്ടിയാണോ ആട് ആണോ എന്ന് പോലും തിരിച്ചറിയാൻ പറ്റാത്ത ശരീരങ്ങൾ മറവ് ചെയ്യുമ്പോൾ.. രാത്രി ഭക്ഷണം കൊണ്ടു വന്ന ബോട്ട് വേമ്പനാട് കായലിൽ മുങ്ങിപ്പോയപ്പോൾ കയറാൻ പറ്റുന്ന എല്ലാ മരത്തിലും കയറി മാങ്ങയും ചക്കയും ഒക്കെ പറിച്ചു തിന്നപ്പോൾ ... വാക്യങ്ങൾ മുഴുമിപ്പിക്കാനാവുന്നില്ല.

ഞങ്ങളുടെ വർക്ക് കഴിഞ്ഞു എന്നു പറഞ്ഞു തിരിച്ച് ടൗണിൽ എത്തിച്ചപ്പോൾ ഞങ്ങൾ 40 പേരും പോയി ഭക്ഷണവും സെക്യൂരിറ്റിയുമൊന്നും വേണ്ട ഞങ്ങൾക്ക് ഇനിയും വർക്ക് വേണമെന്ന് പറഞ്ഞു ചെയർമാന്റെ പുറകെ നടന്നു. പിന്നീട് ചെങ്ങന്നൂർ കെഎസ്ഇബി വർക്ക് ആയിരുന്നു. കെഎസ്ഇബിയുടെ എക്യുപ്മെന്റ്സ് വരാൻ വൈകിയപ്പോൾ ക്യാമ്പ് ഡ്യൂട്ടി സ്വയമേറ്റെടുത്ത് ഓരോ വീടും കയറിയിറങ്ങി.

സ്വന്തം നാട്ടിൽ ക്യാമ്പ് തുടങ്ങിയത് ഞങ്ങൾ കുറച്ച് ചെറുപ്പക്കാർ ചേർന്ന് ആയിരുന്നു. 3–4 ദിവസമായപ്പോൾ രാഷ്ട്രീയം തലപൊക്കി.ഒടുവിൽ ഞങ്ങൾ ക്യാമ്പിൽ നിന്ന് പുറത്തായി.

ദുരിതാശ്വാസ പ്രവർത്തനങ്ങൾ അഥവാ പ്രളയത്തിന്റെ ആദ്യ അനുഭവങ്ങൾ 3 ഘട്ടമായിരുന്നു.

1. പ്രളയത്തിൽ പെട്ടുപോയവരുടെ വിവരങ്ങൾ ഫോണിലും ബന്ധുക്കളും വഴി അറിഞ്ഞ് അവരുടെ ലൊക്കേഷൻ കണ്ടെത്തി അത് ചെങ്ങന്നൂർ ഐഎച്ച്ആർഡി ക്യാമ്പ് (ചെങ്ങന്നൂർ ഏരിയ റെസ്ക്യൂ

വിങ്ങ് ഹെഡ്). അവിടെ അത് മാപ്പ് ലാമിനേറ്റ് ചെയ്ത് എയർഫോഴ്സിനോ മത്സ്യത്തൊഴിലാളികൾക്കോ കൊടുത്തു റെസ്ക്യൂ ലൈൻ കൃത്യമായി പ്രവർത്തിപ്പിച്ചു. (കോളേജിലെ എംഎച്ചും ഞങ്ങളുടെ സ്ഥലത്തെ ഡി വൈ എഫ് ഐയുമൊക്കെ)

2. ദുരിതാശ്വാസ ക്യാമ്പുകളുടെ കൃത്യമായ നടത്തിപ്പ് .നമ്മുടെ കോളേജിലെ അടക്കം എൻഎസ്എസും അല്ലാതെയും ഒരുപാടുപേർ ക്യാമ്പ് വോളണ്ടിയേഴ്സ് ആയി മുന്നോട്ടിറങ്ങി.

3. ക്യാമ്പിലേക്ക് വേണ്ട ഭക്ഷ്യവസ്തുക്കൾ വസ്ത്രങ്ങൾ മറ്റ് ആവശ്യസാധനങ്ങൾ ഇവയൊക്കെ സംഭരിച്ച് പാക്ക് ചെയ്ത് അയക്കൽ, വീട് കിണർ മുതലായവ വൃത്തിയാക്കൽ, കെഎസ്ഇബിയുടെ പവർ re-establishment,പേപ്പർ വർക്കുകളുടെ പൂർത്തീകരണം അങ്ങനെ പ്രളയാനന്തര പ്രവർത്തനങ്ങളായിരുന്നു മൂന്നാമത്തെ ഘട്ടം.

4.നാലാമത്തെ ഘട്ടം എന്ന നിലയിൽ ആലപ്പുഴയെ കൂട്ടിച്ചേർക്കാം. സർക്കാരിന്റെ വാക്കുകളിൽ പറഞ്ഞാൽ ഏറ്റവും വിജയകരമായ പ്രവർത്തനമായിരുന്നു ആലപ്പുഴയിലേത്. ആലപ്പുഴയിൽ വീടുകൾ തുറന്ന പുസ്ത കങ്ങൾ പോലെ പിളർന്നു പോയി, ഒരു ഭാഗത്തെ മണ്ണൊലിപ്പ് കൊണ്ട്. ചെങ്ങന്നൂർ പാണ്ടനാട് ഭാഗത്തൊക്കെ ചെല്ലുമ്പോൾ മൃതദേഹങ്ങൾ പൊങ്ങിക്കിടന്ന സ്ഥലങ്ങളൊക്കെ കാണിച്ചു തന്നിരുന്നു അവിടെയായിരുന്നു ഏറ്റവുമധികം അപകടങ്ങളുണ്ടായത്.

**ആലുവക്കാരൻ ഷാമിലിൻെറ വാക്കുകൾ**

വീട്ടിലേക്ക് വിളിക്കാൻ വകുപ്പ് ഉണ്ടായില്ല. അവർ അമ്മായീടെ ഒക്കെ വീട്ടിൽ ആയിരുന്നു... ഉപ്പിച്ചിയുടെ അനിയത്തിയുടെ വീട്ടിൽ. വീട് തൊരപ്പ്ന്ന് പറയും മലപ്രദേശമാണ് അവിടെയായിരുന്നു അവർ മൂന്നുപേരും.ഉമ്മച്ചീനേം ഇക്കാക്കാനേം നേരത്തെ ഷിഫ്റ്റ് ചെയ്തു.വെള്ളം കുറച്ചു കയറി തുടങ്ങുമ്പോൾ തന്നെ വിട്ടു. അവർക്കാർക്കും നീന്താൻ അറിയാൻ പാടില്ല. അവിടെ മൂന്നുപേരും സാധനങ്ങളെല്ലാം മുകളിൽ കയറ്റി വച്ചിരുന്നു.എന്റെ വീട്ടിൽ ഇതിന് മുമ്പ് വെള്ളം കയറിയിട്ടില്ല. പുറകിൽത്തെ വീടിന്റെ അവിടെ വരെ കയറിയിട്ടുണ്ട്. ഒമ്പതിൽ പഠിക്കുന്ന സമയത്ത്. ഈ പ്രാവശ്യവും അത്രയൊക്കെയെ കയറുള്ളൂ എന്നാണ് വിചാരിച്ചത് അത്യാവശ്യം പണ്ടുമുതൽ വെള്ളം അങ്ങനെ അവിടെയൊക്കെ കയറാറുള്ളതാണ്. വാപ്പിച്ചിയുടെ ചെറുപ്പത്തിലൊക്കെ അടുത്തുള്ള ഞങ്ങളുടെ തറവാട്ടിലൊക്കെ വെള്ളം കേറുമായിരുന്നു ഇത്തവണ തറവാട് അടിമുടി മുങ്ങി.അവിടെ വെള്ളം കയറിയപ്പോൾ അവർ ആദ്യം ഞങ്ങളുടെ വീട്ടിലേക്ക് മാറി ഇവിടെയും വെള്ളം കയറി തുടങ്ങിയപ്പോൾ എല്ലാവരും അമ്മായിടെ വീട്ടിലേക്ക് പോയി.ഞാൻ ഇവിടെ ഹോസ്റ്റലിൽ തന്നെ ആയിരുന്നു . വീട്ടിൽ വെള്ളമിറങ്ങിയ ആദ്യ ദിവസം തന്നെ നാട്ടിലേക്ക് പോയി.നാട്ടിലേക്കുള്ള യാത്രയിൽ ബസ് ഒക്കെ വെള്ളത്തിലൂടെയാണ് പോയത് അത്യാവശ്യം പ്രയാസപ്പെട്ട് തന്നെയാണ് വീട്ടിലെത്തിയത്. വീട്ടിലെത്തി ഒന്നര ദിവസം കറന്റ് ഒന്നും ഉണ്ടായില്ല.പോണേന് മുൻപ് മോട്ടോറിൽ

**ചെങ്ങന്നൂർ പാണ്ടനാട് ഭാഗത്തൊക്കെ ചെല്ലുമ്പോൾ മൃതദേഹങ്ങൾ പൊങ്ങിക്കിടന്ന സ്ഥലങ്ങളൊക്കെ കാണിച്ചു തന്നിരുന്നു അവിടെയായിരുന്നു ഏറ്റവുമധികം അപകടങ്ങളുണ്ടായത്.**

**ഞങ്ങൾക്ക് ക്യാമ്പിൽ ഒന്നും പോകേണ്ടി വന്നില്ല. അവിടെ ക്യാമ്പും മുങ്ങി. പിന്നെ ഹെലികോപ്റ്ററിലാണ് അവിടെ നിന്ന് ആളുകളെ രക്ഷപെടുത്തിയത്.**

ടാങ്കിൽ വെള്ളം അടിച്ചിട്ടുണ്ടായിരുന്നു. വെള്ളം കയറി തുടങ്ങിയപ്പോൾ തന്നെ മോട്ടോർ വെച്ച് വെള്ളം നിറച്ചിട്ടിരുന്നു. ആ വെള്ളം കൊണ്ട് ആദ്യം വീടൊന്ന് കഴുകിയിറക്കി. ഞാൻ അതുകൊണ്ടാണ് പെട്ടെന്നു ചെന്നത്. ഞാൻ ചെല്ലുന്നതിനു മുൻപേ വാപ്പച്ചിയും കൊച്ചാപ്പമാരും കൂടി വീടൊന്ന് ആദ്യവട്ട ക്ലീനിങ് ചെയ്തിട്ടുണ്ടായിരുന്നു . പിന്നെ ഞാനും കൂടി ചെന്നതിനു ശേഷമാണ് അടുക്കളയൊക്കെ വൃത്തിയാക്കിയത്. ഇക്കാക്ക വെളിയിൽ നിന്ന് വെള്ളം കോരിത്തന്നു.അവിടെ നല്ല ദുർഗന്ധം ഒക്കെ ആയിരുന്നു . നാല് തവണ വൃത്തിയാക്കി. ആദ്യം ആ കിണറ്റിലെ അത്രയൊന്നും നല്ലതല്ലാത്ത വെള്ളം വെച്ച് പിന്നെ ടാങ്കിലെ നിറച്ചു വെച്ചിരുന്ന വെള്ളം കൊണ്ട് ഒന്നും കൂടെ വൃത്തിയാക്കി . പിന്നെ പിറ്റേ ദിവസം കിണർ ക്ലീൻ ചെയ്തു . വീണ്ടും അതിലെ വെള്ളം കൊണ്ട് രണ്ട് തവണ കൂടി കഴുകിയിറക്കി ബ്ലീച്ചിങ് പൗഡർ ഡെറ്റോൾ ഒക്കെ ഉപയോഗിച്ചു. പുറത്തു നിന്ന് വോളന്റീയർസ് ഒന്നും ഉണ്ടായില്ല ഞങ്ങൾ നാട്ടുകാർ പരസ്പരം സഹകരിച്ചു നിന്ന് വൃത്തിയാക്കി. വാപ്പച്ചി വെള്ളം ഇറങ്ങുന്നതിനു മുൻപ് നീന്തിവന്ന് വീടിന്റെ അവസ്ഥയൊക്കെ എല്ലാ ദിവസവും നോക്കുമായിരുന്നു. ഞങ്ങൾക്ക് ക്യാമ്പിൽ ഒന്നും പോകേണ്ടി വന്നില്ല. അവിടെ ക്യാമ്പും മുങ്ങി. പിന്നെ ഹെലികോപ്റ്ററിലാണ് അവിടെ നിന്ന് ആളുകളെ രക്ഷപ്പെടുത്തിയത്. ക്യാമ്പ് അത്യാവശ്യം താഴ്ന്ന സ്ഥലത്തായിരുന്നു. അതുകൊണ്ട് അങ്ങോട്ട് പോകേണ്ട എന്ന് വാപ്പച്ചി ആദ്യമേ പറഞ്ഞു .അതാണ് ബന്ധു വീട്ടിലേക്ക് പോയത് .ബന്ധു വീടുകളും മലയുടെ സൈഡിൽ തന്നെയാണ് പക്ഷെ അവിടെ കറന്റ് ഒന്നും പോയിട്ടുണ്ടായില്ല.

വളരെ നാളുകൾക്കു ശേഷം എല്ലാരും അവിടെ ഒരുമിച്ചു കൂടി. വീടിന്റെ പെയിന്റ് ഒക്കെ പോയി വൃത്തികേട് ആയിരുന്നു.. മതില് പൊളിഞ്ഞുട്ടുണ്ടായിരുന്നു. ഭാഗ്യംകൊണ്ട് വീടിന് തകരാറൊന്നും ഉണ്ടായിരുന്നില്ല. വീട്ടിലെ വാഹനങ്ങൾ അല്പം ഉയരമുള്ള അമ്പലത്തിന്റെ പറമ്പിൽ കൊണ്ടുപോയി വെച്ചിരുന്നു.അവിടെ വെള്ളം കേറില്ല. അയൽക്കാരുടെ വീടിന് ഒന്നും സംഭവിച്ചില്ല.മതിലുകൾക്ക് ഒക്കെ നഷ്ടം സംഭവിച്ചു പിന്നെ ചെറിയ ചെറിയ തകരാറുകൾ ഒക്കെ ഉണ്ടായിരുന്നു.

**അഖിലിന്റെ അനുഭവം**

പ്രളയ സമയത്ത് ഞാൻ ഹോസ്റ്റലിൽ ആയിരുന്നു. വീട്ടിലുള്ളവർ വെള്ളം കയറിയതോടെ ക്യാമ്പിലേക്ക് പോയി. ഇജാബ ഹൈസ്കൂളിലായിരുന്നു ക്യാമ്പ്. വെള്ളം കയറിയപ്പോൾ തന്നെ ഏകദേശം എല്ലാവരെയും ടെമ്പോയിൽ മാറ്റി ഒഴിപ്പിച്ചു അതുകൊണ്ട് ആരും വീട്ടിൽ പെട്ടു പോയില്ല.ഞാൻ ആ സമയത്ത് ഹോസ്റ്റലിൽ ആയിരുന്നു. പിന്നീട് സുഹൃത്തിന്റെ വീട്ടിലേക്ക് മാറി.രണ്ടുദിവസം സുഹൃത്തിന്റെ വീട്ടിൽ തങ്ങി. പിന്നീട് ചെങ്ങന്നൂർ ഐഎച്ച്ആർഡിയിൽ ക്യാമ്പിൽ പങ്കെടുക്കാൻ പോയി. അവിടെ മൂന്നു ദിവസം ഉണ്ടായിരുന്നു. അവിടെ മെസ്സിൽ ആയിരുന്നു ഡ്യൂട്ടി. എല്ലാ തരത്തിലുള്ള ആളുകളും ഒന്നിച്ചു താമസിച്ച ആ ദിവസങ്ങൾ വലിയൊരു അനുഭവം കൂടിയായിരുന്നു. ദുരിതാശ്വാസമാണെങ്കിൽ തന്നെയും ഞങ്ങൾ ക്യാമ്പിൽ സദ്യയൊക്കെ

കഴിയും വിധം ഉണ്ടാക്കി ഓണം കൊണ്ടാടി.ചെങ്ങന്നൂർ ക്യാമ്പിന് ശേഷം കുറച്ചു ദിവസം സർവ്വേ വർക്കിന് പോയിരുന്നു.വോളന്റീയർ വർക്ക് ചെയ്തപ്പോൾ ഒരുപാട് സംതൃപ്തി തോന്നി.നമ്മുടെ സ്വന്തം കുടുംബം മറ്റൊരാളാൽ സംരക്ഷിക്കപ്പെട്ടു കിടക്കുമ്പോൾ മറ്റുളവർക്ക് വേണ്ടി ധാരാളം പ്രവർത്തിക്കുവാൻ നല്ല ഉത്സാഹവും സന്തോഷവും തോന്നി.

വീട് വൃത്തിയാക്കൽ നന്നേ പ്രയാസം ആയിരുന്നു നല്ല ദുർഗന്ധവും അഴുക്കും ചെളിയും  ഉണ്ടായിരുന്നു വീടിന്റെ ഉള്ളിൽ ചെളിമണ്ണു കുന്നു പോലെ കൂടിയിരുന്നു. ആദ്യം അത് മുഴുവൻ വെട്ടി ഇറക്കി. പിന്നെ പല തവണകളായി കഴുകി വൃത്തിയാക്കി. ഭിത്തിക്ക് ബലക്ഷയം ഉണ്ടായി പക്ഷെ തകർന്നിട്ടുണ്ടായിരുന്നില്ല ഗവണ്മെന്റ്   ഭാഗത്തു നിന്ന് ആദ്യത്തെ സഹായ ഗഡുവായ പതിനായിരം രൂപ ലഭിച്ചു.

**നമ്മുടെ സ്വന്തം കുടുംബം മറ്റൊരാളാൽ സംരക്ഷിക്കപ്പെട്ടു കിടക്കുമ്പോൾ മറ്റുളവർക്ക് വേണ്ടി ധാരാളം പ്രവർത്തിക്കുവാൻ നല്ല ഉത്സാഹവും  സന്തോഷവും തോന്നി.**

# ശ്യാം പുഷ്കരൻ – സിനിമയും രാഷ്ട്രീയവും


രാംനാഥ് വി ആർ / CSE 2015-19
ശ്രുതി ആൻ ജോൺസൺ / CSE 2015-19
വിഷ്ണു വി / CSE 2015-19




**ഞാൻ പഠിച്ചിട്ടുള്ളത് സിനിമ വിഷ്വൽ ഓറിയന്റഡാണ് എന്നാണ്. ഞാൻ ചെയ്യുന്ന സിനിമകൾക്ക്  ഡയലോഗ് കുറക്കാനായി ബോധപൂർവം ശ്രമം നടത്താറൊന്നുമില്ല.**

ദേശീയ അവാർഡ് ജേതാവും മഹേഷിന്റെ പ്രതികാരം, തൊണ്ടിമുതലും ദൃക്സാക്ഷിയും, സാൾട്ട് ആന്റ് പെപ്പർ എന്നീ സിനിമകളിലൂടെ ശ്രദ്ധേയനായ സ്ക്രിപ്റ്റ് റൈറ്ററുമായ ശ്യാം പുഷ്കരൻ മാഗസിൻ ടീമിനോട് സംസാരിക്കുന്നു.

**ഡയലോഗ് മിനിമലൈസേഷൻ**

ഞാൻ പഠിച്ചിട്ടുള്ളത് സിനിമ വിഷ്വൽ ഓറിയന്റഡാണ് എന്നാണ്. ഞാൻ ചെയ്യുന്ന സിനിമകൾക്ക്  ഡയലോഗ് കുറക്കാനായി ബോധപൂർവം ശ്രമം നടത്താറൊന്നുമില്ല.  സാധാരണ ആൾക്കാർ സംസാരിക്കുന്നത് നമ്മൾ റെക്കോർഡ് ചെയ്യുമ്പോഴുമതെ.

**ഇന്റർവ്യൂകളിലും മിനിമലായിമാത്രമേ സംസാരിക്കാറുള്ളൂവെന്നു ശ്രദ്ധിച്ചു.**

അല്ല. തള്ളുകാരുടെ ലോകം ആയതുകൊണ്ടാണ് ഞാൻ സാധാരണ രീതിയിൽ സംസാരിക്കുന്നത് നിങ്ങൾക്ക് മിനിമൽ ആയിട്ട് തോന്നുന്നത് എന്നാണ് എന്റെ പക്ഷം. ഫുൾ തള്ള് ആണെല്ലോ നാട്ടുകാർ. സിനിമ ദൃശ്യാധിഷ്ഠിതം ആണെന്നാണ് ഞങ്ങളൊക്കെ പഠിച്ചത്. ഡയലോഗ് അധികം സംസാരിക്കുന്ന ആൾക്കാർ ഉണ്ടല്ലോ ഒരുപാട്. കുമ്പളങ്ങി നെറ്റ്സിലൊക്കെ അങ്ങനെ സംസാരിക്കുന്ന ആൾകാരുണ്ട്. ഞാൻ ഡയലോഗിനെ അങ്ങനെ മാറ്റി നിർത്തുന്നതൊന്നും ഇല്ല. പക്ഷെ, ഒരു സീനിലേക്ക് വരുമ്പോഴൊക്കെ പെട്ടെന്നു കാര്യങ്ങൾ അറിയിക്കാൻ നല്ലത് ചുരുക്കുന്നതാണ്. നമ്മൾ വെറുതെ സംസാരിക്കുന്നത് റെക്കോർഡ് ചെയ്ത കേൾക്കാൻ ഭയങ്കര ബോറാണ്. നമ്മുടെ വിറ്റ് അനുസരിച്ച് നമ്മൾ ഉണ്ടാക്കുന്നതാണ് ഡയലോഗുകൾ, നമുക്കതിന്റെ മേൽ നിയന്ത്രണമുണ്ട്. പണ്ടും അങ്ങനെ ഉള്ള സിനിമകൾ ഉണ്ടായിട്ടുണ്ട്. അതായത് ഇതൊന്നും ഞങ്ങളായിട്ട് കൊണ്ട് വന്ന മാറ്റം അല്ല. ഉദാഹരണത്തിന് 'ഒന്ന് മുതൽ പൂജ്യം വരെ' യിലോ, അല്ലെങ്കിൽ 'മൈ ഡിയർ കുട്ടിച്ചാത്തനിലോ' ഒക്കെ വളരെ മിനിമൽ ഡയലോഗുകളാണ് ഉള്ളത്. രഘുനാഥ് പാലേരി സാറിന്റെ എല്ലാ പടങ്ങളും അതുപോലെയാണ്. എനിക്ക് തോന്നുന്നത് നമ്മളെ  ഏറ്റവും കൂടുതൽ പ്രചോദിപ്പിച്ചിട്ടുള്ളത് അങ്ങനത്തെ ടൈപ്പ് സിനിമകൾ ആയിരിക്കും എന്നാണ്.

**ഡീറ്റെയിലിങ്**

ഇതൊന്നും ഒരു പുതിയ മാറ്റം ആണെന്ന് ഞാൻ വിശ്വസിക്കുന്നില്ല. ബാഹുബലി ഉണ്ടാക്കാൻ എന്തായാലും നമ്മുടെ ഇൻഡസ്ട്രിക്ക് പറ്റില്ല. നമുക്ക് പറ്റുന്നത് കുറച്ച കൂടി ആഴത്തിലേക്ക്, ഡീറ്റൈലിലേക്ക് ഇറങ്ങുക എന്നതാണ്. റീജിയണൽ സിനിമകളുടെ ഒരു ബജറ്റ് അനുസരിച്ചിട്ട് ഡയലോഗുകളാണ് സിനിമകളെ മുന്നോട്ട് കൊണ്ട് പോവുന്നത്. അപ്പോൾ ഡയലോഗ് നന്നായിട്ട് എഴുതണം,മിനിമൽ ആക്കി എഴുതണം. കൂടുതൽ വിഷ്വൽ സാധ്യതകൾ ഉപയോഗിക്കണം. അങ്ങനെയുള്ള മനഃപൂർവ്വമായ ആലോചനയുടെ ഭാഗമായിട്ടാണ്  മിനിമലിസത്തിലേക്കും ഡീറ്റൈലിങ്ങിലേക്കും എത്തിച്ചേർന്നത്. ഞാൻ വലിയ മാറ്റം കൊണ്ട് വന്നു എന്നൊന്നും ഞാൻ വിശ്വസിക്കുന്നില്ല. നമ്മുടെ കെ ജി ജോർജ്ജ് സാറിന്റെയും രഘുനാഥ് പലേരി സാറിന്റെയും ഒക്കെ സിനിമകളിൽ മിനിമം ഡയലോഗുകളെ

ഉള്ളൂ. താഴ്‌വാരത്തിലൊക്കെ ആ സെറ്റപ്പാണ് അതിന്റെ ഭംഗി. പൊതുവെ ഞങ്ങൾ അങ്ങനെയാണ് ചെയ്യാൻ ശ്രമിക്കാറ്.

**ആർട്ട് - കൊമേർഷ്യൽ സിനിമ ബാലൻസ്**

ഈ ബാലൻസ് പണ്ടും ഉണ്ടായിട്ടുണ്ട്, ഇപ്പോഴുമുണ്ട്. 70 കളിൽ പദ്മരാജനെപോലെ ഉള്ള ആൾക്കാരൊക്കെ വളരെ രസകരമായിട്ട് കൊമേർഷ്യൽ സിനിമയും ആർട്സ് സിനിമയും ഒരുമിച്ചു കൊണ്ടുപോയിട്ടുണ്ട്. ആർട്സ് സിനിമകൾ എന്താണെന്നൊക്കെയുള്ള ചർച്ചകൾ വേറെയാണ്. എനിക്ക് തോന്നുന്നത് എല്ലാം കൊമേർഷ്യൽ സിനിമകൾ തന്നെ ആണെന്നാണ്. അടൂർ ഗോപാലകൃഷ്ണൻ ചെയ്യുന്നതും കൊമേർഷ്യൽ സിനിമകൾ തന്നെയാണ്. പിന്നെ ബാക്കിയൊക്കെ, എന്ത് ഉദ്ദേശത്തിലാണ് സിനിമ ഉണ്ടാക്കുന്നത് എന്നത് പോലെ ഇരിക്കും, ഇപ്പൊ തിയേറ്ററിൽ ഓടാനാണോ, അതോ നല്ല ചിത്രം എന്ന പേരു നേടാനാണോ തുടങ്ങിയവയെയൊക്കെ ആശ്രയിച്ചിരിക്കും. തിയേറ്ററിൽ ഓടിയില്ലെങ്കിലും ആൾക്കാർക്ക് അറിയാം നല്ല സിനിമയേതാണെന്ന്. വിധേയൻ ഒക്കെ നല്ല സിനിമ ആണെന്ന് അവർക്കറിയാം, തിയേറ്ററിൽ അധികം ഓടിയില്ലെങ്കിലും. ഒരു ചിത്രം തിയേറ്ററിൽ ഓടാൻ വേറെ ചില ഫോർമുലകളും പാട്ടുകളമൊക്കെ വേണം. ആൾക്കാർക്ക് സിനിമ എന്നത് ഒരു ടി ടൈം മസ്തിയുടെ അപ്പുറത്തേക്ക് ശെരിക്കും ഒരു സൊസൈറ്റിയിലും വളർന്നിട്ടില്ല.

**വിധേയനും മഹേഷും രണ്ടും രണ്ടല്ലേ...?**

തീർച്ചയായിട്ടും അതെ. മഹേഷ് കുറച്ചു കൂടി കൊമേർഷ്യലാണ്. പ്രതികാരമുണ്ട്, രണ്ട് മൂന്ന് പാട്ടുമുണ്ട്, രണ്ട് പ്രേമമുണ്ട്, രണ്ട് ഫൈറ്റുണ്ട്. ആ സ്ഥിരം ഇക്വേഷനുകളുടെ അകത്തു നിന്നുകൊണ്ടുള്ള സിനിമയാണത്. കാരണം ഈ സിനിമ ഓടുക എന്ന് പറയുന്നത് വളരെ പ്രധാനമാണ്. സ്ഥിരം ഈക്വേഷൻസ് നമ്മൾ നമ്മടേതായ രീതികളിൽ ഉപയോഗിക്കുന്നു. അല്ലാതെ കൊമേർഷ്യൽ സിനിമയുടെ ഫോർമുല ഒന്നും നമ്മൾ ഇല്ലാണ്ടാക്കി കളഞ്ഞിട്ടില്ല. ഒരു സിനിമ തുടങ്ങി ഇത്ര സമയത്തിനുള്ളിൽ പ്രധാനപ്പെട്ട ഇൻസിഡന്റ്സ് സംഭവിക്കണം, നായികയെ ഇത്ര സമയത്തിൽ കാണിച്ചിരിക്കേണം തുടങ്ങി ലോകത്ത് എങ്ങും ഇല്ലാത്ത ഒരു കഷ്ടപ്പാട് ഇന്ത്യൻ സിനിമക്കുണ്ട്. ഇന്റെർവെല്ലിൽ എന്തോ ഒരു കാര്യം സംഭവിക്കണം. ചിലപ്പോ എഴുതി വരുമ്പോ നമുക്ക് ഇന്റെർവെല്ലിന് കറക്റ്റ് ഒരു പോയിന്റ് ഒന്നും ഉണ്ടാക്കാൻ പറ്റില്ല. അപ്പൊ ഇന്റെർവെൽ ഒക്കെ കണക്കാക്കി നമ്മൾ എഴുതേണ്ടി വരും. ആ കൊമേർഷ്യൽ ഭാഗങ്ങൾ ഇപ്പോഴുമുണ്ട്. എനിക്ക് അതിനുള്ളിൽ നിന്നും ഒരുപാട് ആർട്ട് ഉണ്ടാക്കാൻ ഉള്ള സാധ്യതകൾ സിനിമ തുറന്നുതരുന്നു. ആൾക്കാർക്ക് കണ്ട് പരിചയം ഉള്ള സിനിമകളിലെ ശീലത്തിന് ഉള്ളിൽ നിന്ന് തന്നെയുള്ള പൊളിക്കലൊക്കെയേ നടത്താറുള്ളൂ. കുറേക്കൂടി വലിയ പൊളിക്കൽ കുറെ കൂടെയൊക്കെ വലുതായി കഴിയുമ്പോ നമ്മക്ക് നോക്കാം.

**ഈ ബാലൻസ് പണ്ടും ഉണ്ടായിട്ടുണ്ട്, ഇപ്പോഴുമുണ്ട്. 70 കളിൽ പദ്മരാജനെപോലെ ഉള്ള ആൾകാരൊക്കെ വളരെ രസകരമായിട്ട് കൊമേർഷ്യൽ സിനിമയും ആർട്സ് സിനിമയും ഒരുമിച്ചു കൊണ്ടുപോയിട്ടുണ്ട്.**

**ക്രിയേറ്റീവ് ഡയറക്ടർ**

സിനിമാ സെറ്റിൽ പോയിട്ടുള്ളവർക്കും സിനിമയിൽ വർക്ക് ചെയ്തിട്ടുള്ളവർക്കും അറിയാം, Who is responsible for what? എന്നുള്ള കാര്യം കറക്റ്റ് ആയിട്ട് നിങ്ങൾക്ക് മനസിലാവില്ല. ഇത് ആരുടെ കഴിവാണ് എന്നു ചോദിച്ചു കഴിഞ്ഞാൽ അതൊരു പ്രശ്നമാണ്. ഇത് ഡിറക്ടറുടെ കഴിവാണോ, റൈറ്ററുടെ കഴിവാണോ, ക്യാമറാമാന്റെ കഴിവാണോ,ക്രിയേറ്റിവ് റൈറ്ററുടെ കഴിവാണോ എന്നു കൃത്യമായി വേർതിരിച്ചു പറയാൻ പറ്റില്ല.

**കൃത്യമായ റോൾ...?**

എന്റെ കൂടെ ഒരു സിനിമയിൽ വന്നുകഴിഞ്ഞാൽ കുറച്ച് കൂടെ വ്യക്തമായിട്ട് കാണിച്ച് തരാം. ഞാൻ ഒരു സിനിമയിൽ എല്ലാം ചെയ്യാറുണ്ട്. സിനിമയിലെ ആർട്ടിൽ കൈവെക്കും, പ്രൊഡക്ഷൻ ഡിസൈനിൽ ഇടപെടാറുണ്ട്, ആ സിനിമയുടെ കോസ്റ്റ്യൂംസിൽ ഇടപെടാറുണ്ട്. എല്ലാത്തിലും കൈ ഇട്ട് വാരാറുണ്ട്. ഇയാൾ റൈറ്റർ, ഇയാൾ വേറെ ഒന്നും ചെയ്യേണ്ട എന്നൊന്നും ഇല്ല. നമ്മുക് സിനിമയിലെ ഓരോന്നിലും കൈയിട്ട് വാരാൻ പറ്റണം. ഈ ടൈറ്റിലുകൾ പലപ്പോഴും നമ്മുടെ സൗകര്യത്തിനാണ് നിശ്ചയിക്കുന്നത്. സിനിമയുടെ എല്ലാ കാര്യത്തിലും ഇടപെടുക, അതിലൊക്കെ നമ്മുടെ കണ്ണ്രോൾ ഉണ്ടായിരിക്കുക. ഡിറക്ടറോടൊപ്പം. അങ്ങനെ യൊക്കെയാണ് ഞാൻ വിചാരിക്കുന്നത്. വേറൊരർത്ഥത്തിൽ, നിങ്ങളെ കൺഫ്യൂസ് ചെയ്യിക്കാൻ വേണ്ടിയിട്ടാണ് ഞങ്ങൾ അങ്ങനെ പേരുകളൊക്കെ ഇട്ടിരിക്കുന്നത്(ടൈറ്റിലുകൾ).

**റിയലിസം**

മഹേഷ് ഒന്നും ഒരു റിയലിസ്റ്റിക് പടം അല്ല. ഞാൻ ഒരിടത്തും അങ്ങനെ അവകാശപ്പെട്ടിട്ടില്ല. ലോജിക് ഉണ്ടായിരിക്കുക എന്നത് മാത്രമേ ഞങ്ങൾ നോക്കാറുള്ളു. ഫാന്റസി അല്ല. റിയലിസം എന്നാൽ ഇപ്പോൾ എന്താണ് ഉദ്ദേശിക്കുക. നമ്മൾ നാട്ടിൽ കണ്ട കഥാപാത്രങ്ങളെ പണ്ട് ലോഹിതദാസൊക്കെ ചെയ്യുന്നത് പോലെയേ നമ്മൾ ചെയ്യാറുള്ളു.

**കമ്മദം പോലൊരു സിനിമയുടെ സെറ്റപ്പിൽ ഫാന്റസിയൊക്കെ ഇല്ലേ.**

സാധാരണമായി കാണാറുള്ളതല്ല. എന്നുകരുതി അത് റിയലിസ്റ്റിക് അല്ല എന്നൊന്നും ഇല്ല. റിയലിസ്റ്റിക് ആക്കി ങ്ങാണ് ആൾക്കാർ പലപ്പോഴും റിയലിസ്റ്റിക് ആയിട്ട് തെറ്റിദ്ധരിക്കുന്നതെന്നാണ് എനിക്ക് തോന്നുന്നത്.

**തൊണ്ടിയുടെ കഥാപരിസരം റിയലിസ്റ്റിക് അല്ലേ.**

മാല മോഷണം പോയി, വിഴുങ്ങി എന്നൊക്കെ ഉള്ളത് പത്രങ്ങളിൽ കണ്ടു പരിചയമുള്ള വാർത്തയാവും. പക്ഷെ അതിന്റെ ഫിക്ഷൻ കമ്പ്ലീറ്റ് ഞങ്ങൾ തലപ്പുകച്ചുണ്ടാക്കിയതാണ്. അത് റിയലിസ്റ്റിക് അല്ല.

**റിയലിസവും ഫാന്റസിയും തമ്മിലുള്ള വ്യത്യാസം**

എനിക്ക് റിയലിസത്തിനോടോ ഫാന്റസിയോടോ ആത്മാർത്ഥത ഇല്ല. ഞങ്ങൾക്ക് ആത്മാർത്ഥത ഉള്ളത് ഞങ്ങളുടെ തീമിനോട് മാത്രമാണ്. ഞങ്ങൾക്ക് എന്താണ് പറയാൻ ഉള്ളത് എന്നത് മാത്രമാണ് ഞങ്ങളുടെ വിഷയവും ആഗ്രഹവും. തൊണ്ടിമുതൽ ഞങ്ങൾ സംസാരിക്കുമ്പോ ഞങ്ങളുടെ ആഗ്രഹം ഒരു മാല മോഷണത്തിലൂടെ ഒരു പോലീസ് സ്റ്റേഷനിലെ ഒരു സിസ്റ്റത്തിന്റെ ഒരു കൃത്യവിലോപത്തെപ്പറ്റി പറയുക എന്നതാണ്. സിസ്റ്റം വളരെ ഈസി ആയിട്ട് ഒരു കള്ളന് മാറ്റി എഴുതാവുന്നതാണ്. ഒരു പോലീസ് സ്റ്റേഷനിൽ ഒരു കേസ് വരുമ്പോ എന്താണ് സംഭവിക്കുന്നത്, പോലീസ് സ്റ്റേഷനിലെ പൊളിറ്റിക്സ് എന്താണ്, നമ്മുടെ നിയമത്തിന്റെ പൊളിറ്റിക്സ് എന്താണ്. ഇങ്ങനെ ഉള്ള കാര്യങ്ങൾ എക്സ്പ്ലോർ ചെയ്യുക എന്നതായിരുന്നു ഞങ്ങളുടെ ഉദ്ദേശം. അതിനു വേണ്ടി ഞങ്ങൾ ഞങ്ങളുടെ ഫിക്ഷനെ വളച്ചൊടിക്കാറുണ്ട്. അതിൽ റിയലിസ്റ്റിക് ആക്ടിങ് കൂടെ വരുമ്പോ ആൾക്കാർക്ക് ഇത് നടന്നതാണെന്നൊക്കെ തോന്നും. ഓരോ ഡിറക്ടർമാരുടെ കഴിവ് പോലെ ഒക്കെ ഇരിക്കും ഇങ്ങനെ എത്ര റിയലിസ്റ്റിക് മീറ്റർ ഒക്കെ തീരുമാനിക്കേണമെന്നത്. നമ്മൾ എഴുതുമ്പോഴും അത് നോക്കാറുണ്ട്.

നമ്മൾ ഇപ്പൊ ഒന്ന് രണ്ട് സിനിമക്കല്ലേ ആയിട്ടുള്ളൂ. അധികം സിനിമകൾ ഒന്നും ചെയ്യാത്തത്കൊണ്ട് മറ്റ് genre കളിലേക്ക് ഒക്കെ പതുക്കെ പതുക്കെ കേറുമെന്നേ ഇപ്പോൾ പറയാനുള്ളു.

**കുമ്പളങ്ങി നൈറ്റ്സ്...?? (ഇന്റർവ്യൂ എടുക്കുമ്പോൾ സിനിമ പുറത്തിറങ്ങിയിട്ടില്ല)**

കുമ്പളങ്ങി നൈറ്റ്സ് ഫാമിലി ഡ്രാമയാണ്. പക്ഷെ നിങ്ങൾ പറയുന്ന റിയലിസ്റ്റിക് ആക്ടിങ് അതിനകത്തും ഉണ്ടാവും. റിയലിസ്റ്റിക് കഥാപരിസരങ്ങളും റിയലിസ്റ്റിക് കഥാപാത്രങ്ങളുമൊക്കെ ഉണ്ടാകും പക്ഷെ അത് ഫിക്ഷനാണ്, ഫാമിലി ഡ്രാമയാണ്. ഞങ്ങളുടെ സങ്കല്പത്തിൽ നിന്ന് മാത്രം ഉള്ള കഥകളാണ്.

**So called ഇൻസ്പിറേഷൻ.**

ഒരു നല്ല സിനിമ കണ്ടാൽ ഞാൻ പരമാവധി അടിച്ചു മാറ്റാൻ നോക്കും.

**മായാനദി**

ബ്രത്ത്‌ലെസ്സ് കണ്ടിട്ടുണ്ടല്ലോ. ബ്രത്ത്‌ലെസ്സ് എന്ന് പറയുന്നതല്ല മായാനദി. മായാനദിയുടെ പേരിൽ ബ്രത്ത്‌ലെസ്സ് ഓർക്കപ്പെട്ടു എന്നത് തന്നെയാണ് മയാനദിയുടെ ഏറ്റവും വലിയ അചീവ്മെന്റ്. ഗൊദാർദിനെ പറ്റി വർഷങ്ങൾക്ക് ശേഷം കുറച്ച് പിള്ളേർ എങ്കിലും വായിച്ചെങ്കിൽ, അതിൽ കൂടുതൽ ഒന്നും മായാനദിക്ക് ചെയ്യാൻ ഇല്ല. കാരണം നമുക്കറിയാം ബ്രത്ത്‌ലെസ്സ് എന്താണെന്നും മായാനദി എന്താണെന്നും. ഒരു നല്ല സിനിമ കണ്ടാൽ എന്ത് അടിച്ചു മാറ്റാം എന്നു ഞാൻ ഇപ്പോഴും ആലോചിക്കാറുണ്ട്. ratatouille എന്ന ഒരു അനിമേഷൻ ചിത്രത്തിന്റെ ക്ലൈമാക്സിൽ ഒരു ക്രിട്ടിക് വരുന്നുണ്ട് .ഫുഡ് ക്രിട്ടിക്.

**എനിക്ക് റിയലിസത്തിനോടോ ഫാന്റസിയോടോ ആത്മാർത്ഥത ഇല്ല. ഞങ്ങൾക്ക് ആത്മാർത്ഥത ഉള്ളത് ഞങ്ങളുടെ തീമിനോട് മാത്രമാണ്. ഞങ്ങൾക്ക് എന്താണ് പറയാൻ ഉള്ളത് എന്നത് മാത്രമാണ് ഞങ്ങളുടെ വിഷയവും ആഗ്രഹവും.**

**ഈ പറയുന്ന കോപ്പിയടി/ഇൻസ്പിരേഷൻ റ്റാഗുകൾ ഉള്ള ഒരുപാട് സിനിമകളോട് എനിക്ക് വ്യക്തിപരമായി ഒരു കുഴപ്പവും ഇല്ല. ഞാൻ ഇനിയും ഇങ്ങനെയുള്ള ഇൻസ്പിരേഷനുകൾ സ്വീകരിക്കും.**

അദ്ദേഹത്തിന് ഫുഡ് ഇഷ്ടമാവുക എന്നത് വലിയ കാര്യമാണ്. അദ്ദേഹം ഫുഡ് കഴിക്കാനാണ് വരുന്നത്. എലിയാണ് കുക്ക് ചെയ്തിരിക്കുന്നത്. എലി ഉണ്ടാക്കിയിരിക്കുന്നത് ratatouille എന്ന ഒരു ഫുഡാണ്. കർഷകരുടെ വീട്ടിൽ ഉണ്ടാക്കുന്ന ഭക്ഷണം ആണത്. ക്രിട്ടിക് ഇങ്ങനെ ഭക്ഷണം വായിൽ വെക്കുമ്പോ അദ്ദേഹം തന്റെ ഓർമ്മയിലേക്ക് പോവുകയാണ്. ബാല്യത്തിൽ കളിച്ചിട്ട് വരുമ്പോ അമ്മ ratatouille ഉണ്ടാക്കി കൊടുക്കുന്ന പ്ലേറ്റാണ് പുള്ളിക്ക് ഓർമ വരുന്നത്. സാൾട്ട് ആൻഡ് പെപ്പറിൽ അമ്മ ഉണ്ടാക്കി കൊടുത്ത ദോശയായിട്ട് മായ ഓർമിക്കുന്നത് ഈ സന്ദർഭത്തിന്റെ അനുകരണമാണ്. ഇങ്ങനെയുള്ള ഇൻസ്പിരേഷൻ ഒക്കെ നടത്താറുണ്ട്. മഹേഷിലെ ഒരു കാര്യം പറയാം. Mud എന്ന് പറയുന്ന ഒരു സിനിമയുണ്ട്. ഓസ്കാർ ഒക്കെ കിട്ടിയ ചിത്രം. Mud ൽ അദ്ദേഹം കാമുകിയോട് യാത്ര പറയാൻ വന്നു നിക്കുന്നുണ്ട്. അപ്പൊ മോട്ടലിന്റെ മുന്നിൽ കാമുകി നിക്കുകയാണ്. അവൾ അപ്പോൾ ഒരു ഗ്യാങ്സ്റ്ററിന്റെ കൈയ്യിലകപ്പെട്ടിരിക്കുകയാണ്. ഇയാൾ ദൂരെ വന്നു നിന്നിട്ട് അവളെ കൈ കാണിയ്ക്കുന്നുണ്ട്. അത്രേ ഉള്ളു ആ സീൻ. അപ്പൊ അവളും തിരിച്ചു കൈ കാണിക്കുന്നുണ്ട്. പുള്ളി ഇങ്ങനെ കൈ കാണിച്ചിട്ട് അവിടെ നിക്കുന്നതാണ് മഹേഷിലെ കല്യാണത്തിന് ശേഷം കൈകഴുകുമ്പോൾ ഉള്ള സീൻ. അങ്ങനെ ഉള്ള ഇൻസ്പിരേഷൻസ് നടത്താറുണ്ട്. ഈ പറയുന്ന കോപ്പിയടി/ഇൻസ്പിരേഷൻ റ്റാഗുകൾ ഉള്ള ഒരുപാട് സിനിമകളോട് എനിക്ക് വ്യക്തിപരമായി ഒരു കുഴപ്പവും ഇല്ല. ഞാൻ ഇനിയും ഇങ്ങനെയുള്ള ഇൻസ്പിരേഷനുകൾ സ്വീകരിക്കും.

**റീമേക്ക്**

ഇപ്പൊ ദേവ് ഡി പോലെ ഒരു പടം നമുക്ക് കിട്ടണം എന്നുണ്ടെങ്കിൽ ദേവദാസ് റീമേക്ക് ചെയുക തന്നെ വേണം. ആ സിനിമയുടെ കഥ തന്നെ പുള്ളി എടുത്ത് റീ warmup ചെയ്തിരിക്കുകയാണെന്നാണ് എനിക്ക് തോന്നുന്നത്. അതാണ് ഞാൻ റീമേക്ക് കൊണ്ട് ഉദേശിക്കുന്നത്. ഇപ്പൊ രതിനിർവേദത്തിന്റെ റീമേക്ക് ഒരു റീമേക്കാണ് എന്ന് ഞാൻ വിശ്വസിക്കുന്നില്ല. അത് ഒരു ഗിമ്മിക്കാണ്. റീമേക്ക് എന്ന് വരുമ്പോൾ പുതിയത് എന്തെങ്കിലും കൂടെ പറയണം.

**അന്യഭാഷാ റീമേക്കുകളെക്കുറിച്ച്. 22 എഫ് കെ യുടെയൊക്കെ അന്യഭാഷാ പതിപ്പുകൾ കണ്ടിട്ട് എന്ത് തോന്നി...?**

22 എഫ് കെ, സാൾട്ട് ആൻഡ് പെപ്പർ, മഹേഷിന്റെ പ്രതികാരം ഒന്നും നന്നായിട്ടില്ല എന്നാണ് അഭിപ്രായം.

**സെൻസർഷിപ്പ്**

ഞങ്ങളുടെ സിനിമകൾക്കും സെൻസർഷിപ്പ് ഉണ്ടാകാറുണ്ട്. സെൻസിബിൾ ആയിട്ടുള്ള കാര്യങ്ങളൊക്കെ പറയുന്നത് നമ്മൾ ഒഴിവാക്കാറുണ്ട്. ഉദ്ദാഹരണത്തിന്

22 എഫ് കെ യുടെ ക്ലൈമാക്സിൽ ഫഹദ് പറയുന്ന ഒരു ഡയലോഗ്  ഉണ്ടായിരുന്നു, ' ഹോസ്പിറ്റൽ മണക്കുന്ന ഒരു നേഴ്സാണ്, അതിൽ കൂടുതൽ ഒന്നുമല്ല ' നീ എന്ന് പറയുന്നുണ്ട്. പക്ഷെ അത് സെൻസർ ബോർഡ് ഒഴിവാക്കാൻ പറഞ്ഞു. നേഴ്സ് കമ്മ്യൂണിറ്റിയെ പൂർണ്ണമായി അത് കളിയാക്കുന്നതുകൊണ്ട്.
വില്ലനാണ്, വില്ലന് പോയിന്റ് ഓഫ് വ്യൂ ഉണ്ട്, ക്യാരക്ടേഴ്സാണ് സംസാരിക്കുന്നതെന്നൊക്കെ നമുക്ക് വാദിക്കാമെങ്കിലും ഒരുപാട് ജന സമൂഹത്തെ വേദനിപ്പിക്കുന്നത് കൊണ്ട് നമ്മൾ അത് ഒഴിവാക്കാൻ തയ്യാറായി. കാര്യമായിട്ട് തർക്കിക്കാൻ നിന്നില്ല. സെൻസർ ബോർഡ് പല സ്ഥലങ്ങളിലും തോന്നിയ പോലെ പെരുമാറുന്നുണ്ട്. അതുകൊണ്ട് ഇതിനൊരു മീറ്റർ ഒന്നും ഇല്ല. ഈ സെൻസർ ബോർഡിന്റെ മെമ്പേഴ്സിന്റെ മൊറാലിറ്റി കോമ്പസ് പോലെ ഇരുന്ന് ഇവർ ഓരോന്നൊക്കെ ചെയ്യും. അത് നല്ല ആളാണെങ്കിൽ നമ്മടെ ഭാഗ്യം ,അല്ലെങ്കിലാണ് പ്രശ്നം. വലിയൊരു കെണിയിൽ കുടുങ്ങി കിടക്കുന്നതു കൊണ്ട് ഇവരുടെ എല്ലാ തോന്ന്യവാസത്തിനും നമ്മൾ വഴങ്ങാറുണ്ട്. സമരം ചെയ്യാൻ ഉള്ള കാശോ പരിപാടികളോ ഒന്നും നമ്മടെ കൈയിൽ ഇല്ല. അപ്പൊ പരമാവധി വഴങ്ങി കൊടുകാറാണ് പതിവ്.

**പൈറസി...?**

പൈറസി തടയാൻ ഒരു മാർഗവും ഇല്ല. അത് അംഗീകരിച്ചേ മതിയാവു. ബിസ്സിനെസ്സ് തകർക്കുന്ന ഒരു പരിപാടിയാണ് അത്. എല്ലാവർക്കും ഉള്ള അഭിപ്രായം തന്നെയാണ്. പൈറസിയെ തടയാൻ നമ്മുക്ക് കഴിയില്ല...

**പല സംവിധായകരേയും പോപ്പുലർ ആക്കിയത് ടൊറന്റ് അല്ലേ. അനുരാഗ് കശ്യപ് അദ്ദേഹത്തിന്റെ പ്രശസ്തിയെക്കുറിച്ചുതന്നെ ഇങ്ങനെയൊരു കമന്റ് പറഞ്ഞുകേട്ടിട്ടുണ്ട്.**

ടോറന്റിൽ പടം ഡൌൺലോഡ് ചെയ്ത് കാണാത്ത ആരാ കേരളത്തിൽ ഉള്ളത്? അതൊക്കെ നമ്മളും ചെയ്തിട്ടുണ്ട്. റീജിയണൽ ഇൻസ്ട്രിയെ ഒക്കെ പൈറസി  തകർത്തുകളയും. Tamilrockers ന് എന്ത് പോകാനാണ്. പക്ഷെ, നമുക്ക് ഒരു രണ്ട് കോടി രൂപ കുറഞ്ഞ് കഴിഞ്ഞാൽ നമ്മടെ താഴെ തട്ടിലെ ആൾക്കാർക്കും ഈ പൈസ കുറയും. ഉണ്ണിമായ അസിസ്റ്റന്റ് ഡയറക്ടറാണ്. അവർ എട്ടു മാസവും ഒരു വർഷവുമൊക്കെയാണ് ഒരു സിനിമയുടെ പുറകെ നിൽക്കുന്നത്. നമ്മക്ക് കൊടുക്കാൻ പറ്റുന്നത് ഒരു ലക്ഷം രൂപയോ ഒന്നര ലക്ഷം രൂപയോ ഒക്കെയാണ്.ഒരു വർഷത്തേക്ക് അതൊന്നും ഒരു കറക്റ്റ് ആയിട്ടുള്ള ശമ്പളം അല്ല. പക്ഷെ നമുക്ക് നമ്മുടെ ലാഭത്തിൽ നിന്ന് കിട്ടുന്നതല്ലേ കൊടുക്കാൻ പറ്റു. നമ്മടെ പ്രൊഡക്ഷൻ കമ്പനി ഫോം ചെയ്തിരിക്കുന്നത് എല്ലാവർക്കും ഒരു ബെറ്റർ പേ ന ൽകണം എന്ന ആശയത്തിലാണ്. അല്ലാതെ സ്റ്റാറിന് മാത്രം ഇങ്ങനെ കുറെ കാശ് കൊടുത്തിട്ട് ബാക്കി ഉള്ളവരെല്ലാം പിച്ചക്കാരായി ജീവിക്കുന്നത് നമ്മൾ പ്രോത്സാഹിപ്പിക്കുന്നില്ല.

**സ്റ്റാറിന് മാത്രം ഇങ്ങനെ കുറെ കാശ് കൊടുത്തിട്ട് ബാക്കി ഉള്ളവരെല്ലാം പിച്ചക്കാരായി ജീവിക്കുന്നത് നമ്മൾ പ്രോത്സാഹിപ്പിക്കുന്നില്ല.**

**മുമ്പ് പറഞ്ഞ പോലെ തന്നെ**
**പഴയ സംഘടനകളിൽ ഒന്നും ഞങ്ങൾക്ക് ഒരു വിശ്വാസവുമില്ല,**
**നാട്ടുകാരെപോലെ തന്നെ.**

## Netflix

Netflix അടിപൊളിയാണ്. ഇപ്പൊ പ്ലാറ്റ്ഫോംസ് ഏറെയുണ്ടല്ലോ. ഇപ്പൊ പുറത്തുള്ള രാജ്യങ്ങൾ പൈറേറ്റഡ് കോപിസ് കാണുന്നത് ഒഴിവാക്കിയിട്ടുണ്ട്. എല്ലാവരും നെറ്റ്ഫ്ളിക്സിലോ ആമസോണിലോ കാണും. നമ്മൾ പൈറേറ്റഡ് സംഭവങ്ങൾ കാണില്ലന്നുള്ള ശീലമാണ് ഉണ്ടാക്കി എടുക്കേണ്ടത്. നെറ്റ്ഫ്ളിക്സും ആമസോണുമാണ് ഒരു പരിധി വരെ അതിനെ പ്രതിരോധിച്ചു നിറുത്തുന്നത്. നമ്മളുടെ വർക്കൊക്കെ അവിടെയല്ലേ വരിക. നെറ്റ്ഫ്ളിക്സ് പ്രൊഡ്യൂസ് ചെയ്യുന്നുണ്ട്. നമ്മളെ യൊക്കെ അപ്രോച്ച് ചെയ്യുന്നുണ്ട്. ഇപ്പൊ അവർ തരുന്ന പൈസക്ക് ഒരു സിനിമ പിടിക്കാൻ പറ്റില്ല എന്നുള്ളത് കൊണ്ട് നമ്മൾ ഒഴിവായി നിൽക്കുകയാണ്. ഹിന്ദി എന്നൊക്കെ പറയുമ്പോ അത് വലിയ ടാർഗറ്റ് ഓടിയൻസാണ്. റീജിയണൽ കണ്ടെന്റിനു അതിന്റേതായ ചെറിയ ഓടിയൻസ് ആയിരിക്കും. അവർക്ക് അഞ്ചു കോടി കിട്ടുമ്പോ നമ്മക്ക് അമ്പതു ലക്ഷം രൂപയെ കിട്ടുകയുള്ളു.

ഇപ്പോൾ മഹേഷിന്റെ പ്രതികാരം നെറ്റ്ഫ്ളിക്സിലുണ്ട്. അതിന് നമ്മുടെ കണ്ടെന്റിനെ പെട്ടെന്ന് അന്യ നാട്ടുകാരിലേക്ക് എത്തിക്കാൻ സാധിക്കുന്നുണ്ട്. മഹേഷിനൊക്കെ പുറത്തുന്നുള്ള ഓടിയൻസ് ഒരുപാടുണ്ട്. നെറ്റ്ഫ്ളിക്സ് കാണുന്നതിൽ ഇന്ത്യക്ക് പുറത്തുന്നുള്ള ആൾക്കാരുണ്ട്. ഈ ഓടിയൻസിനെ വളർത്താൻ വേണ്ടിയും അത് ഉപകരിക്കുന്നുമുണ്ട്.

## WCC

*ഉണ്ണിമായ സംസാരിക്കുന്നു..*

ഞാൻ അമ്മയിലും ഇല്ല WCC ലും ഇല്ല. WCC മുന്നോട്ട് വെക്കുന്നത് നല്ല ആശയങ്ങളാണ്. നമ്മൾ WCC യെ സപ്പോർട്ട് ചെയുന്നുണ്ട്. നമ്മൾ WCC ഉണ്ടായതും അതിനുള്ള കാരണവും അതിനു ശേഷം ഉള്ള അവരുടെ പ്രവർത്തനങ്ങളും എല്ലാം വളരെ പോസിറ്റീവ് ആയിട്ടാണ് കാണുന്നത്. സഹപ്രവർത്തകർ റേപ്പ് ചെയ്യപെട്ടുകഴിഞ്ഞാൽ ഉണ്ടാകാവുന്ന കാര്യമേ ഉണ്ടായിട്ടുള്ളൂ.

*വീണ്ടും ശ്യാം പറഞ്ഞുതുടങ്ങുന്നു..*

മുമ്പ് പറഞ്ഞ പോലെ തന്നെ പഴയ സംഘടനകളിൽ ഒന്നും ഞങ്ങൾക്ക് ഒരു വിശ്വാസവുമില്ല, നാട്ടുകാരെപോലെ തന്നെ. എന്തായാലും അമ്മയേക്കാൾ WCC തന്നെയാണ് ഇങ്ങനെ ഒരു കാര്യത്തിന് വേണ്ടി നിലപാടെടുത്തിട്ടുള്ളത്. ഉറപ്പായിട്ടും അവരുടെ കൂടെ നിൽക്കാനേ പറ്റുകയുള്ളു. താരതമ്യത്തിൽ പോലും വലിയ അർത്ഥമില്ല. എല്ലാവർക്കും പകൽ പോലെ കാര്യങ്ങൾ വ്യക്തമാണ് ആരാണ് ആരുടെ കൂടെയാണ് എന്ന കാര്യവും. WCC യാണ് ഉറപ്പായിട്ടും മനുഷ്യപക്ഷത്തു ഉള്ളതെന്നാണ് നമ്മുക്ക് തോന്നുന്നത്.

**താങ്കളുടെ സിനിമയിലെ സ്ത്രീകൾ.**

ഇത് ഞാൻ മനഃപൂർവം എടുത്ത തീരുമാനമാണ്. സിനിമയില് വരുന്നതിനു മുൻപേതന്നെ പെൺകുട്ടികളെ നന്നായിട്ട് എഴുതണം എന്നു തീരുമാനിച്ചിരുന്നു. മലയാളസിനിമകളിലെ സ്ത്രീകൾ under-written ആണ്. നിങ്ങൾ വിക്രമാദിത്യൻ എന്ന സിനിമ കണ്ടിട്ടുണ്ടാവുമല്ലോ. എത്ര കുറവ് ആലോചനയാണ് ഒരു സ്ത്രീ കഥാപാത്രത്തിന് കൊടുക്കുന്നത് എന്നുള്ളതിന്റെ ഉത്തമ ഉദാഹരണമാണ് ആ സിനിമ. ഒരു വക്തിത്വവും ഇല്ലാത്ത നായിക. എഴുത്തുകാരന്റേയും സംവിധായകന്റേയും മടിയാണ് ഇതിനു കാരണം. പ്രത്യേകിച്ചും റൈറ്ററുടെ മടി.അന്നയും റസൂലും പരിശോധിക്കുക. വൈപ്പിനിലെ പെൺകുട്ടികളെ നിങ്ങൾ കാണണം. അവർ ഒരുപാട് സംസാരിക്കും. പക്ഷേ സിനിമയിൽ അന്ന മിണ്ടുന്നേ ഇല്ല. അന്ന വാ തുറന്ന് ഒരു അക്ഷരം പറഞ്ഞാലല്ലേ അന്നയുടെ മനസ്സിലിരിപ്പ് എന്താണെന്ന് നമുക്ക് അറിയാൻ കഴിയൂ. അന്ന വല്ലപ്പോഴും രണ്ട് മൂന്ന് വാക്കുകൾ മൊഴിഞ്ഞാലായി ആൻഡ്രിയ അന്യഭാഷ നടിയായ കൊണ്ടായിരിക്കും അങ്ങനെ ഒരു പ്രശ്നം.

*ചിരിക്കുന്നു...*

നായകന്റെ കൂട്ടുകാരായ അബുവിനോ കോളിനോ നൽകിയ പ്രാധാന്യം പോലും അന്നക്കില്ല. ഫഹദും കോളിനും ഒക്കെ ഒരുപാട് സംസാരിക്കുന്നുണ്ടല്ലോ. അബുവിന്റെ കഥ നമുക്ക് വ്യക്തമായിട്ട് അറിയാം. എങ്കിൽ അത്രേം സ്ക്രീൻടൈമോ റൈറ്റിങ്ങോ പോലും പെൺ കഥാപാത്രത്തിന് കൊടുത്തിട്ടില്ല എന്നാണ് എനിക്ക് തോന്നിയിട്ടുള്ളത്. ആത്മാർഥമായി പറഞ്ഞാൽ കമ്മട്ടി പാടത്തിൽ പോലും സ്ത്രീ കഥാപാത്രങ്ങൾ എല്ലാം underwritten ആണെന്ന് എനിക്ക് തോന്നിയിട്ടുണ്ട്.

**ബെക്ഡൽ ടെസ്റ്റ് പോലെ ഉള്ള മാർഗ്ഗങ്ങൾ?**

അതൊക്കെ പടത്തിന്റെ genre അനുസരിച്ചു മാറി മാറി പോകും, കൃത്യമായി പറയാൻ പറ്റില്ല. ഞാൻ പറഞ്ഞില്ലേ സിനിമയുടെ പ്രമേയത്തോട് മാത്രമേ ഞങ്ങൾക്ക് ആത്മാർത്ഥത ഉള്ളു. ബെക്ടൽ ടെസ്റ്റ് വെച്ച് നമ്മുടെ സിനിമകൾ അനലൈസ് ചെയ്തു നോക്കിയിരുന്നു. മിക്കതും പാസാണ്. മഹേഷ് പാസ് അല്ല. അല്ലാത്ത സിനിമകളുമുണ്ട്. പാസ് ആകുന്ന സിനിമകളുണ്ട്. മായാനദിയും സാൾട്ട് ആൻഡ് പെപ്പറുമൊക്കെ ഈസി ആയിട്ട് പാസ് ആവും.. അത് നല്ല ടെസ്റ്റ് ആണെന്നാണ് എനിക്ക് തോന്നുന്നത്, ഭയങ്കര രസമുള്ള ഒരു ടെസ്റ്റാണ്. നമ്മൾ എല്ലാം ഹീറോയ്ക്ക് വേണ്ടിയാണ് ചെയ്യുന്നത്.റൈറ്ററും ഡിറക്ടർസും എല്ലാം. ഹീറോയ്ക്ക് എങ്ങനെയെങ്കിലും സഹതാപം കൊടുക്കുക, ഹീറോയെ എങ്ങനെയെങ്കിലും ഹീറോ ആക്കുക, ഹീറോയ്ക്ക് പരമാവധി സ്നേഹം ആൾക്കാരിൽ നിന്ന് വാങ്ങി കൊടുക്കുക, അതിനു വേണ്ടി ആരെ ബലികഴിക്കേണ്ടി വന്നാലും ഇവർക്കൊരു പ്രശ്നവും ഇല്ല.വിക്രമാദിത്യൻ വിക്രമനും ആദിത്യനും തമ്മിൽ നല്ല ഫ്രണ്ട്ഷിപ്പ് ആയിരിക്കണം. അവൾ ചത്തോട്ടെ. ഇങ്ങനെയാണ് സ്ത്രീകളെ നമ്മൾ ജീവിതത്തിലും കാണുന്നത്. ഇതുകൊണ്ടായിരിക്കാം ഉണ്ണിമായയും ഉണ്ണിമായയുടെ സാന്നിധ്യവും

**നിങ്ങൾ വിക്രമാദിത്യൻ എന്ന സിനിമ കണ്ടിട്ടുണ്ടാവുമല്ലോ. എത്ര കുറവ് ആലോചനയാണ് ഒരു സ്ത്രീ കഥാപാത്രത്തിന് കൊടുക്കുന്നത് എന്നുള്ളതിന്റെ ഉത്തമ ഉദാഹരണമാണ് ആ സിനിമ.**

**പെണ്ണിന്റെ ഭാഗം എഴുതുമ്പോ അത് ശ്രദ്ധിക്കുന്നില്ല. ഏതു പടമെടുത്തു നോക്കിയാലും ഇത് വ്യക്തമാണ്. പുലിയെ പിടിയ്ക്കുന്ന നായകന് കുറച്ച് കൂടി ബെറ്റർ ആയ ഒരു നായികയെ കൊടുക്കണം...**

ഉണ്ണിമായയുടെ ജീവിതവുമൊക്കെ എനിക്ക് വളരെ ഇമ്പോർട്ടന്റ് ആയതു കൊണ്ട് എന്റെ പടത്തിലെ ഫീമെയിൽ കഥാപാത്രങ്ങൾക്കു വേണ്ടി ഉണ്ണിമയ്ക്ക് വേണ്ടി ചിന്തിക്കുന്നു എന്നത് പോലെ തന്നെ ഞാൻ ചിന്തിക്കാറുണ്ട്.എഴുതുന്ന ആൾക്കാരുടെ ജീവിതത്തിൽ പ്രസക്തിയില്ല എന്നല്ല,

പക്ഷെ എന്തോ കാണുന്നില്ലെന്നാണ് എനിക്ക് തോന്നുന്നത്. നമ്മൾ രണ്ടു ഹീറോസിനെ കണ്ടു അതിനു ശേഷം അയാളുടെ അമ്മാവനെ കണ്ടു. അതിനു ശേഷം കുറെ പേരെ കണ്ടു. ആണുങ്ങളെ ഭയങ്കരമായിട്ട് എഴുതി വെച്ചിരിക്കുന്നു.പെണ്ണിന്റെ ഭാഗം എഴുതുമ്പോ അത് ശ്രദ്ധിക്കുന്നില്ല. ഏതു പടമെടുത്തു നോക്കിയാലും ഇത് വ്യക്തമാണ്. പുലിയെ പിടിയ്ക്കുന്ന നായകന് കുറച്ച് കൂടി ബെറ്റർ ആയ ഒരു നായികയെ കൊടുക്കണം...

**ബെക്ഡൽ ടെസ്റ്റിന്റെ പ്രായോഗികത**

ഞാൻ പറഞ്ഞല്ലോ, ടെസ്റ്റിൽ ഞാനും പരാജയപ്പെടാം.എന്റെ ആത്മാർത്ഥത തീമിനോട് മാത്രമാണ്. ഇപ്പൊ കൊല്ലപെട്ടുപോയ ഒരു പുരുഷനാണ് നിങ്ങളുടെ കഥയിലെ നായകനെങ്കിൽ, രണ്ട് അന്വേഷണ ഉദ്യോഗസ്ഥർ സ്ത്രീക ളാണെങ്കിൽ അവർ സംസാരിക്കുന്നത് അയാളെ പറ്റിയിട്ടായിരിക്കും.പെണ്ണുങ്ങളെ പറ്റി ആലോചിച്ചിട്ടില്ലാത്ത തിരക്കഥ എനിക്ക് കണ്ടാൽ മനസിലാവും. നായകനോ അയാളുടെ കൂട്ടുകാരനോ കൊടുക്കുന്ന ഇമ്പോർടൻസ് എങ്കിലും നായികയ്ക്കും നായികയുടെ കൂട്ടുകാരിക്കും കൊടുക്കണം എന്നാണ് എനിക്ക് പറയാനുള്ളത്...

**താനെഴുതിയ സ്ത്രീവിരുദ്ധ ഡയലോഗുകൾ തിരിച്ചെടുത്തുവെന്ന് ഈയടുത്തിടെ രഞ്ജി പണിക്കർ പറയുകയുണ്ടായി.**

എനിക്ക് രഞ്ജി പണിക്കരുടെ സ്റ്റാന്റിനോടാണ് യോജിപ്പ്. വളരെ പ്രോഗ്രസ്സിവായിട്ടുള്ള സ്റ്റാൻഡാണ് അത്. പലരും എഴുതുമ്പോ തീമിനോട് മാത്രം ആത്മാർത്ഥമായതു കൊണ്ട് അങ്ങനെ പലതും എഴുതി പോകും. പക്ഷെ ശ്രദ്ധിക്കേണ്ടതുണ്ട്. നമ്മൾ ഒരു റോങ്ങ് മെസ്സേജ് ആവാം കൊടുക്കുന്നത്. നമ്മൾ ആണത്തം ഉള്ള ആളുകളെ ഉണ്ടാക്കി ഇവിടം വരെ എത്തിയിട്ടുണ്ട്. ഇനി സ്ത്രീകളുടെ തിരിച്ചുവരവാണ് നടക്കാൻ പോകുന്നത് എന്ന് എനിക്ക് തോന്നുന്നു.

**ഇടുക്കി ഗോൾഡും കഞ്ചാവും.**

വേണമെങ്കിൽ ഇങ്ങനെ ഡിഫൻഡ് ചെയ്യാം. ലോകത്തെങ്ങും സ്റ്റോണർ മൂവീസുണ്ട്, കഞ്ചാവിനെ പുകഴ്ത്തുന്ന സിനിമകൾ. ഇതിനു മുമ്പൊരു സിനിമയിൽ നസീർ സാറിന്റെ പാട്ട് തന്നെ യുണ്ട് 'മരിജുവാന വിരുന്നു വന്നാൽ...' സന്തോഷ് എച്ചിക്കാനത്തിന്റെ കഥയിൽ അങ്ങനെ ഒരു നല്ല എലമെന്റ് ഉണ്ടായിരുന്നു. കഞ്ചാവിനെ പറ്റി ഒരു പടം ചെയ്യണം എന്ന് തന്നെ ആയിരുന്നു ഞങ്ങളുടെ ആഗ്രഹം. ഞങ്ങൾക്ക് അതിനെ സിനിമാറ്റിക് ആയിട്ട് ഈസി ആയി ഡിഫൻഡ് ചെയ്യാം. പടത്തിൽ അവസാനം പറയുന്നുണ്ട്. ഇത് ഡ്രഗ്ഗിനെ പറ്റിയല്ല, ഫ്രണ്ട്സിനെ പറ്റിയാണെന്ന്.

**പുകവലി ആരോഗ്യത്തിന് ഹാനികരം എന്ന വാണിംഗ് പോലെയല്ലേ ഇത്.**

അങ്ങനെ ആണെല്ലോ ഇപ്പൊ നാട്ടിൽ നിയമം നടക്കുന്നത്. നിയമം ഞങ്ങൾ പാലിക്കുന്നുണ്ടോ ഇല്ലയോ എന്നല്ല. പക്ഷെ പിന്നീട് എന്നോട് പലരും ഇതുപോലെ പറഞ്ഞിട്ടുണ്ട്. ഭയങ്കരമായിട്ട് ഗ്ലോറിഫൈ ചെയ്തിട്ടുണ്ട് എന്നൊക്കെ. കുറച്ച് കൂടി ഒബ്ജക്റ്റീവ് ആയിട്ട് അതിനെ സമീപിക്കായിരുന്നു എന്നൊക്കെ പിന്നീടാലോചിക്കുമ്പോ തോന്നിയിട്ടുണ്ട്..

**ഡാ തടിയായും ഗ്ലോറിഫിക്കേഷനിൽ ഇതുപോലെയാണെന്നൊരു അഭിപ്രായമുണ്ട്**

അതിന്റെ ടൈറ്റിൽ മോശം ആയി പോയി എന്ന് എനിക്ക് തോന്നാറുണ്ട്. പടം പോസിറ്റീവ് തന്നെയാണ്. ആ ടൈറ്റിൽ കുറച്ചു റിഗ്രെസ്സിവ് ആയി പോയോ എന്ന് പിന്നെ ഞങ്ങൾക്ക് തോന്നിയിട്ടുണ്ട്. കാരണം ഇത് പിന്നെയും തടിയന്മാരെ തടിയാ എന്ന് വിളിക്കാൻ ഉപകരിച്ചു എന്നതാണ് ഫൈനൽ റിസൾട്ട്. നമ്മുടെ ഇന്റെൻഷനും റിസൾട്ടും പലപ്പോഴും മാറി പോകാറുണ്ട്.

**ഡാ തടിയായുടെ പ്രമേയം**

പ്രമേയം ഓക്കെ ആയിട്ടാണ് എനിക്ക് തോന്നിയിട്ടുള്ളത്. പ്രമേയത്തിനകത്ത് എന്താണ് തെറ്റുള്ളത് എന്ന് എനിക്ക് മനസിലാവുന്നില്ല. ബോഡി ഷേമിങ്ങിനെ പറ്റി ആ പാട്ടിനകത്ത് തന്നെയുണ്ട്. ആ പാട്ടിനകത്തുള്ളതാണ് ഞങ്ങളുടെ പൊളിറ്റിക്സ്. എല്ലാവരുമുണ്ട്...തടിയുള്ള ആൾക്കാരുമുണ്ട്... ഇപ്പൊ എന്തു ചെയ്യാൻ പറ്റും...

**എല്ലാ കഥാപാത്രങ്ങളും ഇൻസെക്യൂർ ആണ്.**

ഒരു സിനിമയുടെ തുടക്കത്തിൽ, നമ്മൾ സ്ക്രിപ്റ്റിംഗിന്റെ ബേസിലേക്ക് പോകുമ്പോ അത്തരം ഇൻസെക്യൂരിറ്റീസൊക്കെ ഉണ്ടാവും. കാറക്ടർ മാച്ചിന് വേണ്ടി നമ്മൾ ചെയുന്നത് ആവും. എന്റെ ക്യാറക്റ്റർ എപ്പോഴും തികഞ്ഞവനായിരിക്കില്ല. അതാണ് പ്രധാനപ്പെട്ട കാര്യം..അയാൾ morally weak ആയിരിക്കാം, അയാൾ മാനസികമായി weak ആയിരിക്കാം, അയാൾ physically weak ആയിരിക്കാം, അയാൾ creatively weak ആയിരിക്കാം. നായകൻ എല്ലാം തികഞ്ഞവൻ ആണെങ്കിൽ വേറെ ഒന്നിനും അവനെ തിരുത്താൻ പറ്റാത്ത വലിയ അവതാരം ആയി പോകും. ശരിക്കും ഇങ്ങനെ ഉള്ള വീക്ക്നെസ്സുകൾ കഥാപാത്രത്തിന് ഉണ്ടാവുന്നത് വളരെ ബേസിക് ആയിട്ടുള്ള സ്ക്രിപ്റ്റിംഗിലാണ്. നമ്മുടെ മെയിൻ ക്യാരക്റ്റർ ആദ്യത്തെ 15 മിനുറ്റിൽ അയാൾ ആരെയെങ്കിലും hurt ചെയ്തിട്ടുണ്ടാവണം, psychologically.

അപ്പുവിനെ നോക്കുക, ആദ്യത്തെ 15 മിനുറ്റിൽ തന്നെ അപ്പു പറയുന്നുണ്ട് സമീറയെക്കാളും കഴിവും സൗന്ദര്യവും തനിക്കാണെന്ന്. ഇത് നമ്മുടെ ഒരു ട്രിക്കാണ്. ഇങ്ങനെ ആയിരിക്കും കഥാപാത്രങ്ങൾ. സിനിമതുടങ്ങുമ്പോ അവർ morally weak ആയിരിക്കും, അവർ psychologically weak ആയിരിക്കും. മഹേഷ് ആണെങ്കിൽ

**ബോഡി ഷേമിങ്ങിനെ പറ്റി ആ പാട്ടിനകത്ത് തന്നെയുണ്ട്. ആ പാട്ടിനകത്തുള്ളതാണ് ഞങ്ങളുടെ പൊളിറ്റിക്സ്**

**ഇതും ഒരു തിയറിയാണ്, റൈറ്ററുടെ, ഇങ്ങനെ ജീവിച്ചാൽ നന്നായിരിക്കും എന്ന കാഴ്ച്ചപ്പാടാണ് സിനിമ.**

ക്രിയേറ്റീവിലി വീക്കാണ്. അയാൾക്ക് തുടക്കത്തിൽ കഴിവുകൾ ഒന്നും ഇല്ല. അയാൾ സിനിമയുടെ ത്രൂ പ്രോസസ്സിലാണ് ഫോട്ടോഗ്രാഫി പഠിക്കുന്നത്. അയാൾക്ക് സൗമ്യയെ കറക്റ്റ് ആയിട്ടു സപ്പോർട്ട് ചെയ്യാൻ പറ്റിയിട്ടില്ല. പ്രേമത്തിന്റെ കേസിൽ സൗമ്യ സൗമ്യയുടേതായ തീരുമാനം എടുത്തു. എല്ലാത്തരം വീക്ക്നെസ്സുകളും ഉള്ള ആളെ മാത്രമേ നമ്മൾക്ക് സിനിമയിൽ തിരുത്താൻ പറ്റുകയുള്ളു. ഇൻസെക്യൂരിറ്റിക്ക് ഒരു ഭയങ്കര രസമുണ്ട്. ഇൻസെക്യൂരിറ്റിയിൽ നിന്നാണ് 'വരത്തൻ' ഉണ്ടായിരിക്കുന്നത്. ഇൻസെക്യൂരിറ്റിയിൽ നിന്ന് പടങ്ങൾ ഉണ്ടാകാറുണ്ട്. ഇൻസെക്യൂരിറ്റിയിൽ നിന്ന് 'ദൃശ്യം' ഉണ്ടാക്കാറുണ്ട്. ഇൻസെക്യൂരിറ്റിയാണ് നമ്മടെ എല്ലാരുടെയും തന്നെ ജീവിതം.അപ്പൊ ഇത് നമ്മുടെ പാർട്ട് ആൻഡ് പാർസൽ ഓഫ് ദി ലൈഫാണ്.

### കുമ്പളങ്ങി നെറ്റ്സിൽ ഇൻസെക്യൂരിറ്റി ഉണ്ടോ

പിന്നെ. എല്ലാ ക്യാരക്റ്റേഴ്സും അവരുടേതായ രീതിയിൽ weak ആണ്. അവരൊക്കെ ത്രൂ ദി പ്രോസസ്സ് ഓഫ് ദി സിനിമയിലാണ് നന്നാവുന്നത്. അവർ കുറച്ച് കൂടി അവരുടെ ലൈഫിനെ നന്നായിട്ട് കണ്ടു തുടങ്ങുകയാണ്. ഇതും ഒരു തിയറിയാണ്, റൈറ്ററുടെ ഇങ്ങനെ ജീവിച്ചാൽ നന്നായിരിക്കും എന്ന കാഴ്ച്ചപ്പാടാണ് സിനിമ. ഇതാണ് ബെറ്റർ വേ ഓഫ് ലിവിങ് എന്ന് കാണിക്കുന്നത്. ഭയങ്കര തത്വങ്ങൾ ഒന്നും നമുക്ക് എഴുതാൻ പറ്റില്ല സിനിമയിൽ. അപ്പൊ നമ്മളെ കൊണ്ട് ആകാവുന്ന കുറച്ചു കാര്യങ്ങൾ പറയുക എന്നതാണ് കാര്യം.

### പരിയേറും പെരുമാൾ

നമുക്ക് എന്താണ് പറയാൻ ഉള്ളത് എന്നത് വെച്ചിട്ടാണ് നമ്മൾ സിനിമ ഉണ്ടാക്കുന്നത്. അപ്പൊ പൊളിറ്റിക്സും കൊമേർഷ്യൽ ആംഗിളുമൊക്കെ ഒരുമിച്ചു മിക്സ് ചെയ്യാൻ പറ്റും എന്നൊക്കെ പറഞ്ഞാൽ ഏറ്റവും സുന്ദരമാണ്.. രജനികാന്തിനെ വെച്ചിട്ട് തന്നെ പൊളിറ്റിക്സ് പറയാമെന്നുണ്ടെങ്കിൽ അതാണ് ഏറ്റവും അടിപൊളി കാര്യം.

പോത്തൻ വാവ എന്ന സിനിമയിൽ ഏകദേശം സതി അനുഷ്ഠിക്കുന്ന പോലെ ഉഷ ഉതുപ്പ് തീയിൽ ചാടി മരിക്കുകയാണ്.ഇതൊക്കെ കാണുമ്പോ നമ്മക്ക് ഒരുപാട് ദേഷ്യം വരും. പലരോടും മറുപടി പറയണം എന്ന് തോന്നും.

### തൊണ്ടിമുതലും ദൃക്സാക്ഷിയിലും ജാതി എന്ന വിഷയം അഡ്രസ് ചെയ്യുന്നുണ്ടെങ്കിലും അത് പരിയേറും പെരുമാൾ മുന്നോട്ടുവയ്ക്കുന്നതുപോലെയല്ലല്ലോ.

ഞാൻ പറഞ്ഞില്ലേ. ഞങ്ങളുടെ തീം പോലീസ് സ്റ്റേഷനെ പറ്റിയാണ്. ബാക്കിയൊക്കെ ഞങ്ങൾ അതിന്റെ സൈഡിൽ കൂടി പറയുന്നതാണ്. ജാതിയെ പറ്റി ഒരു പടം എടുക്കേണ്ടി വരുമ്പോ. അല്ലെങ്കിൽ അങ്ങനത്തെ ഒരു ലവ് സ്റ്റോറിയോ ഒക്കെ വരുമ്പോ ഉറപ്പായിട്ടും ജാതിയെ പറ്റി ചർച്ച ചെയ്യും. നിങ്ങൾ ഇപ്പൊ പറയുന്ന ആ ഡീറ്റൈലിൽ തന്നെ ചർച്ച ചെയ്യും...

കമ്മട്ടിപാടത്തിൽ വിനായകൻ ഉണ്ടെങ്കിലും, വിനായകനു

പെൺകുട്ടിയെ കിട്ടുന്നില്ലതാനും. ആ പെൺകുട്ടിക്ക് ദുൽകർസൽമാനെ യാണ് ഇഷ്ടം. അപ്പോ അതിന്റെ പ്രശ്നങ്ങളുണ്ട് താനും. കറുത്തനായികയെ ഇഷ്ടപ്പെടുന്നുണ്ട്. മറ്റേ ആൾക്ക് കിട്ടുന്നില്ല കാരണം നായികയ്ക്ക് ഇഷ്ടം വെളുത്ത ആളെ യാണ്.അങ്ങനെ ആണെങ്കിൽ കളറിന്റെ ബേസിൽ മാത്രമേ നമ്മൾ ഇപ്പോൾ സംസാരിക്കാറുള്ളൂ. ദളിത് വിഭാഗത്തിൽ നിന്ന് കൂടുതൽ ആളുകൾ സിനിമലേക്ക് വരണം..നമ്മടെ പൊളിറ്റിക്സും സിനിമയിലെ പൊളിറ്റിക്സും രണ്ടും രണ്ടാണ്. നമുക്ക് എല്ലാവർക്കും അറിയാം ജാതി എന്താണെന്ന്. എന്ത് ജാതിയാണ് മോഹൻലാൽ എന്നും എന്ത് ജാതിയാണ് ദിലീപ് എന്നുമൊക്കെ നമുക്കറിയാം. ശ്രീനിവാസൻ സ്വയം പരിഹസിച്ചു വരുന്ന ആളായത് കൊണ്ട് ഞാൻ ആ നെയിം എടുക്കാത്തതാണ്.

**മലയാളത്തിലെ പുതുതലമുറ എഴുത്തുകാരും സംവിധായകരും രാഷ്ട്രീയം തുറന്നുപറയാത്തതിനെക്കുറിച്ച്..**

പേടിച്ചിട്ടായിരിക്കും. പാർവതിക്ക് നേരെ വന്ന അറ്റാക്ക് നമ്മൾ കണ്ടതല്ലേ ? എത്രയധികം ഇന്റർനാഷണൽ അവാർഡുകൾ. ഗോവ ഫിലിം ഫെസ്റ്റിവലിൽ ഇത്തവണ ചെമ്പൻ വിനോദിന് കിട്ടിയ അവാർഡ്, കഴിഞ്ഞ വർഷം കിട്ടിയ നടി, എല്ലാവർക്കും പ്രിയപ്പെട്ട നടി. ഇത്രയധികം ഡിസ്‌ലൈക്കുകൾ ഒരു വീഡിയോയ്ക്ക് വന്നത് സ്വന്തം അഭിപ്രായം തുറന്നു പറഞ്ഞതുകൊണ്ടല്ലേ? WCC യിലെ പലർക്കും, ഇപ്പൊ ഞങ്ങൾക്ക് പോലും റിമ കല്ലിങ്കലിനെ കാസ്റ്റ് ചെയ്യാൻ ചെറിയൊരു ഭയമുണ്ട്. അവൾ മികച്ച ഒരു നടി ആയിരിക്കാം. പക്ഷെ ആൾകാർ ഇഷ്ടപ്പെടുമോ എന്നൊരു ഭയം ഞങ്ങൾക്ക് എല്ലാവർക്കുമുണ്ട്. ഈ ഇൻസെക്യൂരിറ്റി കൊണ്ട് തന്നെയാണ് പലരും മിണ്ടാത്തത്. ഇപ്പൊ എന്റെ പൊളിറ്റിക്സിനെ സംബന്ധിച്ചിടത്തോളം, എന്റെ റൈറ്റിം ഗിൽ ഉള്ളതാണ് എന്റെ പൊളിറ്റിക്സ്.

**നടന്മാരും പൊളിറ്റിക്സും..**

സിനിമയിൽ രാഷ്ട്രീയം സംസാരിച്ചിട്ട് സ്വന്തം ജീവിതത്തിൽ രാഷ്ട്രീയം സംസാരിക്കാത്ത ആരാണ് ഉള്ളത്...

**ഒരു പ്രമുഖ നടന്റെ ജനപ്രിയ നായകൻ എന്ന വിളിപ്പേര്..**

അതൊക്കെ ആരാണ് കൊടുക്കുന്നത്. നമ്മൾ ഗോഡ്സ് ഓൺ കൺട്രി എന്ന് വിളിക്കുന്നത് പോലെ തന്നെയാണത്. എന്തിനാണ് സ്ത്രീ സംരക്ഷകൻ ആയിട്ട് ആരെങ്കിലും അവതരിക്കുന്നത്. അത് ഭയങ്കര റിഗ്രെസ്സിവ് പൊളിറ്റിക്സ് അല്ലെ? സ്ത്രീ സംരക്ഷകൻ എന്ന് പറയുമ്പോ തന്നെ എനിക്ക് കുറച്ചു സംശയമുണ്ട്, അയാളെ അല്ല. നമ്മൾ വല്ലാണ്ട് അങ്ങനെ പ്രൊട്ടക്ട് ചെയ്യണ്ടാട്ടോ പെൺപിള്ളേരെ. ഇവരെ പ്രൊട്ടക്ട് ചെയ്യുന്നതിന്റെ ഭാഗമായിട്ടാണ് എല്ലാ സാധനങ്ങളും വന്നുകൊണ്ടിരിക്കുന്നത്. പ്രൊട്ടക്ഷൻ കൂടിയിട്ടാണ് പ്രശ്നം. നമ്മൾ വല്ലാണ്ടങ്ങ് ഇവരെ പ്രൊട്ടക്ട് ചെയ്യുന്നുണ്ട്.നമ്മുടെ പ്രൊട്ടക്ഷൻ ഇവർക്ക് ആവശ്യം ഇല്ല.

**ഇപ്പൊ എന്റെ പൊളിറ്റിക്സിനെ സംബന്ധിച്ചിടത്തോളം, എന്റെ റൈറ്റിംഗിൽ ഉള്ളതാണ് എന്റെ പൊളിറ്റിക്സ്.**

**മുപ്പതു വർഷം ഡബ്ബിങ് കരിയറുള്ള ഭാഗ്യലക്ഷ്മി മാം ആദ്യമായിയാണ് സാൾട്ട് ആൻഡ് പെപ്പറിൽ മദ്യപിക്കുന്ന ശ്വേത മേനോനുവേണ്ടി ഡബ്ബ് ചെയ്തത്. അതൊരുതരം സ്റ്റീരിയോടൈപ് ബ്രേക്കിങ്ങാണ്.**

**റിമാ ദാസ്**
**മോഡൽ സിനിമ സംവിധായകർ അതും കേരളം പോലെ ഒരു സിനിമാ സാക്ഷരമായ സംസ്ഥാനത്ത് ഉണ്ടാവാത്തതെന്തുകൊണ്ടാണ്.**

ഇവിടെ ഭയങ്കര പ്രതിഭ ദാരിദ്ര്യം ഉണ്ടെന്ന് ഞാൻ വിശ്വസിക്കുന്നു. ഞാൻ ഭയങ്കര ഫുൾ സ്വിങ്ങിലുള്ള റൈറ്റർ ഒന്നും അല്ല, അത്യാവശ്യം അവിടുന്നും ഇവിടുന്നും ഒക്കെ ഇൻസ്പയർ ആയിട്ടും നാട്ടിലൊക്കെ ആൾക്കാരെ ഒക്കെ നോക്കിയിട്ടും ചെയ്യുന്നൊരാളാണ്. പ്രതിഭാദാരിദ്ര്യം ഉള്ളതുകൊണ്ടാണണ്. എല്ലാവർക്കും അറിയാല്ലോ, ഇപ്പൊ ഐ ഫോണിൽ പടം എടുക്കാം, എഡിറ്റ് ചെയ്യാൻ വലിയ പ്രയാസം ഇല്ലാ. എല്ലാം പഠിക്കാൻ ഉള്ള ട്യൂട്ടോറിയൽ യൂട്യൂബിൽ തന്നെയുണ്ട്. ഫിലിം മേക്കിങ് എന്ന് ചുമ്മാ യൂട്യൂബിൽ സെർച്ച് ചെയ്താൽ മതി, നമ്മക്ക് എല്ലാം മനസിലാവും. അത്യാവശ്യം ബുദ്ധി ഉള്ള എല്ലാവർക്കും എന്തും ചെയ്യാം. മ്യൂസിക് വാങ്ങാൻ കിട്ടും, background score...ചെറിയ പൈസയെ ഉള്ളു. ഒരു ഡോളറിനൊക്കെ ഒരു ട്രാക്ക് കിട്ടും. ഡിജിറ്റൽ പ്ലാറ്റ്ഫോം ഇത്രയധികം ഡെവലപ്പ് ആയ സമയത്തു എന്താണ് നല്ല സിനിമ ഉണ്ടാക്കാത്തതെന്നു ചോദിച്ചാൽ പ്രതിഭാദാരിദ്ര്യമാണ്.ആൾകാർ കഷ്ടപ്പെട്ട് സിനിമ എടുക്കുക്കാൻ തയാറാവുന്നില്ല.

**സിനിമ കാണുന്നതിലുള്ള പ്രശ്നമാണോ ഇത്.**

ആയിരിക്കാം. ഇവർ കാണുന്നുണ്ട്. പക്ഷെ എങ്ങനെയാണ് കാണുന്നത് എന്ന് എനിക്ക് സംശയമുണ്ട്.

*ഉണ്ണിമായ സംസാരിക്കുന്നു..*

നമ്മൾ ഒരു കാര്യം ചെയ്യണം എന്ന് വിചാരിച്ച് ഇറങ്ങി തിരിക്കുകയാണെങ്കിൽ, അതിപ്പോ സിനിമയോ പരീക്ഷയോ എന്തുമായിക്കൊള്ളട്ടെ നിങ്ങൾ വേണ്ടത്ര തയ്യാറെടുപ്പുകളൊക്കെ ചെയ്തിട്ടാണ് അതൊക്കെയും ചെയ്യുന്നത്. ഇങ്ങനെ സിനിമാ മേഖലയിലേക്ക് തുനിഞ്ഞ് ഇറങ്ങാൻ ഈ പറഞ്ഞ ഇൻസെക്യൂരിറ്റി ഭയങ്കരമാണ്. എന്റെ കൂടെ പഠിച്ചിരുന്നവരിലൊക്കെ സിനിമ ആയിട്ട് വളരെ ബന്ധമുള്ളവരും ഒരുപാട് സിനിമകൾ കാണുന്ന ആൾക്കാരുമൊക്കെ ഉണ്ടായിരുന്നു പക്ഷേ അവരൊക്കെ ഇപ്പോൾ എന്താ ചെയ്യുന്നത് എന്ന് എനിക്കറിയാം. അതിന് അവർ വയ്ക്കുന്ന ഒരു ന്യായം ഇൻസെക്യൂരിറ്റി തന്നെയാണ്. ഇൻസെക്യൂരിറ്റി എന്നുള്ളത് ഒരു ന്യായം തന്നെയാണ്.

**സ്റ്റീരിയോടൈപ്പിങ്ങിനെപ്പറ്റി**

സ്റ്റീരിയോടൈപ്പിങ്ങ് സിനിമയിൽ എത്ര പ്രാധാന്യമുള്ളതാണ്. മുപ്പതു വർഷം ഡബ്ബിങ് കരിയറുള്ള ഭാഗ്യലക്ഷ്മി മാം ആദ്യമായിയാണ് സാൾട്ട് ആൻഡ് പെപ്പറിൽ മദ്യപിക്കുന്ന ശ്വേത മേനോനുവേണ്ടി ഡബ്ബ് ചെയ്തത്. അതൊരുതരം സ്റ്റീരിയോടൈപ് ബ്രേക്കിങ്ങാണ്. സ്റ്റീരിയോടൈപ്പ് ഉപയോഗിച്ചു സിനിമയിൽ എപ്പോഴും ബ്രേക്ക് ചെയ്യാൻ സാധിക്കില്ല. ചില സിനിമകൾ മൾട്ടിപ്പൾ വാച്ച് ചെയ്യേണ്ടി വരും. Dvd വാച്ചിങ് അതുപോലെ. പൊളിറ്റിക്സ് ജീവിതത്തിൽ ആവിശ്യമാണ്. അല്ലാതെ നമ്മൾ

എങ്ങനെ പ്രതികരിക്കും, പ്രതിഷേധിക്കും.എനിക്കറിയില്ല. എന്റെ ക്ലാസ്സിലെ 10 ബെസ്റ്റ് സ്റ്റുഡന്റ്സിൽ ഒരാളെങ്കിലും പൊളിറ്റീഷ്യൻ ആവണം എന്നാണ് എന്റെ ആഗ്രഹം.

**തിരക്കഥയില്ലാതെ സിനിമയെടുക്കാമെന്ന് ഈയടുത്തിടെ മലയാളത്തിലെയൊരു സംവിധായകൻ അഭിപ്രായപ്പെടുകയുണ്ടായി..**

സ്ക്രിപ്റ്റ് എന്നുള്ളത് എന്ത് ഷൂട്ട് ചെയ്യണമെന്ന് നമ്മുടെ മനസ്സിലുള്ള കാര്യമാണ്. നമ്മൾ എന്താണ് ചെയ്യാനുദ്ദേശിക്കുന്നതു എന്നുള്ളത് അതിൽ വ്യക്തമാണ്. എനിക്ക് എല്ലാ കാര്യങ്ങളിലും വിശ്വാസമുണ്ട്. സ്റ്റോറിബോർഡിലും വിശ്വാസമുണ്ട്. നമ്മൾ ഒരു സ്ഥലം കാണുന്നു, അവിടെ സീൻ ഫിക്സ് ചെയ്യുന്നു, അവിടെ നമ്മൾ ഷൂട്ട് ചെയ്യുന്നു. ഇതാണ് ഇവിടുത്തെ ഒരു ബഡ്ജറ്റ് വെച്ച് നമ്മൾ നടത്തിപോരുന്നത്. അത് പലപ്പോഴും പ്രശ്നങ്ങൾക്ക് വഴിയൊരുക്കാറുണ്ട്. അന്നയും റസൂലിന്റെയൊക്കെ ഏകദേശം ഐഡിയ അദ്ദേഹത്തിന്റെ മനസിലുണ്ട്. അതുപോലെ സ്റ്റീവ് ലോപ്പസിന്റെയും. സ്ക്രിപ്റ്റ് എന്നുദ്ദേശിക്കുന്നത് മനസിലുള്ള കാര്യത്തെയാണ്. ഡയറക്ടറും റൈറ്ററും ഒരാളായതുകൊണ്ടു കാര്യങ്ങൾ എളുപ്പമായി . ഒരു ഫാനിലടിയിലിരുന്നു 200 പേജ് എഴുതുക എന്നത് പ്രാക്ടിക്കൽ ലൈഫിൽ നടക്കില്ല. പലപ്പോഴും ഞാൻ കണ്ടിട്ടാണ് എഴുതാറ്. മനസ്സിലുള്ള കാര്യമാണ് തിരക്കഥ എന്നുദ്ദേശിക്കുന്നത്. അല്ലാതെ പേപ്പറിൽ ഉള്ളത് അല്ല. ഞാൻ തിരക്കഥകൾ ഒന്നും പബ്ലിഷ് ചെയ്യാത്തതിന്റെ കാരണവും ഏകദേശം അത് തന്നെയാണ്. ഡിറക്ടർക്കും കൂടെ നിൽക്കുന്ന ആളുകൾക്കും visualise ചെയ്യാൻ വേണ്ടിയാണ് ഇത് എഴുതുന്നത്. അല്ലാതെ ആളുകൾക്ക് വായിച്ചു രസിക്കാൻ ഉള്ള ഒരു സംഗതി ആയിട്ട് അല്ല. ഞാൻ സ്ക്രിപ്റ്റ് റൈറ്റിംഗ് പഠിച്ചത് എം ടി യുടെ ഒരു ചെറുപുഞ്ചിരി എന്നൊരു സിനിമയുണ്ട് അതിന്റെ സ്ക്രിപ്റ്റ് വായിച്ചാണ്. അതിന്റെ തന്നെ ഒരു കന്നഡ ഷോർട്ട് സ്റ്റോറിയുണ്ട്. ആ കഥയെ സ്ക്രിപ്റ്റ് ആക്കാൻ അദ്ദേഹം ഉപയോഗിച്ചിരിക്കുന്ന ടെക്ക്നിക്ക് ആ സ്ക്രിപ്റ്റിൽ പ്രതിപാദിക്കുന്നുണ്ട്.ആ പുസ്തകം വായിച്ചാണ് ഞാൻ എഴുത്തിന്റെ ബേസിക്ക്സ് ഒക്കെ മനസിലാക്കിയത്. ആദ്യ കാലത്തൊക്കെ കേട്ടിരുന്നു literature ൽ നിന്ന് inspire ആയി നമ്മുക്ക് സ്ക്രിപ്റ്റ് എഴുതാം. എം ടി യുടെ സ്ക്രിപ്റ്റ് കിട്ടിയാൽ ആർക്കും ഡയറക്റ്റ് ചെയ്യാം എന്നതൊക്കെ മണ്ടത്തരമാണ്. അതുപോലെ എന്റെ സ്ക്രിപ്റ്റ് കിട്ടിയാലും ആർക്കും ഡയറക്റ്റ് ചെയ്യാൻ ആവണമെന്നില്ല സിനിമയെ പറ്റി അറിയാത്ത ആളുകളാണ് ഇതുപോലെ ഉള്ള കാര്യങ്ങൾ പറഞ്ഞ് നടക്കുന്നത്.

**ടോപ് 5 ഫിലിംസ്**

അത് ബുദ്ധിമുട്ടാണ്. മനസ്സിൽ വരുന്ന ഒരു 5 എണ്ണം പറയുകയാണെങ്കിൽ
ഇരകൾ
യവനിക
പഞ്ചവടി പാലം
മൈ ഡിയർ കുട്ടിച്ചാത്തൻ
ഇതൊക്കെയാണ് ഇഷ്ടമുള്ള സിനിമകൾ. പൊളിറ്റിക്കൽ സിനിമ ഇഷ്ടമാണ്. മലയാളത്തിൽ അടുത്ത ഇടയ്ക് ഇറങ്ങിയ തൊണ്ടിമുതലും. ദൃക്സാക്ഷിയും നല്ല ഒരു സിനിമയാണ്.. *ചിരിക്കുന്നു..*

**എന്റെ ക്ലാസ്സിലെ 10 ബെസ്റ്റ് സ്റ്റുഡന്റ്സിൽ ഒരാളെങ്കിലും പൊളിറ്റീഷ്യൻ ആവണം എന്നാണ് എന്റെ ആഗ്രഹം.**

**ഇപ്പോൾ നാൽപത്തി ആറാമത്തെ വർഷമാണ് ഈ ജോലി തുടങ്ങിയിട്ട്. ഇപ്പൊ 69 വയസ്സായി. പത്രത്തിന്റെ ഏജൻസി നടത്തിയിട്ടുണ്ട്, പെയിന്റിംഗ് പണിക്ക് പോയിട്ടുണ്ട് എന്നാൽ ഇതാണ് സ്ഥിരമായിട്ട് ഈ നാൽപത്താറുകൊല്ലവും ചെയ്തിട്ടുള്ളത്.**

കോളേജിലെ ഒരു ജീവനക്കാരനെന്നപോലെ പരിചിതമായ മുഖമാണ് ശശിച്ചേട്ടൻ. എല്ലാക്കൊല്ലവും ഒരു നാലഞ്ചുമാസത്തെ പണി ശശിച്ചേട്ടന് ഞങ്ങളുടെ കോളേജിലുണ്ടാവും. ഓഫീസുകളിലെയും ലാബുകളിലെയും പ്ലാസ്റ്റിക്ക് വിരിപ്പിട്ട കസേരകളിൽ ആ വിരിപ്പ് കുഴിയുമ്പോൾ വീണ്ടും നെയ്തുചേർക്കുന്നതാണ് ശശിച്ചേട്ടന്റെ പണി. വളരെ അപൂർവ്വമായൊരു തൊഴിലാണിത്. കുഷ്യനിട്ട പുത്തൻപുതിയ കസേരകൾ ഓരോ നിമിഷവും ഇറങ്ങിക്കൊണ്ടിരിക്കുന്ന ഈ കാലത്ത് ഇതുകൊണ്ട് മാത്രം ജീവിക്കുന്നവരും നന്നേ കുറവ്. അങ്ങനൊരു കാലത്ത് കഴിഞ്ഞ നാൽപത്താറ് വർഷമായി ശശിച്ചേട്ടനീ തൊഴിൽചെയ്യുന്നു എന്നതിന് പ്രസക്തിയുണ്ട്. അതും പ്ലാസ്റ്റിക്ക് വരിഞ്ഞ കസേരകൾക്ക് പുതുജീവൻ നൽകുന്ന തൊഴിൽ. ഇതേ തൊഴിൽ ചെയ്യുന്നൊരു മനുഷ്യനെപ്പറ്റി കുറച്ചുനാൾമുൻപ് സുഭാഷ്ചന്ദ്രൻ ഫേസ്ബുക്കിലെഴുതിയ ഒരു കുറിപ്പ് വായിച്ചതോർക്കുന്നു. അതുകൊണ്ടുതന്നെപറയട്ടെ. ഇത് ഈ മനുഷ്യനൊരാമുഖമാണ്, ഇന്റർവ്യൂ അല്ല.

**ജോലി – കുടുംബം.**

ഇപ്പോൾ നാൽപത്തി ആറാമത്തെ വർഷമാണ് ഈ ജോലി തുടങ്ങിയിട്ട്. ഇപ്പൊ 69 വയസ്സായി. പത്രത്തിന്റെ ഏജൻസി നടത്തിയിട്ടുണ്ട്, പെയിന്റിംഗ് പണിക്ക് പോയിട്ടുണ്ട്. എന്നാൽ ഇതാണ് സ്ഥിരമായിട്ട് ഈ നാൽപത്താറുകൊല്ലവും ചെയ്തിട്ടുള്ളത്. ഇതുതന്നെ ഇഷ്ടംപോലെ പണിയുണ്ട്, എനിക്ക് ഇതിനോട് താൽപര്യമുണ്ട്, കാര്യങ്ങളൊക്കെ ഓടുന്നുമുണ്ട്. അതുകൊണ്ട് ഇതങ്ങു തുടരുന്നു.

രണ്ട് പെൺമക്കളെ പഠിപ്പിച്ചു കെട്ടിച്ചുവിട്ടു. ഒരു ആൺകൊച്ചിനെ പഠിപ്പിച്ചു. എല്ലാവർക്കും ജോലിയുണ്ട്. ഈ ജോലിചെയ്തുകൊണ്ടാണ് അത് സാധിച്ചത്. ഞാൻ ജീവിച്ചതുമുഴുവൻ ഈ തൊഴിലുചെയ്താണ്. നമ്മൾ പോയിട്ടുള്ള വീടുകളിൽ ഇനിയും നമ്മളെ അന്വേഷിക്കും. അതുപോലെയാണ് അങ്ങോട്ടുചെല്ലുകേം ഇങ്ങോട്ടുപോരുകേം ചെയ്തിട്ടുള്ളത്. ഇന്നുവരെയും ഒരുവീട്ടുകാരുമായും മുഷിയേണ്ട അവസ്ഥ വന്നിട്ടില്ല.

**കുഷ്യനിട്ട പുതിയ കസേരകൾ**

കുഷ്യനിട്ട കസേരകളെത്ര വന്നാലും ഓഫീസുകളിൽ ഈ കസേരകൾക്ക് കുറവ് വരില്ല. കാരണമെന്തെന്നുവച്ചാൽ കുഷ്യനിട്ട കസേരയിൽ രാവിലെ മുതൽ വെകുന്നേരം വരെ ഓഫീസ് ജീവനക്കാർക്ക് ഇരുന്ന് ജോലിചെയ്യാൻ പറ്റില്ല . ചൂടാണ്. ഇതിനാക്കുഴപ്പമില്ല. ഇരിപ്പിന് സുഖം ഇതാണ് എന്നാണ് എല്ലാവരും പറയുന്നത്. അതുകൊണ്ടാണ് ഇതിനിത്രേം ഡിമാന്റ്.

പിന്നെ കാലം മാറിവരുമ്പോ പുതിയ മോഡൽ മാറി വരുമല്ലോ. അതുകൊണ്ട് പുതിയതായി പണിതിട്ട് വിരിപ്പ് കെട്ടിക്കുന്ന ഒരു സംവിധാനം ഇപ്പൊ നടക്കുന്നില്ല. പണ്ട് വീടുകളിൽ തടികൊണ്ട് കസേരയും കട്ടിലുമൊക്കെ പണിയിച്ചിട്ട് കെട്ടിക്കുന്ന ഒരു പരിപാടിയുണ്ടായിരുന്നു. അതൊക്കെ നിന്നുപോയി. അന്നുണ്ടാക്കിയ ആ പഴയ കസേരകളിൽ തന്നെ വീണ്ടും

വീണ്ടും വിരിപ്പിടുന്ന പണികളാണ് ഇപ്പൊ നടക്കുന്നത്. ഇപ്പോഴുള്ള ആൾക്കാർക്ക് പുതിയ മോഡൽ കസേരകൾ വീട്ടിൽ കിടക്കുക എന്നുള്ളതാണ് പ്രധാനം. എത്രനാൾ കിടന്നാലും കുഴപ്പമില്ല, പെട്ടന്ന് പോയാലും കുഴപ്പമില്ല,
പക്ഷേ വീട്ടിൽക്കിടക്കുന്നത് പുതിയ മോഡലായിരിക്കണം. അതിലീ പുതിയ മോഡൽ മെത്തയൊക്കെ ഉണ്ടാവും.

**ജോലിയുടെ സാങ്കേതികത.**

പ്ലാസ്റ്റിക്കിന്റെ വീതിയനുസരിച്ചാണ് കസേരക്ക് ഹോളിടുന്നത്. അതായത്, രണ്ട് മില്ലീമീറ്ററും മൂന്നര മില്ലീമീറ്ററുമുള്ള രണ്ട് മോഡൽ പ്ലാസ്റ്റിക്കാണ് ഇറങ്ങുന്നത്. കസേര കെട്ടുന്നത് രണ്ട് മില്ലീമീറ്ററുള്ള പ്ലാസ്റ്റിക്ക് വച്ചാണ്. കട്ടിലൊക്കെയാണെങ്കിൽ മൂന്നരയും. ചക്രക്കണ്ണി പോലുള്ള കെട്ടുകളാണെങ്കിൽ ഹോളുകൾ തമ്മിൽ അൽപ്പം അകലം കൂടുതലിട്ടുകൊടുക്കണം. അല്ലെങ്കിൽ കോർത്ത് വരുമ്പോ തിങ്ങിപ്പോവും. സാധാരണ ഗതിയിൽ അഞ്ചുപ്ലാസ്റ്റിക്കിന്റെ വീതിയാണ് രണ്ടുഹോളുകൾ തമ്മിലുള്ള അകലം. അതായത് രണ്ട് മില്ലീമീറ്ററിന്റെ പ്ലാസ്റ്റിക്കാണെങ്കിൽ പത്ത് മില്ലീമീറ്ററകലം വേണം ഒരു കിഴിത്തേന്ന് മറ്റതേലോട്ട്. കെട്ടുന്നവർ തന്നെ കിഴിക്കണം. ഡിസൈനൊക്കെ വരുന്ന കസേരയൊക്കെ ചെയ്യണമെങ്കിൽ മനസ്സിലൊരൽപ്പം പ്ലാനൂടെയുണ്ടെങ്കിലേ പറ്റൂ. നമുക്കിതേൽ വരച്ചേച്ചൊന്നും കോർക്കാൻ പറ്റില്ല, എണ്ണമാണ് മുഴുവൻ. ആ എണ്ണമനുസരിച്ച് കോർക്കുമ്പൊ ആ ഡിസൈൻ ശെരിയായിവരും. ആ എണ്ണം നമ്മുടെ മനസ്സിൽ കാണണം. ചില വീടുകളിലൊക്കെ പണിക്കുചെന്നാൽ അവിടുത്തെ പിള്ളേരുടെ പേര്, വീട്ടുപേര് അങ്ങനെയൊക്കെ നെയ്തുകൊടുക്കേണ്ടിവരും. പിന്നെ, ഈ കട്ടിൽ നെയ്തിട്ട് ഒരു വർഷമേ ആയുള്ളൂ എന്നൊക്കെ പറയുന്ന വീടുകളിൽ ഞാൻ ചെയ്ത ഡേറ്റ് കൂടി നെയ്തിട്ടു പോരും. അപ്പൊ കൃത്യമായി അറിയാൻ പറ്റും. അങ്ങനെയൊരിടത്ത് ചെയ്തു ഞാൻ. രണ്ടുകൊല്ലമേ ആയുള്ളൂ എന്നു പറഞ്ഞു അവർ. എട്ടുകൊല്ലം മുൻപാണ് ഞാനത് ചെയ്തത് എന്ന് എനിക്ക് നല്ല ഓർമ്മയുണ്ട്. എന്റെ കയ്യിലൊരു ഡയറിയുണ്ട്. ആ ഡയറിയിലാ ഡേറ്റും പേരുമൊക്കെ എഴുതിയിട്ടിട്ടുണ്ട്. രണ്ടുകൊല്ലമേ ആയുള്ളൂ പെട്ടന്നു അഴിയൊക്കെ പോയെന്നുപറഞ്ഞു. ഞാനൊന്നും മിണ്ടിയില്ല. നെയ്തുകഴിഞ്ഞപ്പൊ ഞാനാ കട്ടിലിന്റെ മൂലയ്ക്ക് ചെയ്ത ഡേറ്റ് കൂടിയങ്ങ് നെയ്തു. ഇവരിത് കാണുന്നില്ല. അവസാനം പൈസയൊക്കെ തന്നുകഴിഞ്ഞ് ഞാനവരോട് പറഞ്ഞു. സാറേ.. രണ്ടുകൊല്ലെ ആയെന്നല്ലേ സാറു പറഞ്ഞത് ഇനി നമുക്കതിന് തർക്കിക്കേണ്ട കാര്യം വരുകേല.. എപ്പൊഴാണേലും സാറ് ദേ ഇതുപോലെ ബെഡ്ഡ് പൊക്കിനോക്കിയാമതി.. ഞാനീ ഡേറ്റും കൂടെ നെയ്തിട്ടുണ്ട്. ഹാ.. ഇതിപ്പൊ എന്താ ഇങ്ങനെ എന്നു ചോദിച്ചു അവർ. അപ്പൊ ഞാനവരോട് പറഞ്ഞു, 'സാറ് പറഞ്ഞില്ലേ രണ്ടുകൊല്ലമേ ആയുള്ളൂ എന്ന്, എന്റെ ഡയറീലുണ്ട് സാറിനോട് ഞാൻ പണിതേച്ച് പൈസ മേടിച്ചിട്ട് എട്ടു കൊല്ലം ആയെന്ന്, അതുകൊണ്ടാ ഇപ്പൊ ഇങ്ങനെ ചെയ്തത്' എന്ന്.

**എന്റെ കയ്യിലൊരു ഡയറിയുണ്ട്. ആ ഡയറിയിലാ ഡേറ്റും പേരുമൊക്കെ എഴുതിയിട്ടിട്ടുണ്ട്.**

**പിന്നെ ഇതിനേറ്റവും പ്രധാനം ക്ഷമയാണ്. ക്ഷമയും അൽപ്പം കലാബോധവുമുണ്ടെങ്കിൽ ഈ പണി പഠിക്കാനെളുപ്പമാണ്.**

### ഗുരു

എന്റെ വീടിനടുത്ത്
ആലാംപള്ളിയിലുള്ള ഒരാളാണ് എന്നെ
പഠിപ്പിച്ചത്. എന്നെ പഠപ്പിച്ചയാളുപോലും
ഈ പണി നിർത്തി. അദ്ദേഹത്തിനു വരുന്ന
പണീം കൂടി ഇപ്പൊ എന്റെ അടുത്തേക്ക്
പറഞ്ഞുവിടുകയാണ് ചെയ്യുന്നത്.
പുള്ളി വേറേ ഫീൽഡിലേക്ക് മാറി.
പുള്ളി തടിയുടെ വർക്ക്ഷോപ്പ് തുടങ്ങി,
ഫർണ്ണിച്ചറൊക്കെ പണിതുകൊടുക്കുന്ന
സംവിധാനം തുടങ്ങി, അതുകഴിഞ്ഞപ്പൊ,
ഇപ്പൊ ഒരു ഹോട്ടൽ നടത്തുന്നു.

### ശിഷ്യപ്പെടാനാരും വന്നില്ലേ

പഠിക്കാനാരും വന്നിട്ടില്ലല്ലോ പിന്നെ
ഞാനെങ്ങനാ പഠിപ്പിച്ചുകൊടുക്കുന്നത്.
ഒരാൾ വന്നു ഒരുദിവസം ഉച്ചവരെ ഇരുന്നു
ചോറുണ്ടിട്ടു വരാമെന്ന്
പറഞ്ഞുപോയ ആളിനെ ഞാൻ പിന്നെ
രണ്ടാഴ്ച്ച കഴിഞ്ഞാണ് കാണുന്നത്.
അയാൾ കണ്ടയുടൻ പറഞ്ഞു
എനിക്കിത് പറ്റുകയില്ല. എന്റെ മുട്ടിനും
നടുവിനും എല്ലാം ഭയങ്കര വേദനയാണ്.
അതുകൊണ്ട് നടക്കുകേലെന്ന്
പറഞ്ഞു. അപ്പൊ ഞാൻ പറഞ്ഞു
ആദ്യമായതുകൊണ്ട് കുറച്ചൊക്കെ
സഹിച്ചാലേ ഇത് പഠിക്കാൻ പറ്റുള്ളൂ
അല്ലാതെ പഠിക്കാൻ പറ്റില്ലെന്ന്. പിന്നെ
ഇതിനേറ്റവും പ്രധാനം
ക്ഷമയാണ്. ക്ഷമയും അൽപ്പം
കലാബോധവുമുണ്ടെങ്കിൽ ഈ പണി
പഠിക്കാനെളുപ്പമാണ്.

### സന്തോഷം

ഞാൻ ചെല്ലുന്നിടത്തെല്ലാം
സന്തോഷമായിട്ടേ തിരിച്ചുപോന്നിട്ടുള്ളൂ.
ഒരുപ്രാവശ്യം ഞാൻ പണിക്കുചെന്നിട്ടുള്ള
വീടുകളിൽ പിന്നേം പണിയുണ്ടെങ്കിൽ
എന്നെയന്വേഷിച്ചിട്ടേ വേറെയാളെ
അന്വേഷിക്കൂ. വേറെയന്വേഷിക്കാൻ ഈ
പണിക്കാരില്ല, അത് വേറെയൊരു
വസ്തുത. പിന്നെ അന്നുമുതൽ
ചെയ്തിട്ടുള്ള ഓരോ വീടുകളിലെ
ആൾക്കാരും വഴിക്കുവച്ചുകണ്ടാൽ
മിണ്ടുകേലും ചെയ്തിട്ടേ പോകൂ. ഓരോ
ആൾക്കാരുടെ എടപെടീലൊക്കെ
എനിക്ക് നല്ല രീതിയിലാണ് കിട്ടീട്ടുള്ളത്.
അതാണ് എന്റെ ഏറ്റവും വലിയ
സന്തോഷം.

### സങ്കടം

ഒരു വീടുമായിട്ടും എനിക്കിതുവരെ
മുഷിയേണ്ട ഒരു അവസ്ഥ വന്നിട്ടില്ല.
അതുകൊണ്ട് സങ്കടം ഇന്നാളുവരെ
ഉണ്ടായിട്ടില്ല. പിന്നെന്താചെയ്യാ..

### ഇനിയൊരു മെഷീനോ റോബോട്ടോ വന്നാലോ?!

മെഷീൻ കണ്ടുപിടിക്കുകയാണെങ്കിൽ
പണി കൂടുതൽ സ്പീഡിൽ ചെയ്യാൻ
സാധിക്കും.ആരും കണ്ടുപിടിച്ചിട്ടില്ല
ഇതുവരെ, എന്റെ അറിവിൽ. എനിക്ക്
മെഷീനറി എന്നുപറയാനായിട്ട്
ഹോളിടാൻ വേണ്ടി ഡ്രില്ലിംഗ് മെഷീനുണ്ട്.
ആദ്യകാലത്ത് ഞാൻ മെഷീനൊന്നും
വാങ്ങിക്കാതെ ഇരുന്ന സമയത്ത്
ഒരു ആശാരി തമര് പണിതുതന്നു.
ഈട്ടിത്തടികൊണ്ടുള്ള ഒന്ന്. പിന്നെ
അതുപയോഗിച്ച് രണ്ട്
പേരുകൂടിനിന്നാണ് കിഴിച്ചോണ്ടിരുന്നത്.

ഒരാളതിനെ കുത്തിപ്പിടിക്കുക,
മറ്റേയാൾ തൈര് കടയുന്നതുപോലെ
കയറിട്ടനക്കുക. അതുകഴിഞ്ഞ് ഞാനൊരു
ഡ്രില്ലിംഗ് മെഷീൻ സ്വന്തമായി വാങ്ങിച്ചു.
അതുകൊണ്ട് പരാശ്രയമില്ലാതെ
കിഴിക്കാൻ സാധിച്ചു.അതിപ്പൊഴും
വീട്ടിലിരിപ്പുണ്ട്. ഉപയോഗമില്ല. പുതിയ
കസേരകൾ വന്നാലല്ലേ ഉപയോഗം
വരികയുള്ളൂ..!
റോബോട്ടിനെ ഉണ്ടാക്കാൻ
നമുക്കറിയാവുന്നത് എന്തെങ്കിലും
പഠിപ്പിച്ചുകൊടുക്കാൻ സന്തോഷമേയുള്ളൂ.

## Offtopic :

ചെരുപ്പുപയോഗിക്കാത്തതിന്റെ കാരണം?

പണ്ടുമുതലേ എനിക്ക് താൽപര്യമില്ല.
കാലിന് കുഴപ്പമൊന്നുമില്ല, അതുകൊണ്ട്
ഇട്ടില്ല. ഇതുവരെ അതുകൊണ്ട്
യാതൊരു ബുദ്ധിമുട്ടും വന്നിട്ടില്ല. ചൂട്
തറ വന്നാൽ നടക്കുന്നതിനിച്ചിരി സ്പീഡ്
കൂടുമെന്നേയുള്ളൂ. കാല് പെട്ടന്ന് പെട്ടന്ന്
പറിച്ചുമാറ്റും. എന്നുള്ളതല്ലാതെ ഏത്
ടാറിന്റെ പുറത്തൂടെ പോകുന്നതിനും ഒരു
പ്രശ്നോമില്ല. ഞങ്ങൾ ശബരിമലക്ക്
പോവുമ്പോ, ഇവിടെ സ്ഥിരമായി
ചെരുപ്പുപയോഗിക്കുന്ന പാർട്ടികൾ
അവിടെ ചെരുപ്പുപയോഗിക്കില്ലല്ലോ,
അവർ ഞങ്ങളുടെ കൂട്ടത്തിൽ വന്നിട്ട്
കണ്ണിൽക്കൂടെ പൊന്നീച്ച പറക്കുന്നത്
ഞാൻ കണ്ടിട്ടുണ്ട്. അപ്പൊഴും ഞാൻ
പയറുപോലെ പൊക്കോണ്ടിരിക്കും.
ഇപ്പൊഴല്ലേ കൊച്ചൊണ്ടാവുന്ന
തിനുമുന്നേതന്നെ കടയിൽപ്പോയി
ചെരുപ്പൊക്കെ വാങ്ങിക്കുന്നത്.
ഞങ്ങളുടെ ചെറുപ്പകാലത്ത്
അതൊന്നുമില്ലന്നേ അതുകൊണ്ട് അന്നും
ഇട്ടില്ല ഇന്നും ഇടുന്നില്ല. എന്റെ ചേട്ടൻ,
പെങ്ങൾ,ചേട്ടന്റെ മകൻ എല്ലാവരും
ഇതുപോലെതന്നാ. എന്റെ കല്യാണത്തിന്
ഒരു ചെരുപ്പുകടക്കാരൻ ഒരുജോടി
ചെരുപ്പ് വീട്ടിൽകൊണ്ടുതന്നു. ഞാനത്
കല്യാണത്തിന്റെ അന്നുതന്നെ എന്നെ
സഹായിക്കാൻ വന്ന ഒരു കൂട്ടുകാരന്
എടുത്തുകൊടുത്തു. ഇതേരീതിൽതന്നെ
മുന്നോട്ടുപോകണം എന്നാണ്
എന്റെ ആഗ്രഹം. കാരണം
ഉപയോഗിച്ചുതുടങ്ങിയാൽപ്പിന്നെ
ഇതില്ലാണ്ട് പറ്റുകേല.

**റോബോട്ടിനെ ഉണ്ടാക്കാൻ നമുക്കറിയാവുന്നത് എന്തെങ്കിലും പഠിപ്പിച്ചുകൊടുക്കാൻ സന്തോഷമേയുള്ളൂ.**

> *A person experiences life as something separated from the rest - a kind of optical delusion of consciousness. Our task must be to free ourselves from this self-imposed prison, and through compassion, to find the reality of Oneness.*
>
> **- Albert Einstein**

# പിരാന

രാംനാഥ് വി ആർ / CSE 2015-19

റ പോലെയുള്ള ആ
വഴിചെന്നുനിൽക്കുന്നിടത്തേക്കാണ്
ഞങ്ങൾക്കുപോകേണ്ടത്. വഴിയുടെ
ഇങ്ങേയറ്റത്ത് മോട്ടോറിറക്കിവച്ചിട്ടുണ്ട്.
അവിടെവരേയേ വണ്ടി ചെല്ലൂ. മോട്ടോറുംകൂടി
ചുമന്നിട്ടുവേണം പോകുവാൻ. കുടിവെള്ളം
കിട്ടുന്നതും അല്ലാത്തതുമെല്ലാംകൂട്ടിച്ചേർത്ത്
പതിനഞ്ചോളം കിണറുകളുണ്ടവിടെ.
ഒരുനിലപ്പൊക്കത്തിൽ വെള്ളമിങ്ങ്
പൊങ്ങിവന്നപ്പോ അതിരുകളില്ലാതായിപ്പോ
യതിനെത്തുടർന്ന് ചീത്തയായ വെള്ളമുള്ള
കിണറുകളെ തേകി വൃത്തിയാക്കാൻ
ആരോഗ്യവകുപ്പിന്റെ നിർദ്ദേശമുണ്ട്.
ഞങ്ങളുമുൾപ്പെടുന്ന കുറേ ടീമുകളെ
അതിനായി രംഗത്തിറക്കിയിട്ടുമുണ്ട്.
റ പോലുള്ള വഴിയുടെ ഒരുവശത്ത്
പമ്പയാറാണ്. മറുവശത്താണ്
ആൾപ്പാർപ്പുള്ളത്. കരഭാഗത്തെ ഭൂരിഭാഗവും
ശാന്തിതീരം റിസോർട്ടുകാർ അപഹരിച്ചിട്ടുണ്ട്.
അവരുടെ മതിലിനോടുചേർന്നുള്ള
ഇടുങ്ങിയവഴിയിൽക്കൂടിവേണം
ഞങ്ങൾക്കു പോകുവാൻ.
മതിലിടിഞ്ഞിരിക്കുന്നു.
എക്കലടിഞ്ഞ് ചെളിക്കുളം
പോലെ കിടക്കുന്ന ആ
ഇടുങ്ങിയവഴിയിൽ റിസോർട്ടിന്റെ
മതിലിലെ ഹോളോബ്രിക്കുകൾ
ഒരാൾക്ക് നടക്കാൻ പാകത്തിന്
അടുക്കിവച്ചിരിക്കുന്നതുകൊ
ണ്ടാണ് നടപ്പ് സാധ്യമാവുന്നത്.
മോട്ടോറിന് നല്ല ഭാരമുള്ളതിനാൽ
വളരെയേറെ ആയാസപ്പെട്ടാണ്
ഞങ്ങളോരോരുത്തരും
നടക്കുന്നത്.കുതിർന്ന ഇഷ്ടിക
പൊടിഞ്ഞുപോയതിനെത്തുടർന്ന്
ഇടയ്ക്കൊരുവൻ ചേറിൽ വീഴുകയും



ഗവ: ആർ ഐ ടി പാമ്പാടി, കോട്ടയം

**വീടുകൾ വീടുകളായിവരുന്നതേയുള്ളൂ. ഓരോ വീടിന്റെയും ഭിത്തിയേക്ക് നോക്കിയാലറിയാം നദി സഞ്ചരിച്ച വഴി. ആ വഴിയുടെ വളവുപറ്റി സഞ്ചരിക്കേണ്ട പമ്പ തിട്ടകളെല്ലാം തകർത്ത് നേരെ ഒഴുകിയത്രേ.**

ചെയ്തു.

വീടുകൾ വീടുകളായിവരുന്നതേയുള്ളൂ. ഓരോ വീടിന്റെയും ഭിത്തിയേക്ക് നോക്കിയാലറിയാം നദി സഞ്ചരിച്ച വഴി. ആ വഴിയുടെ വളവുപറ്റി സഞ്ചരിക്കേണ്ട പമ്പ തിട്ടകളെല്ലാം തകർത്ത് നേരെ ഒഴുകിയത്രേ. എല്ലായിടത്തും ആറ് കയറിയിറങ്ങിയങ്ങുപോയി. ഒരുനിലപൊക്കത്തോളം വെള്ളംപൊങ്ങി.ഓരോ വീടിനകത്തും അവശേഷിപ്പായി രണ്ടടിയോളം കനത്തിൽ എക്കലുണ്ട്.

ഉച്ചവരെ രണ്ടുകിണറുകൾ തേകി. മൂന്നാമത്തേത് ആറിന്റെ തിട്ടയിലുള്ള ഒരു വീട്ടിലെ കിണറാണ്. കലക്കവെള്ളമാണ്. കുടിക്കാനൊന്നും എടുക്കുന്നില്ലെന്ന് അവർ ആദ്യമേ പറഞ്ഞു. ആറിനോടുചേർന്നുള്ള കിണറായതിനാൽ ഉറവയ്ക്ക് നല്ല ശക്തിയുണ്ട്. മറ്റു കിണറുകളിലൊന്നും വെള്ളം താഴാൻ ഇത്ര സമയമെടുത്തിരുന്നില്ല. ഇതിപ്പോ മൂന്നുമണിക്കൂർ തുടർച്ചയായി മോട്ടോർ വെള്ളം വലിച്ചിട്ടും ലെവലൊട്ടുംതന്നെ താഴുന്നേയില്ല. വെള്ളം താഴാത്ത കിണറിൽ ചീത്തവെള്ളമൊക്കെ ഞങ്ങൾ കളഞ്ഞു ചേച്ചീ ഇനി കുറച്ച് ബ്ലീച്ച് കലക്കിയൊഴിച്ചാൽമതിയെന്ന് ആ വീട്ടിലെ ചേച്ചിയെ
പറഞ്ഞു ബോധ്യപ്പെടുത്തി
പണി തീർത്തെന്നുവരുത്തി
ചേച്ചിയുണ്ടാക്കിത്തന്ന
കട്ടൻകാപ്പിയുമെടുത്ത് ഞങ്ങൾ പതിയെ വീടിനുമുന്നിലെ കടവിലേക്ക് നടന്നു. കടവിൽ മീൻപിടുത്തം തകൃതിയായി നടക്കുന്നുണ്ട്. കടവിലിരുന്ന് ഒരാൾ ചൂണ്ടയിടുന്നു. കടവിനോട് ചേർത്ത് അടുപ്പിച്ചിട്ടിരിക്കുന്ന വള്ളത്തിലൊരാളുടെ കയ്യിൽ വലയുമുണ്ട്. അയൽപ്പക്കത്തുള്ള രണ്ടുമൂന്നു ചേട്ടന്മാരും കുട്ടികളുമായി കൂടിനിൽപ്പുണ്ട്. ഡാമുകളൊക്കെ തുറന്നതിനാൽ ആറ്റിലും തോട്ടിലുമൊക്കെ നിറച്ചുമീനുകളാണ്. തടിച്ചു കൊഴുത്ത മീനുകൾ. വലിയ ഒരു കാർപ്പ് ബക്കറ്റിൽക്കിടന്ന് പുളക്കുന്നുണ്ട്.

അവിടെയുള്ള ചർച്ചമുഴുവനും പിരാനയെക്കുറിച്ചാണ്. മാസംതിന്നുന്ന കോമ്പല്ലുകളുള്ള ദേഹംമുഴുവനും തിളക്കമുള്ള പിരാനയെക്കുറിച്ച്. ആമസോണിൽ സർക്കീട്ടിനിടെ സാക്ഷാൽ റൂസ്വെൽറ്റിനെ വിറപ്പിച്ച ഈ മീനെങ്ങനെ ഇവിടെ നമ്മുടെ ആറ്റിലും തോട്ടിലുമെത്തി എന്നവിഷയത്തിലുള്ള ഒരു റൗണ്ട് ചർച്ച ഞങ്ങൾ ചെല്ലുമ്പോഴേക്കും കഴിഞ്ഞിരുന്നു. പിരാനകളെ മാത്രം കുറച്ച്മാറി വേറൊരു വലിയ ബക്കറ്റിലാണ് പിടിച്ചിട്ടിരിക്കുന്നത്. കുട്ടികളെ അതിന ടുത്തേക്ക് പോവാൻ സമ്മതിക്കുന്നില്ല. വെള്ളപ്പൊക്കം കഴിഞ്ഞ് നാട്ടിലൊക്കെയും സൂപ്പർസ്റ്റാറായ കക്ഷിയെ കാണാനുള്ള കൗതുകം കാരണം ഞങ്ങൾ
പതിയെ ആ ബക്കറ്റിനടുത്തെത്തി മൂടി തുറന്നുനോക്കി. പതിയെ ഒരെണ്ണത്തിനെ കയ്യിലെടുത്തു. നാലഞ്ചുകിലോ തൂക്കം കാണണം. രാകേഷ് അതിന്റെ വായ പതിയെ തുറന്നു. ജീവനുള്ളതുകാരണം അത് കയ്യിൽകിടന്നു പിടയ്ക്കുന്നുണ്ട്. വായ ശെരിക്കുതുറക്കുമ്പോഴേക്കുതന്നെ അത് അടയും. അലക്സും രാകേഷുംകൂടി അവിടെക്കിടന്ന ഒരു തുണിയെടുത്ത് അതിന്റെ വായിൽക്കൂടിയിട്ട് ബലം പ്രയോഗിച്ചുതുറക്കാൻ ശ്രമിക്കുന്നുണ്ട്. പിരാനയുടെ കോമ്പല്ല് രാകേഷിന്റെ കൈയ്യിൽക്കൊണ്ട് ഒരു ചെറിയ

മുറിവുണ്ടായിട്ടുണ്ട്. വായിൽക്കൂടെയിട്ട തുണിയിൽ രാകേഷിന്റെ ചോരയുടെ പാടുകളുണ്ടായിക്കൊണ്ടേയിരിക്കുന്നു. കുറേ സമയത്തെ മൽപ്പിടിത്തത്തിനുശേഷം പിരാനയുടെ അനക്കം നിന്നു.

'അത് ചത്തു' അലക്സ് പറഞ്ഞു.

പിരാനയുടെ വായക്ക് കുറുകെകെട്ടിയിരുന്ന തുണി മാറ്റി അതിന്റെ വായ കൈകൊണ്ട് പിളർന്ന് വായ്ക്കകത്തേക്കു ഫോൺ ക്യാമറ കയറ്റി എല്ലാ പല്ലും കാൺകെയുള്ള ഒരു പടമെടുത്തതിനുശേഷം രാകേഷത് ഇൻസ്റ്റഗ്രാമിലെയും ഫേസ്ബുക്കിലെയും സ്റ്റോറിയായി ഷെയർ ചെയ്തു. ചിത്രങ്ങളുടെ അടിക്കുറിപ്പ് ഇപ്രകാരമായിരുന്നു. എന്നെ കടിച്ച് മുറിവേൽപ്പിച്ചവന്റെ പല്ല്. മനുഷ്യനല്ല ഒരു മീനാണ് ഇത്.

ഒരു ദിവസത്തെ ആയുസ്സേയുള്ളൂ ആ ചിത്രങ്ങൾക്ക്. അതിനുശേഷം ആ ചിത്രങ്ങൾക്ക് എന്തു സംഭവിക്കുന്നുവെന്ന് ആർക്കുമറിയില്ല. പിരാനയുടെ വായിലേക്ക് പോവുന്ന ഓരോ മാംസകഷ്ണങ്ങൾ പോലെയാണവയും. മീനിന്റെ വായിൽ രാകേഷിന്റെ രക്തം പറ്റിയിരിപ്പുണ്ട്. മുറിഞ്ഞ കൈകൊണ്ട് വായ തുറക്കുന്നതിനിടെ പറ്റിയതാണത്.

ചത്ത പിരാനയെ കയ്യിൽ പിടിച്ചുകൊണ്ട് ഇതിനെയിനി എന്ത് ചെയ്യും എന്ന ചർച്ചക്ക് തുടക്കം കുറിച്ചുകൊണ്ട് അലക്സ് അവന്റെ വീടിന്റെ വാതുക്കലെ തോട്ടിൽനിന്നും പിരാനയെപ്പിടിച്ച് കറിവെച്ച് തിന്നത് വിവരിച്ചു. ഇറച്ചിതിന്നുന്ന മീനിന്റെ ഇറച്ചിക്കാണ് ഏറ്റവും സ്വാദെന്ന് അവൻ അഭിപ്രാപ പ്പെട്ടപ്പോ അതിലിത്തിരി അതിശയോക്തി കലർന്നിട്ടുണ്ടാവില്ലേയെന്ന സംശയത്തിൽ ഞാൻ ചോദിച്ചു.

'കരിമീനിനേക്കാൾ സ്വാദുണ്ടോ?'

'അതേ കരിമീനിനേക്കാൾ സ്വാദ്.' അവൻ പറഞ്ഞു.

എങ്കിലിതിനെ കറിവെച്ചു കഴിക്കുകതന്നെ വേണമെന്ന് തീരുമാനിച്ച് തിരിച്ചുനടക്കുമ്പോൾ ആ വീട്ടിലെ കുട്ടി ഞങ്ങളുടെനേർക്ക് നടന്നുവന്നു. വീടിനുവാതുക്കൽ പെറുക്കിവച്ചിരിക്കുന്ന കുറേസാധനങ്ങൾക്കിടയിലെ ഒരു ചില്ലുകൂടിനെച്ചൂണ്ടിക്കൊണ്ട് അവൻ എന്നോട് ചോദിച്ചു.

'എന്റെ അക്വേറിയത്തിൽ കുറേ ചെറിയ പിരാനകളുണ്ടായിരുന്നു. ആ ബക്കറ്റിലുള്ളതിനൊക്കെ എത്ര വലുപ്പമുണ്ടാവും..'
കുട്ടികളെയാ ബക്കറ്റിരിക്കുന്ന ഭാഗത്തേക്ക് അടുപ്പിച്ചിരുന്നില്ല. കൈപ്പത്തിയും കൈത്തണ്ടയുടെ കുറച്ചുഭാഗവുമുൾപ്പെടുന്ന ഒരളവ് അവനെ കാണിച്ചുകൊടുത്തശേഷം ഞാൻ പറഞ്ഞു.

'ഇതിനെ വളർത്താൻ നിന്റെ അക്വേറിയത്തിന്റെ വലുപ്പം പോര.'

'രണ്ടെണ്ണത്തിനെ ഈ കിണറ്റിലിട്ടുവളർത്താമെന്ന് അച്ഛൻ പറഞ്ഞിട്ടുണ്ട്.' അവൻ അച്ഛനെ നോക്കി.

കടവിൽ നിൽക്കുന്ന ഒരാൾ ഞങ്ങളെനോക്കി ചിരിച്ചു. സന്ധ്യയായി. ഞങ്ങൾ മോട്ടോറൊക്കെ പെറുക്കി പോവാൻ റെഡിയായിനിൽക്കുമ്പോൾ അവന്റെയച്ഛനും കൂട്ടുകാരും ബക്കറ്റിലെ മീനുകളുമായി വന്നു. ആ വറ്റാത്ത കിണറിന്റെ കരയിൽ

**ഒരു ദിവസത്തെ ആയുസ്സേയുള്ളൂ ആ ചിത്രങ്ങൾക്ക്. അതിനുശേഷം ആ ചിത്രങ്ങൾക്ക് എന്തു സംഭവിക്കുന്നുവെന്ന് ആർക്കുമറിയില്ല.**

## 'കിണറ്റിലിട്ടത് ആണിനെയാണോ..' ആരോ ചോദിച്ചു.

ബക്കറ്റ് വച്ചതിനുശേഷം പതിയെ പിരാന
കളിലൊരെണ്ണത്തിനെ എടുത്തു.
ഞങ്ങളോരോരുത്തരും മൊബൈ
ൽഫോണിൽ അത് കൃത്യമായി ഷൂട്ട്
ചെയ്തു.
ഒരു പിരാനയെ
വിജയകരമായി കിണറ്റിലിട്ടു.
മാനത്തെ സിന്ദൂര നിറത്തിന്റെ നിറവിൽ
കലക്കവെള്ളത്തിലാണെങ്കിൽപ്പോലും
അതിന്റെ അടിവയറ്റിലെ ചുവപ്പ് വളരെ
മനോഹരമായി കാണപ്പെട്ടു.

'കിണറ്റിലിട്ടത് ആണിനെയാണോ..' ആരോ
ചോദിച്ചു.

'ആണെങ്കിൽ?'

'ആണെങ്കിലിനി
ഒരാണിനെത്തന്നെയിട്ടാമതി. പെണ്ണിനെ
യിട്ടാൽ അവരവിടെ കുടികെടപ്പാവും'
ഇട്ട മീനിന്റെ ലിംഗം പരിശോധിക്കാൻ
ഒരിത്തിരിവൈകിപ്പോയതിനാൽ
കിണറ്റിലിടേണ്ട പങ്കാളിയുടെ
ലിങ്കമേതെന്നുറപ്പിക്കാനാവാതെ കുറച്ചു
സമയം നിന്നതിനുശേഷം ഒടുവിലെല്ലാം
ഭാഗ്യത്തിനു വിട്ടുകൊടുത്തിട്ട്
ഒരെണ്ണത്തിനെച്ചൂണ്ടി അതിനെ
യിടാമെന്നുള്ള ആഗ്യം കാണിച്ചു.

അതിനുള്ള ഊഴം വന്നപ്പോ
അവർ മീനിനെ എന്റെനേർക്കു
നീട്ടി. കയ്യിലിരുന്ന ഫോൺ
അടുത്തുനിൽക്കുന്ന അലക്സിന്റെ
കയ്യിൽകൊടുത്തിട്ട് ഞാൻ
വേഗന്നുതന്നെ അതിന്റെ അടിവയറ്റിലെ
ചുവപ്പുള്ളഭാഗത്ത് തന്നെ പിടിമുറുക്കി.
തുറന്നുനിൽക്കുന്ന വായിൽ
മനുഷ്യന്റേതുപോലുള്ള
പല്ലുകൾകണ്ട് ഭയന്ന് ശരീരത്തോട്
ഏറ്റവും അകലത്തിൽ മീൻ വരുന്ന
രീതിയിലാണ് എന്റെ പിടുത്തം. എന്റെ
ഫോണിൽ അവനെടുക്കുന്ന പോസ്
ചെയ്യുന്നതിനിടെ പിരാന കയ്യിൽനിന്നും
വഴുതി കരയിലേക്ക് വീണു.
ഫോട്ടോയെടുത്തുകൊണ്ട് നിൽക്കുന്ന
അലക്സിന്റെ കാലിന്റെ ചെറുവിരലിൽ
കടിച്ചതും അവൻ നിലവിളിച്ച
വെപ്രാളത്തിൽ ഫോൺ കിണറ്റിലേക്ക്
പതിച്ചു.

സൂര്യൻ അസ്തമിച്ചിരുന്നു. കിണറ്റിലെ
വെള്ളത്തിൽ ഫോണിന്റെ വെളിച്ചം മാത്രം
കാണാം.

കിണറ്റിൽകിടക്കുന്ന പിരാനയെ ഫോൺ
തിന്നിട്ടുണ്ടാവണം.

*We must realize that it is best to focus on our oneness, to re emphasize what is the same about each of us rather than dwell on what is different.*

- Dalai Lama

# ജീവിതത്തിലേക്ക് ഫോക്കസ് ചെയ്യുന്ന ക്യാമറയുള്ള മനുഷ്യൻ

മാഗസിൻ സമിതി





## കെ ആർ സുനിൽ





പൊന്നാനി, മഞ്ചൂക്കാർ എന്നീ ഫോട്ടോഗ്രാഫ് സീരീസുകളിലൂടെ ശ്രദ്ധേയനായ ഫോട്ടോഗ്രാഫർ കെ ആർ സുനിൽ തന്റെ ക്യാമറയിലൂടെ പരിച യപ്പെട്ട മൂന്നുപേരുടെ കഥ മാഗസിൻ ടീമി നോട് പങ്കുവയ്ക്കുന്നു.

**ജല്ലിക്കെട്ട്**

നിങ്ങൾ ഇപ്പൊ കാണുന്ന ജെല്ലിക്കെട്ടല്ല ഞാനൊക്കെ പോകുമ്പോ. അതായിരുന്നു റിയലായിട്ടുള്ള ജല്ലിക്കെട്ട്. അതൊരു 67 കൊല്ലം മുൻപ് ബാൻ ചെയ്തു. അന്നൊക്കെ ആളുകളുടെ ഭയങ്കര ഇൻവോൾവ്മെന്റ് ഉണ്ടായിരുന്നു. നമുക്കിപ്പൊ ചിന്തിക്കാൻ പോലും പറ്റാത്ത രീതിയിൽ കാളവണ്ടികളും ലോറികളും മരത്തടികളൊക്കെക്കൊണ്ട് വലിയ മൈതാനത്തിന് ചുറ്റും ഒരു പ്രദേശം മാത്രം തുറന്ന് കിടക്കുന്ന രീതിയിൽ താത്കാലിക ഗാലറികൾ ഉണ്ടാക്കും. അത് നിറയെ ആളുകളായിരിക്കും.

ഞാൻ ഫൈൻ ആർട്സ് കോളേജിൽ പഠിക്കുമ്പോ എന്റെ കയ്യിൽ ഒരു ക്യാമറ ഉണ്ടായിരുന്നു. ഒരു പഴഞ്ചൻ ഫിലിം ക്യാമറ. ഇതിടക്കിടക്ക് കേടാകുന്ന കാരണം നന്നാക്കാനായി തൃശൂരിലെ പല പല കടകളിൽ പോകാറുണ്ടായിരുന്നു. അതിൽ ഒരു കടയിലെ ഭിത്തിയിൽ ജല്ലിക്കെട്ടിന്റെ ഫോട്ടോ പതിപ്പിച്ചിട്ടുണ്ടായിരുന്നു. ഭയങ്കര ഫേമസ് ആണാ ഫോട്ടോ. ജല്ലിക്കെട്ടിൽ ഇതുവരെ വന്നതിൽ ഏറ്റവും മികച്ച ഒരു ഫോട്ടോ. ഒരു കാള ഒട്ടും പ്രതീക്ഷിക്കാതെ ജല്ലിക്കെട്ട് കാണാൻ വന്ന ഒരാൾക്കൂട്ടത്തിന്റെ ഇടയിലേക്ക് ഇടിച്ചു കയറുകയാണ്. കാളയുടെ കൊമ്പ് ഒരു പയ്യന്റെ കയ്യിലുടെ മുഴുവൻ കുത്തിക്കേറീട്ട് സ്കിൻ പൊളിച്ചു വരുകയാണ്. പക്ഷെ ആ പെയിൻ അവന്റെ തലച്ചോറിലേക്ക് എത്തിയിട്ടില്ല. എത്തുന്നതിന് ഒരു സെക്കന്റ് മുൻപ് ക്ലിക്ക് ആയ ഫോട്ടോയാണത്.

അതീ ഫോട്ടോഗ്രാഫറും അറിഞ്ഞിട്ടില്ല. അദ്ദേഹം പിന്നീടത് ഡെവലപ്പ് ചെയ്ത് വാഷ് ചെയ്യുമ്പോഴാണ് അങ്ങനെ യാണതെന്ന് കാണുന്നത്. പക്ഷെ അതെടുക്കാനുള്ള അദ്ദേഹത്തിന്റെ ശ്രമത്തിന് തന്നെയാണ് ക്രെഡിറ്റ്.

ഈ ചിത്രം ഞാൻ അവിടെ കണ്ടപ്പോ ആ കടക്കാരനാണ് പറഞ്ഞത് ഇത് എടുത്തത് എന്റെ നാട്ടുകാരനായ കെ ജെ വിൻസെന്റ് ആണെന്ന്. അങ്ങനെ യാണ് ഞാൻ അദ്ദേഹത്തെ പറ്റി കേൾക്കുന്നത്. പിന്നെയാണറിയുന്നത് അയാൾ പണ്ട് തമിഴ്നാട്ടിൽ പോയി ജീവിച്ചു യാത്രകൾ ചെയ്ത് ജെല്ലിക്കെട്ടിൽ എത്തി ഗംഭീര ചിത്രങ്ങൾ എടുത്തിട്ടുള്ളയാളാണെന്ന്. അയാളിലൂടെയാണ് ജെല്ലിക്കെട്ട് ഈ നാട്ടുകാരൊക്കെ അറിയുന്നത്. കുറച്ചു നാളുകൾക്ക് ശേഷം കൊടുങ്ങല്ലൂർ വെച്ച് ഞാൻ അയാളെ പരിചയപ്പെട്ടു. കുറച്ചടുപ്പമായപ്പോ ഞാൻ ജെല്ലിക്കെട്ട് ഫോട്ടോ എടുക്കണമെന്ന് ആഗ്രഹം പറഞ്ഞു. പുള്ളി വരാനും പറഞ്ഞു. അന്നുണ്ടായ തമാശ എന്താണെന്ന് വെച്ചാൽ ഇന്ന ദിവസം 7 മണിക്ക് തൃശൂർ ബസ് സ്റ്റാൻഡിലുണ്ടാവും അവിടെത്താനാണ് എന്നോട് പറഞ്ഞത്. ഞാൻ ആ ദിവസം 7 മണി ആയപ്പോ അഞ്ച് പത്ത് റോൾ ഫിലിം ഒക്കെ വാങ്ങിച്ച് ജല്ലിക്കെട്ടും സ്വപ്നം കണ്ട് ബസ് സ്റ്റാൻഡിൽ വെയിറ്റ് ചെയ്യാണ്. പക്ഷെ 7 മണി 8 മണി 9

**ഒരു കാള ഒട്ടും പ്രതീക്ഷിക്കാതെ ജല്ലിക്കെട്ട് കാണാൻ വന്ന ഒരാൾക്കൂട്ടത്തിന്റെ ഇടയിലേക്ക് ഇടിച്ചു കയറുകയാണ്. കാളയുടെ കൊമ്പ് ഒരു പയ്യന്റെ കയ്യിലുടെ മുഴുവൻ കുത്തിക്കേറീട്ട് സ്കിൻ പൊളിച്ചു വരുകയാണ്.**

**മധുരയ്ക്ക് വണ്ടി കേറി. മധുരയറിയില്ല തമിഴറിയില്ല പോകുന്നത് ജെല്ലിക്കെട്ടിലേക്കും. അന്ന് ദിവസവും 1012 പേര് മരിക്കുന്നതാണ്. ദിവസവും.**

മണി കഴിഞ്ഞിട്ടും പുള്ളിയെ കാണാനില്ല. ഞാൻ എന്റെ ഫോണീന്ന് കിട്ടാവുന്ന ആളുകളെയൊക്കെ വിളിച്ച് നോക്കി പക്ഷെ പുള്ളി അവിടെയെങ്ങും എത്തീട്ടില്ല. പുള്ളിക്കാണെങ്കി ഫോണും ഇല്ല. ഞാൻ ആകെ ടെൻഷൻ ആയി. ലാസ്റ്റ് ബസ് വരാൻ ഇനി അഞ്ച് മിനിറ്റേയുള്ളു. നാട്ടിലൊക്കെ പറഞ്ഞ് പോയ കാരണം തിരിച്ച് പോകാനും വയ്യ.ഞാൻ നോക്കിയപ്പോ കൊറച്ച് മാറി ഒരു പയ്യൻ ടെൻഷൻ അടിച്ച് നിക്കണു. അവന്റെ കയ്യിലാണെങ്കിൽ ഒരു ക്യാമറ ബാഗ് ഒക്കെയുണ്ട്. ഞാൻ വെറുതെ അവന്റെയടുത്ത് ചെന്ന് കെ ജെ വിൻസന്റിനെ അന്വേഷിച്ചിട്ടാണോയെന്ന് ചോദിച്ചു. അവിടെ കുറേ ആൾക്കാരുണ്ട്. എനിക്കെന്തോ അവനെ കണ്ടപ്പോ ചോദിയ്ക്കാൻ തോന്നി. അവൻ വളരെ അത്ഭുതത്തോടെ അതെ എന്ന് പറഞ്ഞു. ഞാനും കെ ജെ വിൻസന്റിനെ അന്വേഷിച്ചിട്ടാണെന്ന് പറഞ്ഞപ്പോ അവനും എനിക്കും സമാധാനമായി. അവൻ പുന്നയർകുളത്തിന്ന് ട്രൈപ്പോഡൊക്കെ ആയിട്ട് തയ്യാറെടുത്തു തന്നെയാണ് വന്നിരിക്കുന്നത്. അപ്പോഴേക്കും മധുരക്കുള്ള ലാസ്റ്റ് ബസ് എത്തി. അത് പോകാൻ കുറച്ചു സമയമേ ഉള്ളു. ആൾക്കാരൊക്കെ ഇറങ്ങി തുടങ്ങി.

ഞാൻ അവനോട് ചോദിച്ചു ഞാൻ എന്തായാലും പോണുണ്ട് നീ വരുന്നുണ്ടോന്ന്. എനിക്കിതൊരു അഭിമാന പ്രശ്നം ആയിരുന്നു. ജെല്ലിക്കെട്ടിന്റെ ഫോട്ടോസ് എടുക്കാതെ എനിക്ക് നാട്ടിലേക്ക് പോകാൻ പറ്റില്ല. പക്ഷെ അവനൊന്ന് മടിച്ചു. വിൻസെന്റേട്ടൻ ഇല്ലാതെ പോകാൻ പറ്റ്വോ? ഞാൻ എന്റെ പേടിയൊക്കെ മാറ്റി ധൈര്യമുള്ള ആളെ പോലെ അഭിനയിച്ചു. ഞാൻ എന്തുവന്നാലും പോകുമെന്ന് പറഞ്ഞു. ഇത് കണ്ടപ്പോ അവനും വരുന്നെന്നായി. അങ്ങനെ അപ്പൊ കണ്ടുമുട്ടിയ രണ്ട് പേരും കൂടെ മധുരയ്ക്ക് വണ്ടി കേറി. മധുരയറിയില്ല തമിഴറിയില്ല പോകുന്നത് ജെല്ലിക്കെട്ടിലേക്കും. അന്ന് ദിവസവും 1012 പേര് മരിക്കുന്നതാണ്.

രണ്ട് ദിവസമാണ് ജെല്ലിക്കെട്ട്. ആദ്യത്തെ ദിവസം പാലമേട്. ഞങ്ങളവിടെ പോയി മുറിതമിഴൊക്കെ സംസാരിച്ചു ഗാലറിയുടെ മുകളിൽ കേറി ചിത്രങ്ങൾ എടുത്തു. നല്ലൊരു എക്സ്പീരിയൻസ് ആയിരുന്നു. ഞാൻ അവനുമായി നല്ല കമ്പനി ആയി. വൈകുന്നേരം ക്ഷീണിതയനായി തിരിച്ചു വരുമ്പോഴാണ് ഫോണിൽ ഒരു കാൾ വരുന്നത്. മധുരയിലെ ഒരു ലാൻഡ് ലൈനിൽ നിന്ന്. കെ ജെ വിൻസെന്റാണ്. പുള്ളി അടിച്ചു ഫിറ്റ് ആയി ഇന്നലെ ഓഫ് ആയി പോയി. പിറ്റേന്ന് പുള്ളി മധുര എത്തീട്ടാണ് വിളിക്കുന്നത്. നമുക്കറിയാം പുള്ളി ഇങ്ങനെ ആണെന്നുള്ളത്. അടുത്ത ദിവസം പുള്ളിടെ കൂടെ ആളഗനല്ലൂരിൽ പോയി. പുള്ളി നല്ല സ്ഥലവും ആംഗിളുമൊക്കെ കാട്ടി തന്നു. കൊറേ ചിത്രങ്ങളൊക്കെ എടുത്ത് തിരിച്ചു പോന്നു.

പാലമേട് പിറ്റേ വർഷവും പോയി ഞങ്ങൾ. ഇത്തവണ അവിടുത്തെ ചിത്രമെടുത്ത് ഏതാണ്ട് ഉച്ച ആയപ്പോൾ വല്ലാതെ ക്ഷീണിതരായി അവർ രണ്ട് പേരും ഇറങ്ങി പോയി. ഭയങ്കര വെയിലാണ്. ഞാൻ പക്ഷെ ഒരു ആവേശത്തിൽ അവിടെ തന്നെ നിന്ന് ചിത്രമെടുത്തോണ്ടിരുന്നു. ഇവരാ സമയം കൊണ്ട് തൊട്ടടുത്തുള്ള വീട്ടുകാരുമായി

പരിചയപ്പെട്ട് ഭയങ്കര അടുപ്പമായി. അവർ നമുക്ക് വേണ്ടി ഭക്ഷണമൊക്കെ ഉണ്ടാക്കി. ഒരു 3 മണി ആയപ്പോ ഇവർ വന്ന് എന്നേം കൂടി അങ്ങോട്ടേക്ക് ക്ഷണിക്കുകയാണ്. ഞാൻ വന്നിട്ട് വേണം ഭക്ഷണം കഴിക്കാൻ. അങ്ങനെ ഞാൻ ചെന്നു. അവർ ഭക്ഷണം വിളമ്പി. കൈകൊണ്ടൊക്കെയാണ് എടുത്തു തരുന്നത്. സാധാരണ ആൾക്കാരാണ്. ഒറ്റമുറി. ഒരു പശുവുമുണ്ട്.അവിടെ അവരുടെ മകളും മകളുടെ കുട്ടികളുമുണ്ട്. ജല്ലിക്കെട്ട് പ്രമാണിച്ചു വന്നതാണ്. വിൻസെന്റേട്ടൻ കയ്യിലുള്ള ഫിലിമൊക്കെ തീർന്നത് കാരണം എന്റെന്ന് ക്യാമറ വാങ്ങിച്ച് അവരുടെ ഒരു ചിത്രം എടുത്തു. അവർക്ക് ഭയങ്കര സന്തോഷമായി. അടുത്ത വർഷവും വരണം എന്നൊക്കെ പറഞ്ഞു ഞങ്ങളെ യാത്രയാക്കി.

പിന്നത്തെ വർഷവും ഞാൻ പോയെങ്കിലും ധൃതിയിൽ പ്രിന്റ് എടുത്ത് വെച്ചിരുന്ന ഈ ചിത്രം ഞാൻ എടുക്കാൻ വിട്ടുപോയി. അതിന്റെ പേരിൽ ഞാൻ ആ പ്രാവശ്യം അവരുടെ വീട്ടിൽ പോകണ്ടാന്ന് തീരുമാനിച്ചു.
പക്ഷെ ജെല്ലിക്കെട്ട് കഴിഞ്ഞു തിരിച്ചു വരുമ്പോ ആൾക്കൂട്ടത്തിനിടയിൽനിന്ന് ഒരാൾ എന്റെ കയ്യിൽ കേറി പിടിച്ചു. അത് ആ വീട്ടുകാരനായിരുന്നു. അയാളെ സംബന്ധിച്ച് ചിത്രം കൊണ്ട് വന്നില്ലന്നുള്ളതൊന്നും ഒരു വിഷയമേ അല്ല. അവർ എനിക്ക് വേണ്ടി ഭക്ഷണം ഒക്കെ കരുതി വെച്ചിട്ടുണ്ടായിരുന്നു. ചെല്ലാത്തതിലുള്ള പരിഭവം പറഞ്ഞപ്പോ ഇനി വരുമ്പോ തീർച്ചയായും വരും എന്ന് പറഞ്ഞു ഞങ്ങൾ അവിടുന്ന് പോന്നു.

പക്ഷെ അതിന് ശേഷം വിൻസെന്റേട്ടൻ മരിച്ചു. ഉത്രാളിക്കാവിൽ ഫോട്ടോ എടുത്തോണ്ടിരിക്കുമ്പോ ട്രെയിൻ തട്ടിയാണ് മരിക്കുന്നത്. ഞാൻ പിന്നെ ജല്ലിക്കെട്ടിന് പോയതുമില്ല. പക്ഷെ ആ ചിത്രം എന്റടുത്തു ഇപ്പോഴുമുണ്ട്. പിന്നീട് ജെല്ലിക്കെട്ടിന് പോയ എന്റെ സുഹൃത്തുക്കൾ അന്വേഷിച്ചപ്പോ ആ വീട്ടുകാർ അവിടുന്ന് മാറി താമസിച്ചുവെന്നാണ് അറിയാൻ പറ്റിയത്. ഒരിക്കൽ കൂടി ജെല്ലിക്കെട്ടിന് പോകണമെന്നും ഇവരെ തേടി പിടിച്ചു ആ ഫോട്ടോ കൊടുക്കണമെന്നും, പിന്നെ വിൻസെന്റേട്ടൻ സ്ഥിരം പറയാറുള്ള ചില ആളുകളുണ്ട്. ദണ്ഡപാണി മുരുകേശൻ പോലുള്ള സ്ഥിരം കേൾക്കുന്ന പേരുകൾ. അവരെയൊക്കെയൊന്ന് കാണാമെന്നുമൊക്കെ ആഗ്രഹമുണ്ട്.

**പൊന്നാനിയിലെ അബൂബക്കറിക്ക**

പൊന്നാനിയൽ എല്ലാരേം പോലെ തന്നെ എന്നേം ആദ്യം ആകർഷിച്ചത് പഴയ ബിൽഡിങ്ങുകളാണ്. അതുവഴി കടന്നു പോകുമ്പോ നമ്മൾ കാണുന്ന പഴയ ഓടിട്ട ബിൽഡിങ്ങുകൾ. പിന്നെ ആ നാടിനെ കുറിച്ച് സുഹൃത്തുക്കളൊക്കെ പറഞ്ഞു കേട്ടിട്ടുള്ള അറിവും. അങ്ങനെയാണ് പൊന്നാനിയിലേക്ക് ഞാൻ ക്യാമറയുമായിട്ട് പോകുന്നത്. പൊന്നാനി ഒരുപാട് ഡോകുമെന്റ് ചെയ്യപ്പെട്ടിട്ടുണ്ടെങ്കിലും പലപ്പോഴും എഴുതപ്പെട്ടത് വേറെ ഒരു ആംഗിളിലാണ്. അതൊന്നുമല്ലാത്തൊരു പൊന്നാനിയുണ്ട്. സാധാരണക്കാരുടെ പൊന്നാനി. വളരെ പച്ചയായ നിഷ്കളങ്കമായ കഥകളുമായി ജീവിക്കുന്നവരാണ് ഞാൻ കണ്ടുമുട്ടിയ കുറെ പൊന്നാനിക്കാർ. അതാണെന്നെ

**പക്ഷെ ജെല്ലിക്കെട്ട് കഴിഞ്ഞു തിരിച്ചു വരുമ്പോ ആൾക്കൂട്ടത്തിനിടയിൽനിന്ന് ഒരാൾ എന്റെ കയ്യിൽ കേറി പിടിച്ചു.**

**ഷോപ്പിൽ മരുന്ന് എത്തിച്ചു ആവശ്യക്കാർക്ക് കൊടുക്കും. അവിടുന്ന് ഫ്രീ ആയിട്ട് മാത്രമേ മരുന്ന് കിട്ടുകയുള്ളു. പൈസ കൊടുത്താൽ മരുന്ന് കിട്ടില്ല.**

അങ്ങോട്ടേക്ക് ആകർഷിക്കാനുള്ള പ്രധാന കാരണം.

അങ്ങനെ ഒരു ദിവസം ബിൽഡിങ്ങിന്റെ ചിത്രങ്ങൾ എടുക്കാൻ നടക്കുന്നതിന്റെടയിലാണ് ഞാൻ അബൂബക്കറിക്കയെ കണ്ടുമുട്ടുന്നത്. ഇദ്ദേഹത്തിന്റെ വീടിനുള്ളിൽ ചിത്രമെടുക്കാൻ കയറിയതാണ്. ചിത്രമൊക്കെ എടുത്ത് തിരിച്ച് വരുമ്പൊ ഇദ്ദേഹം എന്ത് ചെയ്യുന്നുവെന്ന് ചോദിച്ചപ്പോഴാണ് ഒരു മെഡിക്കൽ ഷോപ്പ് നടത്തുകയാണെന്ന് പറഞ്ഞത്. പുള്ളി എന്നേം കൂട്ടി അങ്ങോട്ടേക്ക് പോയി. പഴയൊരു കനോലി കനാൽ പൊന്നാനിയിൽ വെച്ച് ഭാരതപ്പുഴയിൽ എത്തുന്നുണ്ട്.. അപ്പൊ അതിന്റെ ഒരു തീരത്ത് പഴയ കുറേ ബിൽഡിങ്ങുക ളുണ്ട്. അതിൽ നിരപലകയുള്ളോരു ബിൾഡിങ്ങിൽ പുള്ളി മെഡിക്കൽ സ്റ്റോർ നടത്തുകയാണ്. അവിടെ മരുന്നുകെ ളാക്കെ പ്രത്യേകിച്ച് ഓർഡർ ഒന്നുമില്ലാതെ ചിക്കിപ്പരതി കിടക്കുന്നു. ഡാർക്ക് ആയിട്ടുള്ള ഒരു ഏരിയയാണ്. കണ്ടാൽ ഒരു മെഡിക്കൽ സ്റ്റോറിന്റെ ലുക്ക് ഒന്നുമില്ല. ഒരു ബോർഡ് പോലുമില്ല. മേലെയും ഒരു നിലയുണ്ട്. പുള്ളി തനിച്ചേയുള്ളു.

ഈ മനുഷ്യൻ ചെയ്യുന്നതെന്താന്ന് വെച്ചാൽ എല്ലാ ആഴ്ചയും ഒറ്റക്ക് മലപ്പുറത്തും സമീപ ജില്ലകളിലുമുള്ള പേർസ ണലായിട്ട് അറിയാവുന്ന ഡോക്ടർമാരുടെ അടുത്ത് പോകും. ഈ ഡോക്ടർമാർ അവർക്ക് കിട്ടുന്ന സാമ്പിൾ മെഡിസിൻസ് ഇദ്ദേഹത്തിന് കൊടുക്കും. ഇദ്ദേഹം ഇത് ഷോപ്പിൽ എത്തിച്ചു ആവശ്യക്കാർക്ക് കൊടുക്കും. അവിടുന്ന് ഫ്രീ ആയിട്ട് മാത്രമേ മരുന്ന് കിട്ടുകയുള്ളു. പൈസ കൊടുത്താൽ മരുന്ന് കിട്ടില്ല. അവിടെ ഇദ്ദേഹത്തെ കാണാൻ വേണ്ടീട്ട് പല സ്ഥലങ്ങളിൽ നിന്നും സ്ഥിരമായി ആളുകൾ വരും. മരുന്ന് വാങ്ങാൻ. പല പല രോഗങ്ങൾ ഒള്ള ആൾക്കാർ ഉണ്ടാകും. പുള്ളിക്കറിയാം ഇന്ന സ്ഥലത്തുന്ന് ഇന്ന ദിവസം ഈ അസുഖത്തിന് വേണ്ടിയുള്ള ആൾ വരുമെന്ന്. അപ്പൊ പുള്ളി അവർക്കായുള്ള മരുന്ന് പൊതിഞ്ഞ് മാറ്റി വെച്ചിട്ടുണ്ടാവും. മുപ്പതോളം വർഷമായി ഇദ്ദേഹം ഇത് ചെയ്തോണ്ടിരിക്കുകയാണ്.

ഞാൻ നോക്കുമ്പോ  സമൂഹത്തിന് വേണ്ടി ഇത്രയും ഭയങ്കരമായി സേവനം ചെയ്യുന്ന മറ്റൊരാളെ  ഞാനെന്റെ ജീവിതത്തിൽ കണ്ടിട്ടില്ല. അതാണ് അയാളെ പറ്റി എഴുതാനും ഫോട്ടോയെടുക്കാനുമൊക്കെ കാരണം. ഇത്തരം ആൾക്കാർ അറിയപ്പെടണം. അവർക്കങ്ങനെ അറിയപ്പെടാൻ താല്പര്യമില്ല. പക്ഷെ എനിക്കത് കണ്ട് എഴുതാണ്ടിരിക്കാൻ തോന്നിയില്ല.

ഈ അടുത്താണ്  പുള്ളി മരണപ്പെടുന്നത്. പുള്ളി മരിക്കുന്നതിന് ഒരാഴ്ച്ച മുൻപ് ഞാൻ കാണുകയുണ്ടായി. കണ്ടപ്പോൾ ദൂരെയെങ്ങോ ഉള്ള ഒരു ഡോക്ടർ രാത്രിയിൽ അതുവഴികടന്നുപോയപ്പോൾ കയ്യിൽ കരുതിയ മരുന്നുകൾ കടത്തിണ്ണയിൽ ഭദ്രമായി പൊതിഞ്ഞ് ഒപ്പം ഒരു കത്തുകൂടി വെച്ചുപോയതിനെക്കുറിച്ച് എന്നോട്  പറഞ്ഞതാണ്. അങ്ങനെയും ഡോക്ടർമാരുമുണ്ട്.

ആൾ മരിച്ചതോടെ കടയും പൂട്ടി. മക്കളൊക്കെയുണ്ടെങ്കിലും അബൂബക്കറിക്കയെ പോലെ അത് തുടരാനൊന്നും പറ്റിയില്ല. പുതിയ തലമുറ മോശമെന്നല്ല. വെള്ളപ്പൊക്കം ഒക്കെ ഒണ്ടായപ്പോ കണ്ടില്ലേ പുതിയ തലമുറയല്ലെ മുന്നിട്ടിറങ്ങിയത്. എന്നാലും അത് അതോടു കൂടി അവസാനിച്ചു.

അതാണ് അബൂബക്കറിക്ക.

**സൈക്കിൾ വെളിച്ചപ്പാട്.**

എന്റെ ആദ്യത്തെ എക്സിബിഷനിൽ ഏറ്റവും കൂടുതൽ  ശ്രദ്ധ നേടിയത് രാമൻ വെളിച്ചപ്പാടിന്റെ ചിത്രം ആയിരുന്നു. വാളും പിടിച്ച്  ഉറഞ്ഞ് തുള്ളി നിക്കുന്ന ഒരു വെളിച്ചപ്പാടിന്റെ പോർട്രൈറ്റ്. കണ്ണും തുറിച്ച് രൗദ്രഭാവത്തിലുള്ളൊരു ചിത്രമാണത്. ഭരണിയുടെ മൊത്തം എനർജി അതിനകത്തുണ്ട്.
പത്രങ്ങളിലും മാസികകളിലുമൊക്കെ ഒരുപാട് വന്നതാണ്. മാതൃഭൂമി സെന്റർ പേജിൽ ചിത്രം വലുതായി കൊടുത്തിട്ടുണ്ട്. ഒരു പുസ്തകത്തിന്റെ കവർ പേജായും വന്നിരുന്നു.
പിന്നത്തെ വർഷം ഭരണിക്ക് വന്നപ്പോ എന്റെ സുഹൃത്ത്  എന്നോട് പറഞ്ഞു ഈ രാമൻ വെളിച്ചപ്പാട് എന്നെ അന്വേഷിച്ചിരുന്നു എന്ന്. കാരണം ഈ ചിത്രം ഹിറ്റ് ആയപ്പോ ഇയാളും ഇയാളുടെ ഗ്രാമത്തിലും മറ്റും ഫേമസ് ആയി. അയാളുടെ ചിത്രമാണല്ലോ പത്രങ്ങളിലൊക്കെ വരുന്നത്. ഭരണിക്ക് എന്നും വന്നു പോന്ന നൂറ് കണക്കിന് വെളിച്ചപ്പാടിലൊരാളാണ് , പക്ഷെ  ഈ ചിത്രം ആൾടെ ജീവിതത്തെ മാറ്റി മറിച്ചു. ഇദ്ദേഹത്തിന് ചില സിനിമകളിൽ അവസരം കിട്ടി. മനോരമയുടെ  ഒരു പരസ്യത്തിൽ അഭിനയിച്ചു.
ഇതിനെല്ലാം കാരണക്കാരനായ എന്നെ ഒന്ന് കാണാൻ പുള്ളിക്കൊരു ആഗ്രഹം. പക്ഷെ അന്നെങ്ങും അത് നടന്നില്ല. കുറേ നാൾക്ക് ശേഷം എനിക്കും അയാളെ  കാണണമെന്ന് തോന്നി. രണ്ട് ഭരണിക്ക് അന്വേഷിച്ചിട്ടും കണ്ടില്ല. അങ്ങനെ എന്റെ സുഹൃത്ത് നെൽസൺ അന്വേഷണം തുടങ്ങി. അവസാനം ഒറ്റപ്പാലത്തുള്ളൊരു കടക്കാരനാണ്  ഇയാളുടെ ഫോട്ടോ കണ്ടിട്ട് സൈക്കിൾ  വെളിച്ചപ്പാട്

**ഈ അടുത്താണ്  പുള്ളി മരണപ്പെടുന്നത്.  പുള്ളി മരിക്കുന്നതിന് ഒരാഴ്ച്ച മുൻപ് ഞാൻ കാണുകയുണ്ടായി.**

**വീണ്ടും ഇയാളിപ്പോ ജീവിച്ചിരുപ്പുണ്ടോ, ഉണ്ടെങ്കിൽ ഒന്ന്**
**കണ്ടുമുട്ടണമെന്നുള്ള ചിന്തകൾ ഒക്കെ മനസ്സിൽ വന്നു.**

എന്നൊരാളുണ്ട് സൈക്കിളിൽ ധൃതിയിൽ അതുവഴി പോകുന്നത് കാണാം, ഇതയാൾ തന്നെയാകും എന്ന് പറഞ്ഞത്. അങ്ങനെയിരിക്കെ മറ്റൊരു ദിവസം നെൽസന്റെ ഫോണീന്ന് എനിക്ക് ഒരു കാൾ വന്നു. സൈക്കിൾ വെളിച്ചപ്പാടിനെ പിടിച്ച് നിർത്തിയിട്ട് ആ കടക്കാരൻ നെൽസണെ വിളിച്ചുവരുത്തിയതാണ്. അങ്ങനെ നെൽസന്റെ ഫോണിൽ ഞങ്ങൾ ആദ്യമായി തമ്മിൽ സംസാരിച്ചു. ഇയാൾ പറഞ്ഞു ഇയാൾ എല്ലാ മാസവും ഒന്നാം തീയതി കൊടുങ്ങല്ലൂരമ്മേനെ കാണാൻ വരും. ഇനി വരുമ്പോ വിളിക്കാമെന്ന്. പക്ഷെ കൊറച്ചു നാൾക്ക് ശേഷം പുള്ളി വിളിക്കുമ്പോ ഞാൻ മൈസൂരാണ്. അങ്ങനെ ഞങ്ങൾ തമ്മിലുള്ള കണ്ടുമുട്ടൽ നടക്കാതെ പോയി. പിന്നെയും കൊറേ വർഷങ്ങൾ കഴിഞ്ഞു. ഫോട്ടോഗ്രാഫി മാറി.ക്യാമറ ഫിലിമിൽ നിന്ന് ഡിജിറ്റലിലേക്ക് മാറി. ഭരണിയുടെ സ്വഭാവം തന്നെ മാറി.

വീണ്ടും ഇയാളിപ്പോ ജീവിച്ചിരുപ്പുണ്ടോ, ഉണ്ടെങ്കിൽ ഒന്ന് കണ്ടുമുട്ടണമെന്നുള്ള ചിന്തകൾ ഒക്കെ മനസ്സിൽ വന്നു. ഞാൻ നെൽസണെ തന്നെ വീണ്ടു വിളിച്ചു. നെൽസൺ അയാളെ വീണ്ടും തപ്പി. ഒറ്റപ്പാലത്ത് ഒരു ലോഡ്ജിൽ ഒരു വെളിച്ചപ്പാട് ഒറ്റക്ക് താമസിക്കുന്നുണ്ടെന്ന വിവരം കിട്ടി. ഞങ്ങളപ്പോ തന്നെ നെൽസന്റെ ബൈക്കിൽ ഒറ്റപ്പാലത്തേക്ക് വിട്ടു. അവിടെ ചെന്നപ്പോ വണ്ടി പാർക്ക് ചെയ്യാനൊന്നും സ്ഥലമില്ലാത്ത വളരെ ഉള്ളിലേക്കുള്ള ഒരു ലോഡ്ജാണ്. ലോഡ്ജെന്ന് തന്നെ പറയാൻ പറ്റില്ല. വീടില്ലാത്ത ആൾക്കാരൊക്കെ താമസിക്കുന്ന റിസപ്ഷനിസ്റ്റോ സ്റ്റാഫോ ഒന്നുമില്ലാത്ത ഒരു ലോഡ്ജ്. താഴെ ചെന്നപ്പോ പണ്ട് വീട് വിട്ടിറങ്ങി അവിടെ വന്ന് താമസിക്കുന്ന ഒരു ഫോട്ടോഗ്രാഫർ. പഴയ ഡാർക്ക് റൂമൊക്കെയുണ്ട്. ഞാൻ ഈ ഫോട്ടോ കാണിച്ചു. അവിടൊരു വെളിച്ചപ്പാടുണ്ട് പക്ഷെ ആളിതല്ല എന്ന്. ആകെ നിരാശയായി. പ്രതീക്ഷയിൽ വന്നതാണ്. വേറെ ഏതെങ്കിലും വെളിച്ചപ്പാട് ഉണ്ടോന്ന് ചോദിച്ചപ്പോ ഇയാളോട് തന്നെ ചോദിയ്ക്കാൻ പറഞ്ഞു. അങ്ങനെ ഞങ്ങൾ മുകളിൽ കേറി അയാൾ പറഞ്ഞ റൂമിൽ തട്ടി വിളിച്ചു. നരച്ച മുടിയൊക്കെയുള്ള പ്രായമുള്ളൊരാൾ വന്നു വാതിൽ തുറന്നു. ഫോട്ടോ കാണിച്ചിട്ട് ഇതൊരു വെളിച്ചപ്പാടാണ് ഇയാളെ അന്വേഷിച്ച് വന്നതാണെന്ന് പറഞ്ഞു. അപ്പൊ അയാളെന്റെ മുഖത്തേക്ക് നോക്കി സുനിലാണോന്ന് ചോദിച്ചു. ഇതയാൾ തന്നെയാണ് . ഒരു പത്ത് പന്ത്രണ്ട് വർഷമായത് കൊണ്ട് നമുക്ക് മനസിലാവാഞ്ഞതാണ്. അയാളെന്നെ അകത്തേക്ക് വിളിച്ചിരുത്തി. ഒരു ചെറിയ മുറി. ദയനീയമായ അവസ്ഥയിലാണ്. മൂന്ന് കല്യാണം കഴിച്ചു. അവരെല്ലാം കളഞ്ഞിട്ട് പോയി. മക്കളൊന്നും നോക്കുന്നില്ല. തനിച്ച് ഒരു അന്തേവാസിയായിട്ടവിടെ കഴിയുകയാണ് . ഭരണിക്കൊന്നും വരാനുള്ള ആരോഗ്യവുമില്ല. വളരെ ക്ഷീണിതനാണ്. ആരെങ്കിലും ഭക്തന്മാരൊക്കെ കൊടുക്കുന്ന ദക്ഷിണ കൊണ്ട് ജീവിച്ചു പോകുന്നു . വളരെ ഒറ്റപ്പെട്ട ജീവിതം.

ഞങ്ങൾ കുറെ നേരം സംസാരിച്ചു. സംസാരിക്കുന്നതിനിടയിൽ അദ്ദേഹം കട്ടിലിനടിയിൽ നിന്ന് ഒരു പെട്ടി വലിച്ചെടുത്തു.

അതിനകത്തു കൊറേ ബുക്കുകളൊക്കെയുണ്ടായി. അതിനിടയിൽ നിന്ന് എത്രയോ വർഷം മുമ്പ് മുതലുള്ള എന്റെ എക്സിബിഷനുകളുടെ പത്ര കട്ടിങ്ങുകളും അതിന്റെ ബുക്കുകളും ബ്രോഷറുകളുമെല്ലാം അദ്ദേഹം സൂക്ഷിച്ച് വെച്ചേക്കുകയാണ്. എന്നെ ആകെ ഞെട്ടിച്ച് കളഞ്ഞു. അത് കഴിഞ്ഞ് പുള്ളിക്കൊരു ഫോൺ വന്നു. പുള്ളിയുടെ മകളാണ് വിളിച്ചത്. മകൾ പ്രെഗ്നന്റ് ആണ്. അത് അച്ഛനെ അറിയിക്കാൻ വിളിച്ചതാണ്. അയാൾ ഭയങ്കര ഹാപ്പിയായി. നിങ്ങളെന്തായാലും വന്നത് നല്ല ദിവസമാണ് എന്റെ മോൾ എന്നെ കുറെ വർഷങ്ങൾക്ക് ശേഷം വിളിച്ചു. എനിക്കൊന്ന് കള്ള് കുടിക്കണം. അങ്ങനെ അയാളെയും കൊണ്ട് ഞങ്ങൾ കള്ള് ഷാപ്പിലേക്ക് പോയി. ഷാപ്പിൽ വെച്ച് അയാൾ കുറെ കഥകളൊക്കെ പറഞ്ഞു. തിരിച്ചു വരുമ്പോ പുള്ളി ഒരു കാര്യം എന്നോട് ആവശ്യപ്പെട്ടു. ഞാൻ ഒരിക്കൽ കൂടി അയാളുടെ ഫോട്ടോ എടുക്കണമെന്ന്. അയാളുടെ വിചാരം ഞാൻ ഒന്നുകൂടെ ചിത്രം എടുത്താൽ പുള്ളി വീണ്ടും രക്ഷപ്പെടും എന്നാണ്. പണ്ട് ഉണ്ടായ ഒരു ഹൈപ്പ് വീണ്ടും കിട്ടുമെന്നാണ്. പറ്റില്ലാന്ന് പറയാൻ പറ്റില്ലല്ലോ. നമുക്ക് നോക്കാം എന്ന് പറഞ്ഞ് ഞങ്ങൾ തിരിച്ചു പോന്നു.

വീണ്ടും വീണ്ടും അയാളെന്നെ വിളിച്ചോണ്ടിരുന്നു. സുനിൽ നീ എവിടെയാണ്? വരുന്നില്ലേ എന്റെ ചിത്രമെടുക്കാൻ.? നമുക്ക് മനസ്സിലാവും അയാളുടെ ദയനീയത.. എന്നെക്കാൾ കൂടുതൽ നെൽസണെയാണ് വിളിക്കാറ്. ഞങ്ങൾ തൽക്കാലം വരാമേട്ടാ എന്ന് പറഞ്ഞൊഴിയും. ഞാനും നെല്സണും തിരക്കിലായിരുന്ന സമയത്ത് രണ്ട് മൂന്ന് പ്രാവിശ്യം അടുപ്പിച്ചു ഇയാൾ വിളിച്ചിട്ട് ഞങ്ങൾക്ക് എടുക്കാൻ പറ്റിയില്ല. ആ സമയത്താണ് എന്റെ രണ്ട് മൂന്ന് മെയിൻ ആർട്ടിക്കിളുകൾ മാതൃഭൂമിയിൽ വരുന്നത്.

ഞാൻ നെൽസണോട് ഇയാളെ കണ്ടെത്തിയ സ്റ്റോറി വെച്ചു ഒരു ആർട്ടിക്കിൾ ചെയ്യണമെന്ന് പറഞ്ഞു . അയാൾക്കും അത് ചിലപ്പോ എന്തെങ്കിലും ഹെല്പ് ചെയ്യുമായിരിക്കും. ചെല്ലുന്ന കാര്യം പുള്ളിയോട് പറയണ്ട. പറഞ്ഞാ ചെലപ്പോ താടിയൊക്കെ വടിച്ചു ഫോട്ടോയെടുക്കാൻ സുന്ദര കുട്ടപ്പനായി നിക്കും. നെൽസൺ അയാളെവിടെയാണ് എന്നറിയാൻ വിളിക്കുമ്പോ ഫോൺ എടുക്കുന്നത് അയാളുടെ വീട്ടുകാരാണ് . അയാൾ കഴിഞ്ഞ ആഴ്ച മരിച്ചിട്ടുണ്ടായി. ആ സമയത്താണ് അയാൾ ഞങ്ങളെ വിളിച്ചോണ്ടിരുന്നത്. അത് ഞങ്ങൾക്ക് വല്ലാത്ത ഷോക്ക് ആയി. പക്ഷെ തീരുമാനിച്ച ദിവസം തന്നെ ഞങ്ങൾ പോയി. അയാളുടെ സിസ്റ്ററെ കണ്ടു അയാളുടെ ഇപ്പോഴുമുള്ള വാളും ചിലങ്കയുമൊക്കെ ഒന്ന് ഫോട്ടോ എടുക്കണമെന്ന് പറഞ്ഞു. ഒരു സ്റ്റോറി ചെയ്യാനായിട്ട്. പക്ഷെ ആകെ ശിഥിലമായിപ്പോയ ഫാമിലി ആയിരുന്നു അയാളുടേത്. ഇപ്പറയുന്ന വാളും ചിലങ്കയുമൊക്കെ മൂന്നാമത്തെ ഭാര്യയുടെ മൂന്നാമത്തെ മകളുടെയൊ മറ്റോ കയ്യിലാണ് .

**തിരിച്ചു വരുമ്പോ പുള്ളി ഒരു കാര്യം എന്നോട് ആവശ്യപ്പെട്ടു. ഞാൻ ഒരിക്കൽ കൂടി അയാളുടെ ഫോട്ടോ എടുക്കണമെന്ന്.**

**ഇപ്പറയുന്ന വാളും ചിലങ്കയുമൊക്കെ മൂന്നാമത്തെ ഭാര്യയുടെ മൂന്നാമത്തെ മകളുടെയൊ മറ്റോ കയ്യിലാണ്. ഇവർ തമ്മിൽ യാതൊരു ബന്ധവുമില്ല. എവിടുന്നെക്കെയോ നമ്പർവാങ്ങിച്ചു. അവരെ വിളിച്ചു.**

ഇവർ തമ്മിൽ യാതൊരു ബന്ധവുമില്ല. എവിടുന്നെക്കെയോ നമ്പർവാങ്ങിച്ചു. അവരെ വിളിച്ചു. അവരാദ്യം വരണ്ട,ഭർത്താവിന് ഇഷ്ടമാവില്ലന്നൊക്കെ പറഞ്ഞു. അച്ഛനെ അറിയാവുന്ന ആളാണ് വളരെ ദൂരെനിന്ന് അച്ഛനെ കാണാൻ വരണമെന്ന് ആഗ്രഹിച്ച ആളാണ് എന്നൊക്കെ പറഞ്ഞു നെൽസൺ നിർബന്ധിച്ചപ്പോ വരാൻ പറഞ്ഞു. അങ്ങനെ അവർ ഞങ്ങളെ ഒരു സ്ഥലത്തു കാത്തു നിന്ന് വീട്ടിലേക്ക് വിളിച്ചോണ്ട് പോയി. അച്ഛനെ പറ്റി ഒരുപാട് കഥകളൊക്കെ പറഞ്ഞു. അങ്ങനെ പറഞ്ഞ് പറഞ്ഞ് അവർ വേറൊരു മൂടിലെത്തിയിരുന്നു. ഇവർ കരുവന്മാരാണ്. ഇരുമ്പിൽ പണിയെടുക്കുന്നവർ. ഇവരും ഈ വെളിച്ചപ്പാടിന്റെ വിശ്വാസത്തിലുള്ളതാണ്. ഈ വാളും ചിലങ്കയുടെയും ഫോട്ടോ എടുക്കാനായി വാളിൽ കെട്ടിയേക്കുന്ന തുണി അഴിച്ച് എനിക്ക് കാണിച്ച് തരാൻ വേണ്ടി കയ്യ് കൊണ്ടെടുത്തതും അവരിലേക്ക് ഒരു നിമിഷം ഒരു സൈക്കിക് പൾസ് കേറിയിറങ്ങി. ഒരു നിമിഷം നമ്മളൊക്കെ ഒന്ന് പേടിച്ചു. വല്ലാത്തൊരു അനുഭവം ആയിരുന്നു അത്.

*57. Omniscience and bliss, and mature wisdom, Remaining independent, limitless strength — Attaining all these, he shines ever, the Self without afflictions. With an immaculate body, he, as the Self, merges in Siva. 58. Japa of the name, worship, bathing in holy waters, ritual sacrifices, None of these or others are needed. The fruits of dharma and adharma, Water oblations to forefathers, None of these are for him. 59. No injunctions for observance, no fasts, Nothing required by way of getting into or out of (any action), No vows of celibacy for him, know this. 60. Not having any recourse to falling into the fire or water, Or falling from the mountain top, Enjoy the feast of the Knowledge of Siva, eternal and pure. Rid of the rules applying to all creation, move about as you please. 61. I tell you this is the Truth, the Truth, the Truth, thrice over. There is nothing greater than this, Nothing greater is there to be known, Nothing at all, nowhere ever."*

**- Ramana Maharshi (Collected works of**

# പടികൾ

ശങ്കരൻ വി / CE 2015-19

പടികൾ ദ്രവിച്ചു തുടങ്ങിയിരിക്കുന്നു.
ചുവരുകളിൽ പായൽ പടർന്നിട്ടുണ്ട്.
മുകൾ നിലയിൽ ഉള്ള മുറി തുറന്ന്
അകത്ത് കയറി. മുഴുവൻ പൊടി പിടിച്ച്
കിടക്കുന്നു. അവൾ ഉണ്ടായിരുന്നു
എങ്കിൽ ഇങ്ങനെ ആകുമായിരുന്നില്ല.
ജാലകം കടുപ്പമാണ്, തുറക്കാൻ
പ്രയാസപ്പെട്ടു. ചുറ്റുപാടുമുണ്ടായിരുന്ന
പലതും മാറി, മറ്റൊരു ലോകം തുറന്ന
പോലെ തോന്നി.
കതകിൽ ആരോ മുട്ടി.
തിരിയുമ്പോഴേക്കും അവൻ ഉള്ളിൽ കയറി
കസേരയിൽ ഇരുന്നു.
'ഇന്നലെ വന്നിരുന്നു'
പണ്ടും അങ്ങനെ ആയിരുന്നു. അവൻ
എപ്പോഴും നേരത്തേ വരും.
'ഇന്നലെ എത്താൻ പറ്റിയില്ല'
റോഡിന്റെ എതിർ വശത്തുള്ള ചെറിയ
ചായക്കട അപ്രത്യക്ഷമായിരിക്കുന്നു.
എല്ലാം അപരിചിതമായ തോന്നൽ.
നിശബ്ദത മുറിച്ച് കൊണ്ട് അവൻ ചോദിച്ചു
' യാത്ര ഓക്കെ ?'
യാത്രയെക്കുറിച്ച് അഭിപ്രായം ഒന്നും
ഉണ്ടായിരുന്നില്ല എങ്കിലും ഒന്ന് മൂളി.
' ഞാൻ പോയിട്ട് പിന്നെ വരാം'
ഒപ്പം കൊണ്ടു വന്ന ഒരു പൊതി മേശ മേൽ
വച്ചു.
വളരെ ഭംഗിയായി പൊതിഞ്ഞിരിക്കുന്നു.
'കുറച്ചു പണമാണ്.... ഉപകരിക്കും.
ഒരു ജോലി ഞാൻ തരപ്പെടുത്തി തരാം'
'പകരക്കാരന്റെ ശമ്പളം ആണോ അതോ
ജീവിതത്തിന്റെ കൂലിയോ?' ചോദിക്കണം
എന്ന് ഉണ്ടായിരുന്നു. എന്തോ ചോദിച്ചില്ല.
അവൾ സുന്ദരി ആയിരുന്നു. എന്നും
വരും, എല്ലാം ചെയ്യും. കടൽ കാറ്റും
അവളുടെ ആഭരണങ്ങളുടെ താളവും
പ്രണയത്തിലാണ് എന്ന് പലപ്പോഴും
തോന്നിയിട്ടുണ്ട്. വാതിൽ കടന്ന് വന്ന്
ആദ്യം തന്നെ ചിതറിക്കിടക്കുന്ന കടലാസ്
താളുകൾ എടുത്തു ചവറ്റുകുട്ടയിൽ
ഇടും. പിന്നെ അവളുടെ സാമ്രാജ്യമാണ്.
കേവലം ഒരു പ്രജ മാത്രമാണ് ഞാൻ.
തെരുവിൽ തിരക്ക് കൂടുന്നു. ഈ സമയം
അങ്ങനെയാണ്.
അവളുടെ പാദസരം പടികൾ കയറുന്ന
സംഗീതം ഇനി കാത്തിരിക്കേണ്ടതില്ല.
സ്വന്തം മുറി മുറിവേൽപ്പിക്കുന്നു
ഓർമ്മകൾ ശ്വാസം മുട്ടിക്കുന്നു. പുറത്ത്
ആരെയും പരിചയം ഇല്ല. ഇറങ്ങി നടന്നു.
തെരുവോരം എല്ലാം സിമന്റ് കല്ല് പാകി
ഭംഗി ആക്കിയിട്ടുണ്ട്. കടൽത്തീരത്ത്
ഒഴിഞ്ഞ ഭാഗം നോക്കി പോയി ഇരുന്നു.
അലകൾ പാദങ്ങളെ ചുംബിച്ചു
കൊണ്ടിരുന്നു. മുറിയിൽ എടുത്തു വെച്ച
ആദ്യ അടിയിൽ തന്നെ ചുടു ചോര കാൽ
വെള്ള നനച്ചത് ഓർത്തു പോയി.
ചുടു ചോരക്ക് ചൂടുണ്ട് എന്ന് വ്യക്തമായ
മുഹൂർത്തം. സമയം അതി വേഗം
കടന്നു പോയി. അവൾ തന്റെ ആരും
ആയിരുന്നില്ല എന്ന കള്ളം ഒരിക്കലും
മനസ് സമ്മതിച്ചില്ല.
അവളുടെ പാദസരത്തിന്റെ താളം
മുന്നിൽ എവിടെയോയുണ്ട്. അത് തേടി
മുന്നിലേക്ക് നടന്നു.
കുഞ്ഞുന്നാളിൽ മുങ്ങാങ്കുഴി ഇട്ട്
കരയ്ക്ക് കയറിയപ്പോൾ തല തോർത്തി
കയ്യിൽ കൊട്ടിയ സ്ത്രീ. അവളുടെ
വളകൾ കൂട്ടി ഉരസുന്ന ശബ്ദം.
വർഷങ്ങൾക്കു ശേഷം താൻ വീണ്ടും
പുഞ്ചിരിച്ചിരിക്കുന്നു.
അമ്മേ ഞാനും വരുന്നു...



# സ്വ

അനൽ ഇഗ്നസ് / CE 2016-20

ചുറ്റും ഇരുട്ട് മൂടിയപ്പോൾ
നാം ഇരുവർക്കും ഒരേ നിറം
തന്നെ അല്ലെ സുഹൃത്തേ.

ഇമ്പമുള്ള മൗനങ്ങളിൽ എവിടെയോ
നമ്മൾ കേട്ടതും സുഹൃത്തേ
ഒരേ മാറ്റൊലി തന്നെ അല്ലെ.

അകലെ എങ്ങോ വേഷങ്ങൾക്കും
ചായങ്ങൾക്കും  നാടകത്തിനും അപ്പുറം
ആരും എത്തിച്ചേർന്നിട്ടില്ലാത്ത കാട്ടിലെ
ആ കുഞ്ഞു തടാകത്തിലേക്ക് നോക്കുമ്പോൾ
നീ കണ്ടത് എന്നെ തന്നെ അല്ലെ



വര: ആർ കെ ടി പറമ്പാടി, കോട്ടയം



# Lead Thou Light

Vinaya Mary Prince / EEE 2015-19

To that innocent little boy who calls out
To his starving companion, without a tint of doubt
To share his tiffin and some quality time
Such acts of concern and empathy from a little dime
Symbol of existing goodwill, you inspire me

To that young man who relentlessly lends out
A helping hand to a blind old man he knows nothing about
To help him cross a busy road of rushes and justifications
Such acts of unsaid love and compassion
Symbol of existing humanism, you inspire me

To that little girl who kindly asked her aunt
To forbid from plucking a tulip to fulfill her want
Affection for mother nature at its purest form
Such responsible acts of care, indeed, start from one's home
Symbol of existing devotion, you inspire me

To that mother who prayed and believed in her disabled son
Who embraced his dream when there was none
The reason behind his success, the wings that elevated him to the top
Such acts of blind belief and unbreakable hope
Symbol of existing faith, you inspire me

To that young advocate who raised her voice to a controversial case
To undoubtedly stand for the truth was her choice
Despite bribes, bargains and outrage
Such acts of dedication and courage
Symbol of existing truthfulness, you inspire me

To that little girl who for long aspired to make a change
Now, as she stands, an IAS officer of pride and courage
Walking into and transforming the lives of many
Such acts of determination rarely seen in any
Symbol of existing resoluteness, you inspire me
Look around and you will find
So many beautiful souls of this kind
Hope in humanity, its not lost yet
Do not lose faith or be upset
Let your goodness shine
Just strive hard and you too can become one
Unique in your own ways and comparable to none
Go leading light! Dear guiding star,
Be unreachable as the moon afar
Go ahead, make a spark and ignite
Live, Love and Lead thou light

# ദൂതൻ

ആദിൽ അബൂബക്കർ / ME 2017-21



കവിത: തീവണ്ടിയാപ്പീസ്

ഒരു ഇടവേളയിൽ, ഉന്മാദത്തിന്റെ
നരച്ച കാഴ്ചയ്ക്കുള്ളിൽ ഞാനൊരു
പഴയ തീവണ്ടിയാപ്പീസായി
പരിണമിച്ചു!

തുരുമ്പെടുത്തു തുടങ്ങിയ
ഒരു ഉരുക്കു റാന്തലിന്റെ
മങ്ങിയ പ്രഭ അവസാനിക്കുന്നിടത്ത്
ദൂരക്കാഴ്ചയിൽ സമാന്തരങ്ങളായ
രണ്ട് പാളങ്ങൾ, മരീചിക പോലെ
ഒരൊറ്റ ബിന്ദുവിലേക്ക് ചേക്കേറി

നീണ്ട ഇടവേളകൾക്കിടയിൽ,
വിരലിടുക്കിൽ തിരുകിയ ചുരുട്ടുമായി
പുകച്ച് പുകച്ച് വേച്ച് വന്നൊരു
മുരടൻ കിഴവനെ പോലെ പുകയൂതി വിട്ട്
ഒരൊറ്റ എൻജിൻ മുരടനക്കി
അടുത്തുവന്നു

ആരും ഇറങ്ങാൻ ഇല്ലാത്ത!
ആരും കയറാൻ ഇല്ലാത്ത!
ആരും ആരെയും കാത്തിരിക്കാൻ ഇല്ലാത്ത
ആരും ആരെയും യാത്രയാക്കാൻ
ഇല്ലാത്ത സ്റ്റേഷനിൽ,
നിശ്ചയിക്കപ്പെട്ട അഞ്ചുനിമിഷം
ബോഗികൾ ഇല്ലാത്തൊരു എൻജിൻ
പതിയെ വിറച്ച് കാത്തുകിടന്നു...

ഇടിഞ്ഞു തുടങ്ങിയ പ്ലാറ്റ്ഫോമിന്റെ
തറക്കല്ലുകളിലേക്ക് വിറയൽ പടർത്തി
ഇരുമ്പ് തൂണിനെ പതിയെ വിറപ്പിച്ച്

ഉലഞ്ഞു തുടങ്ങിയ റാന്തലിനെ
ഒന്നാഞ്ഞ് തെളിയിച്ചു...

ഇരുളിൽ തെളിഞ്ഞു തുടങ്ങിയ
മഞ്ഞിൻ പാടങ്ങളിലേക്ക്
നീട്ടിയൊരു വെളിച്ചം തറച്ച്,
ഉറക്കെയുറക്കെ കൂവി വിളിച്ച്,
വീണ്ടും വീണ്ടും വിറച്ച്
എൻജിൻ നീങ്ങിത്തുടങ്ങുമ്പോൾ,
ഇരുമ്പ് തൂണിന് ഒപ്പത്തിനൊപ്പം
റാന്തലും ആടി ഉലയുന്നുണ്ടായിരുന്നു.
അഞ്ച് നിമിഷത്തെ കൃത്യതയ്ക്കൊടുവിൽ
എഞ്ചിൻ നീങ്ങിത്തുടങ്ങിയിരുന്നു...

കൂട്ടി മുട്ടില്ല എന്ന ഉറപ്പിൽ
ബോഗികൾ ഇല്ലാത്ത ഒരൊറ്റ എഞ്ചിൻ
പാളം താണ്ടി പോകുമ്പോൾ,

അണഞ്ഞു തുടങ്ങിയ റാന്തലിന്റെ
അവസാനത്തെ അരണ്ട കാഴ്ചയിൽ;
മായാ മരീചികയിൽ മതിമറന്ന്
തീവണ്ടിയാപ്പീസ് വിറച്ചു വിറച്ചിരുന്നു...

കവിത കൊള്ളാം, അല്ലേ..?
സ്വയം പുകഴ്ത്തുന്നു. അയ്യേ.. ദാരിദ്ര്യം.
അങ്ങനെ കരുതാൻ വരട്ടെ!
എന്റെ തൂലികയോ പേരോ നിങ്ങൾ
താഴെ കണ്ടോ?

ഇല്ലല്ലോ?

ഇല്ല.

അതേ.

ഇക്കാലമത്രയും കാലം അവളിൽ നിന്ന് തട്ടിപ്പറിച്ച പോലെ,.. അനസ്തേഷ്യ ഇല്ലാണ്ട് പച്ചജീവനോടെ അവളെ പോസ്റ്റുമോർട്ടം ചെയ്യാൻ,

എനിക്കാവില്ല.

ആത്മാവിൽ നിലവിളിച്ചു കൊണ്ട്..

ആ കവിയത്രി ഇപ്പോഴും ജീവിച്ചിരിക്കെ..

ജീവിതം കൊണ്ട് നൊന്തുകീറി ചോര കൊണ്ടെഴുതിയ, അവളുടെ സ്വന്തം കവിതയാണിത്.

ചുറ്റിലും ആളുണ്ടായിട്ടും ഒറ്റപ്പെട്ടുപോയ ഒരു പെൺകുട്ടി. അവളുടെ ഏകാന്ത ദിനങ്ങളിൽ ഒരു ദിവസമാണ് അവൾക്ക് ആ കത്ത് കിട്ടിയത്. അഡ്രസ്സ് തെറ്റാണെന്നറിഞ്ഞപ്പോൾ തിരികെ കൊടുക്കുവാൻ പിറകിൽ അവളോടി ചെന്നതാണ്. പക്ഷേ, ഒരൊറ്റ നിമിഷത്തെ ചിന്തയിൽ തിരികെ കൊടുക്കാതെ മടങ്ങിപ്പോന്നു. ഒറ്റക്കല്ല, കൂട്ടിന് ആരോ ഉണ്ടെന്ന് ഉള്ളിലുണ്ടായ തോന്നലായിരുന്നു അതിനു കാരണം. തനിക്കല്ലെന്ന് സ്വബോധം വീണ്ടും വീണ്ടും പറഞ്ഞപ്പോഴും, തനിക്കാണെന്ന ഉപബോധത്തിന്റെ നുണ വിശ്വസിക്കാനായിരുന്നു അവൾക്കപ്പോൾ തോന്നിയത്.

കാവ്യാത്മകമായ എഴുത്തായിരുന്നു ആ കത്തിൽ. വായിച്ചു തീർത്ത് അവളത് സൂക്ഷിച്ചു വെച്ചു.

പിന്നീട് ഒരുനാൾ ഇതേപോലെ,

സ്വബോധവും ഉപബോധവും തമ്മിലൊരു തർക്കത്തിന് ശേഷം, അവൾ ആ അഡ്രസിൽ തിരിച്ചൊരു കത്തെഴുതി. തനിക്കല്ല എന്നറിഞ്ഞിട്ടും വായിച്ചതിൽ അവൾക്കുള്ള കുറ്റബോധം മുഴുവൻ അടങ്ങിയ ഒരെഴുത്ത്.

പിന്നീടൊരുദിവസം ഉമ്മറത്തിരിക്കുമ്പോൾ പോസ്റ്റ്മാനെ കണ്ടതും അവൾ സംശയിച്ചു.

വഴിതെറ്റി വന്ന മറ്റൊരു കത്തോ?

അല്ല.

അതവൾക്കുള്ളത് തന്നെയായിരുന്നു. കത്തിലൂടെ അവളയാളെ കണ്ടു. ഒരു നേവി ഓഫീസർ. ഒരുപാട് യാത്ര ചെയ്യുന്നയാൾ. ഒരുപാട് വായിക്കുന്നയാൾ.

നാല് ചുമരുകൾക്കുള്ളിൽ ജീവിതം ചുരുങ്ങിയവൾക്ക്, അയാളുടെ യാത്രാ വിവരണങ്ങൾ ചിറകുകൾ നൽകി.

നിറയെ കത്തുകൾ.

ഒടുക്കം കാണണം എന്ന വാശിക്കൊടുവിൽ റെയിൽവേ സ്റ്റേഷനിൽ വരാൻ പറഞ്ഞു അവൾ. പറഞ്ഞ സമയത്ത് വണ്ടിയെത്തി. പക്ഷേ, അയാളിറങ്ങി വന്നില്ല. വണ്ടി പോയിട്ടും സ്റ്റേഷനിൽ ഒരേ ഇരിപ്പ്.

തിരികെ വീട്ടിലെത്തിയപ്പോൾ യാതൊരു മുന്നറിയിപ്പും ഇല്ലാതെ സർപ്രൈസ് ആയി എത്തിയ ഭർത്താവും പിറന്നാൾ ആഘോഷവും.

തിരക്കൊഴിഞ്ഞ് മുറിയിലെത്തി

**നാല് ചുമരുകൾക്കുള്ളിൽ ജീവിതം ചുരുങ്ങിയവൾക്ക്, അയാളുടെ യാത്രാ വിവരണങ്ങൾ ചിറകുകൾ നൽകി.**

**തിരക്കൊഴിഞ്ഞ് മുറിയിലെത്തി കത്തുകൾ പരതി. കണ്ടില്ല. ഒന്ന് പോലും. സ്വപ്നമായിരുന്നെന്ന് മനസ്സിനെ വിശ്വസിപ്പിക്കാൻ നോക്കി.**

കത്തുകൾ പരതി. കണ്ടില്ല. ഒന്ന് പോലും. സ്വപ്നമായിരുന്നെന്ന് മനസ്സിനെ വിശ്വസിപ്പിക്കാൻ നോക്കി. ഇനി ശരിക്കും സ്വപ്നമായിരുന്നോന്നും ഉറപ്പില്ല. അങ്ങനെയുള്ള തന്നെ വലയ്ക്കുന്ന ചോദ്യങ്ങളെ.

അവളൊരു കവിതയാക്കി.

തീവണ്ടിയാപ്പീസ്.

അവളുടെ ഇഷ്ടങ്ങൾ പുസ്തകങ്ങളും യാത്രയും കടലും രാത്രിയും ഒക്കെയായിരുന്നു. ചില സമയത്ത് നമുക്ക് നമ്മളെ തന്നെ കുഴിച്ചു മൂടി മൂന്നാം നാൾ ഉയിർത്തെഴുന്നേൾക്കേണ്ടി വരും. അതിനിടയിലെ ആ രണ്ടു ദിവസം നമ്മൾ അങ്ങനെ ദ്രവിച്ചു തീരും. മറ്റുള്ളവർക്ക് വേണ്ടി വേറൊരാളായി ജീവിക്കുകയായിരുന്നു അവൾ. പിന്നെ പിന്നെ മറന്നതായിരുന്നു എല്ലാം. എന്നാലും ഇടക്ക് ഒറ്റക്കിരിക്കുമ്പോൾ തിന്നിട്ടും ദഹിക്കാത്ത ആഹാരം പോലെ ചിലത് തികട്ടി വരുമായിരുന്നു. അങ്ങനെയിരിക്കയാണ് അവൾക്കാ കത്ത് കിട്ടുന്നത്. മനപ്പൂർവമല്ലെങ്കിലും എന്താണ് തനിക്ക് നഷ്ടപ്പെട്ടത് എന്ന് ആ കത്തുകൾ അവളെ ഓർമപ്പെടുത്തി. ഒരു തിരിച്ചുപോക്ക് അവളും ആഗ്രഹിച്ചു. അവളുടെ ആഗ്രഹങ്ങളായിരുന്നു അയാളുടെ ജീവിതം. പുസ്തകങ്ങളും യാത്രകളും കടലും. കണ്ട കാഴ്ചകളെ കുറിച്ചുള്ള അയാളുടെ വാക്കുകളിലാണവൾ കുരുങ്ങിപ്പോയത്. ആ കണ്ണുകളിലൂടെയാണവൾ കണ്ട് തുടങ്ങിയത്.

ഇന്ന് ഈ കഥ സഞ്ചരിച്ച് സഞ്ചരിച്ച്, അവൾ അവിടെ വന്നിരുന്നുവെന്നും, കാണാൻ ഒരുപാട് ആഗ്രഹിച്ചിരുന്നുവെന്നും അയാൾ അറിയണമെന്ന് അവൾക്ക് ഉള്ളിലെവിടെയോ ചെറിയൊരു ആഗ്രഹം ഉടലെടുത്തിരിക്കാം. അതായിരിക്കാം അവളീ കഥ എന്നോട് പറഞ്ഞത്.

മകൾ, ഭർത്താവ്, കുടുംബം.. ഞാനവളെ മനസ്സിലാക്കാൻ ശ്രമിച്ചു. പക്ഷേ അപ്പോഴേക്കും എന്റെ തല പെരുത്തു തുടങ്ങിയിരുന്നു. ഇത്തരം നാടകീയ രംഗങ്ങൾ സിനിമയിൽ മാത്രമേ കാണൂ ഹേ... മനസ്സ് എന്നോട് പറഞ്ഞു. വിട്ടുകളയാൻ ഞാൻ എന്നെ തന്നെ നിർബന്ധിച്ചു. സ്വപ്നമായിരുന്നുവെന്ന് മനസ്സിനെ വിശ്വസിപ്പിക്കാൻ നോക്കി. ഇനി ശരിക്കും സ്വപ്നമായിരുന്നോന്നും ഉറപ്പില്ല. അങ്ങനെയുള്ള എന്നെ വലയ്ക്കുന്ന ചോദ്യങ്ങളെ ഞാൻ ഒരു കഥയാക്കി.

കെട്ടുകഥയല്ല.
കഥ.
ശുഭം.

*“The beginningless Consciousness is unborn, whole and, residing forever in its natural home of the Heart-cave, is without form, world or impurity. It is beyond comparison and completely unattached. It cannot be comprehended by the mind nor can it be seen or felt by the senses.”*

**- Ramana Maharshi (Collected works of Ramana Maharshi)**

# മരണത്തെ വിജയിച്ച ചിന്തകൾക്ക്

**ശ്രുതി സി കെ / CSE 2016-20**

മരണത്തിന്റെ നിഴലിലാണെന്നറിഞ്ഞപ്പോൾ
ജീവിക്കാൻതുടങ്ങിയ മനുഷ്യൻ!
വെറുതേ ജീവിക്കാനല്ല ജീവിതത്തിന്റെ
അർത്ഥം കണ്ടുപിടിക്കാൻ.
രോഗത്തോടും മരണത്തോടും നിരന്തരം
പോരാടിക്കൊണ്ടുള്ള ജീവിതത്തിനിടെ
അദ്ദേഹം മഹാപ്രപഞ്ചത്തിന്റെ
രഹസ്യങ്ങൾ കഥപറയുംപോലെ
ലോകത്തിന്മുന്നിൽ വെളിപ്പെടുത്തി.
ചക്രകസേരയിൽ നിശ്ചലമായിരുന്ന്



തന്റെ ചിന്തയുടെ വേഗംകൊണ്ട്
ഗോളാന്തരങ്ങളിൽ സഞ്ചരിച്ചു.
ഗഹനമായ നിരീക്ഷണങ്ങളിലൂടെ
ജനപ്രിയഗ്രന്ധങ്ങളിലൂടെ
അതുല്യമായ മേധാശക്തിയിലൂടെ
പ്രപഞ്ചശാസ്ത്രത്തിലെ വെട്ടിത്തിളങ്ങുന്ന
നക്ഷത്രമായി തല അൽപം ചെരിച്ച്
ഒരുപുഞ്ചിരി നിറഞ്ഞ അദ്ദേഹത്തിന്റെ
മുഖം മനുഷ്യന്റെ നിശ്ചയദാർഢ്യത്തിന്റെ
ഉജ്ജ്വലപ്രതീകമായ് മാറി.

കോടാനുകോടി
ആകാശഗോളങ്ങളുടെ കൂട്ടത്തിലെ
ഒരു സാധാരണ നക്ഷത്രത്തെ
ചുറ്റുന്ന ചെറുഗ്രഹത്തിലെ അല്പം
പുരോഗമിച്ച ജന്തുക്കൾ മാത്രമായ
മനുഷ്യർ മറ്റുജീവികളിൽനിന്നും
വ്യത്യസ്തമാവുന്നത് അവർക്ക്
ഈ പ്രപഞ്ചത്തെ മനസ്സിലാക്കാൻ
കഴിയും എന്നതുകൊണ്ടാണെന്ന്
സ്റ്റീഫൻ ഹോക്കിംഗ് പറഞ്ഞു..
പ്രപഞ്ചത്തെ പൂർണ്ണമായി
മനസ്സിലാക്കാനും എങ്ങനെയാണത്
ഉണ്ടായതെന്നും എന്തുകൊണ്ടാണിത്
ഇങ്ങനെ നിലനിൽക്കുന്നുവെന്നും
മനസ്സിലാക്കാനുള്ള ശ്രമമായിരുന്നു
അദ്ദേഹത്തിന്റെ ജീവിതം. ഈ
അന്വേഷണത്തിന്റെ ഭാഗമായി ആ
ശാസ്ത്രജ്ഞൻ രചിച്ച പുസ്തകങ്ങൾ
ലോകമെങ്ങും ലക്ഷക്കണക്കിന്
വിറ്റഴിഞ്ഞു. ഇപ്പോഴും ഏറ്റവുംകുറച്ചു
വായിക്കപ്പെട്ട, ഏറ്റവും കുറച്ചു
മനസ്സിലാക്കപ്പെട്ട കൃതികളായി അവ
തുടർന്നു. എന്നിട്ടും ചിന്തയുടെ
തിളക്കംകൊണ്ട് നമ്മുടെ കാലത്തെ
ഏറ്റവും

പ്രശസ്തനായ ശാസ്ത്രകാരനായി
അദ്ദേഹം വിശേഷിപ്പിക്കപ്പെട്ടു.

പ്രപഞ്ചമെന്ന മഹാസമസ്യയുടെ
ഉത്തരം തേടിയുള്ള അന്വേഷണങ്ങളാണ്
ശാസ്ത്രഗവേഷകർ ഓരോന്നും.
നൂറ്റാണ്ടുകൾക്കുമുൻപ്
ആർക്കിമെഡീസും ഗലീലിയോയും
ന്യൂട്ടണുമെല്ലാം പറഞ്ഞകാര്യങ്ങൾ
നമുക്ക് എളുപ്പം മനസ്സിലാവും.
കാരണം ചിരപരിചിതമായ വസ്തു
ക്കൾ ചൂണ്ടിക്കാണിച്ചും കണ്മുന്നിലുള്ള
പ്രതിഭാസങ്ങൾ വിശദീകരിക്കാൻ
വേണ്ടിയുമാണ് അവർ ശാസ്ത്രതത്വങ്ങൾ
ആവിഷ്കരിച്ചത്. പിൻകാലത്ത് ആറ്റത്തിന്റെ
ഉള്ളറകളിലെ സൂക്ഷ്മപ്രപഞ്ചത്തിലേക്കും
അതിവിദൂരതയിലുള്ള
ആകാശഗോളങ്ങളിലേക്കും മനുഷ്യൻ
കണ്ണോടിക്കാൻ തുടങ്ങിയതോടെ അവിടെ
കണ്ടറിഞ്ഞ കാര്യങ്ങൾ വിശദീകരിക്കാൻ
ദുർഗ്രഹമായ സിദ്ധാന്തങ്ങൾ
ആവിഷ്കരിക്കേണ്ടിവന്നു. ഐൻസ്റ്റീന്റെ
ആപേക്ഷികതാ സിദ്ധാന്തത്തോടെ
തുടങ്ങിയ ഈ ചിന്താപദ്ധതിയുടെ
തുടർച്ചയായിരുന്നു ഹോക്കിങ്ങിന്റെ
കണ്ടെത്തലുകൾ.

കത്തിത്തീർന്ന ഭീമൻ നക്ഷത്രങ്ങൾ
അതിഭീമമായ ഗുരുത്വാകർഷണത്തിന്
വിധേയമായി അമർന്നു ചുരുങ്ങി എന്തായി
രൂപപ്പെടുന്നുവെന്ന് ഏറ്റവുമധികം
വിവരങ്ങൾ നൽകിയത് സ്റ്റീഫൻ
ഹോക്കിങ്ങാണ്.
പ്രപഞ്ചോൽപത്തിക്ക് കാരണമാണെന്ന്
പറയുന്ന മഹാവിസ്ഫോടനത്തെ
ഏറ്റവും നന്നായി വിശദീകരിച്ചതും
അദ്ദേഹമാണ്. സ്വന്തം നിഗമനങ്ങൾ
പരിഷ്കരിച്ചും തിരുത്തിയും മുന്നേറിയ
ഹോക്കിങ്ങിന് പ്രപഞ്ച പഠനത്തെ
തികച്ചും ഭിന്നമെന്നു തോന്നിയിരുന്ന
മറ്റു ഭൗതികശാസ്ത്ര ശാഖകളുമായി
ബന്ധപ്പെടുത്തുവാൻ കഴിഞ്ഞു.
മാനവിക ദർശനം ഉയർത്തിപ്പിടിച്ച
ഹോക്കിങ്ങ് വിയറ്റ്നാം യുദ്ധകാലത്ത്
അമേരിക്കക്കെതിരെ നടന്ന
പ്രകടനത്തിൽ ഊന്നുവടിയുടെ
സഹായത്തോടെ പങ്കെടുത്തിട്ടുണ്ട്.
ഇറാഖിലെ യു എസ് അധിനിവേശത്തിനെ
തിരയും പാലസ്തീനിലെ ഇസ്രായേലിന്റെ
ക്രൂരതകൾക്കെതിരെയും
പ്രതികരിച്ചിട്ടുണ്ട്. മുതലാളിത്തത്തിന്റെ
രീതികളെ നിശ്ചിതമായി വിമർശിച്ചിട്ടുണ്ട്.

പ്രപഞ്ചരഹസ്യം തേടിയുള്ള
അന്വേഷണങ്ങൾ പോയിപ്പോയി
കണ്ടെത്താനോ മനസ്സിലാക്കാനോ
കഴിയാത്തകാര്യങ്ങളിലെത്തുമ്പോൾ
പ്രപഞ്ചസൃഷ്ടിയിൽ ദൈവത്തിന് ഒരു
പങ്കുമില്ലെന്ന് നിസ്സംശയം പ്രഖ്യാപിച്ചു.
ഇരുട്ടിനെ പേടിക്കുന്നവർ അവരുടെ
അന്ധവിശ്വാസങ്ങൾക്കു
മുകളിൽ തീർത്ത മറയാണ്
മരണാനന്തരജീവിതം എന്ന് ഓരോ
നിമിഷവും മരണത്തെ മുന്നിൽ
കണ്ടുകൊണ്ട് ജീവിച്ച ആ പ്രതിഭ
വ്യക്തമാക്കി. ശാസ്ത്രത്തിലായാലും
തത്വചിന്തയിലാണെങ്കിലും
പ്രപഞ്ചരഹസ്യങ്ങളെക്കുറിച്ചുള്ള
ചോദ്യങ്ങൾമിക്കതും ഒന്നുതന്നെയാണ്.
ശാസ്ത്രം എപ്പോഴും പഴയ ഉത്തരങ്ങൾ
പുതുക്കാനുള്ള അന്വേഷണങ്ങൾ
തുടരും. സ്റ്റീഫൻഹോക്കിംഗ്
എന്ന പ്രതിഭ ആ അന്വേഷണപാതയിൽ
ഇനിയും വെളിച്ചം
വിതറിക്കൊണ്ടേയിരിക്കും.

*I believe in absolute oneness of God and therefore also of humanity.*

**- Mahatma Gandhi**

# നടപ്പുകാല വിജയനഗരത്തിലേക്ക്

പ്രിൻസ് എം പി / BArch 2012-17



സൂര്യൻ ഉഗ്രതാപിയായി ജ്വലിച്ചുനിൽക്കുന്ന ഒരു അന്യഭാഷാ നട്ടുച്ച. ഒരു കാക്ക പോലും പുറത്തിറങ്ങാൻ മടിച്ചു നിൽക്കുന്ന നേരം എന്നോണം നാട്ടിലെ കാർന്നോർ പറയും.

ഇയാൾ ഈ നടപ്പൊന്നു നിർത്തുന്ന ലക്ഷണം ഒന്നും കാണുന്നില്ല. വിജനമായ വഴി നോക്കെത്താ ദൂരത്തോളം നീണ്ടു നിവർന്നു കിടപ്പാണ്. ഇരുവശങ്ങളിലും കൂറ്റൻ പാറക്കെട്ടുകൾ, അങ്ങിങ്ങായി കുറ്റിക്കാടുകൾ.. എങ്ങും നിശബ്ദത.

ചില പകലുകൾ അങ്ങനെയാണ്. നമ്മെ ഭയപ്പെടുത്തി നിർത്തികളയാൻ പോലും മടിക്കാത്ത പകലുകൾ. ഇനിയിതെല്ലാം ഒരു തോന്നലാണോ എന്ന സംശയത്തിൽ ഇടത് കയ്യിൽ ഒന്നു നുള്ളി നോക്കി. ഹോ...തോന്നലല്ല...നല്ല ഒന്നാന്തരം യാഥാർഥ്യം.
'അല്ല സേട്ട ,ഇന്ത വഴി'
പുച്ഛം. തമിഴ് പറഞ്ഞിട്ട് എന്ത് കാര്യം. തമിഴ്നാട് എന്നു ഏഴയലത്തു പോലും കേട്ടിട്ടുണ്ടാവില്ലാത്ത ഉത്തര കർണാടകയാണ് സ്ഥലം. എങ്കിൽ അല്പം ഹിന്ദിയിൽ ആയിക്കളയാം പ്രയോഗം.
'കിതനെ ദൂർഹേ യഹാം സെ'
ആളുടെ മുഖത്തെ നിർവികാരത പിന്നെയും ഭയപ്പെടുത്തി. യാതൊരു

**അവിടേക്ക് കൈ നീട്ടികൊണ്ട് അയാൾ സന്തോഷത്തോടെ തിരിഞ്ഞു നടന്നു. കൈകൂപ്പി നന്ദി അറിയിച്ചു ഞാൻ തീരം ലക്ഷ്യമാക്കി നടന്നു.**

ഭാവഭേദവും ഇല്ലാതെയുള്ള കൊടൂര നടപ്പാണ്.

ആ നിമിഷം അയാൾ എന്നെ തട്ടിക്കൊണ്ട് പോവുകയാണോ എന്ന് തോന്നി. ഇനി അഥവാ ആണെങ്കിൽ തന്നെ എന്റെ കയ്യിൽ ഒന്നും ഇല്ലെന്നും ആകെയുള്ള ലാപ്ടോപ്പ് ടൗണിലെ റൂമിലാണെന്നും ഇയാളെ ഞാൻ എങ്ങനെ പറഞ്ഞു മനസ്സിലാക്കും

സൂര്യനിൽ നിന്ന് ഒരു ദാക്ഷിണ്യവും പ്രതീക്ഷിക്കാത്തതിനാൽ തോളിൽ തൂക്കിയിരുന്ന ബാഗ് എടുത്തു തലയിൽ വെച്ചു. തല വെയിൽ കൊള്ളിക്കരുതെന്ന് പണ്ടാരോ പറഞ്ഞിരുന്ന ഓർമയിൽ ...

ശരീരമാകെ വിയർത്തു കുളിച്ചിരിക്കുകയാണ്. പെട്ടെന്ന് അങ്ങേര് ഒരു ഇടവഴിയിലേക്ക് റൂട്ട് തിരിച്ചു. മൺപാത..പാറക്കെട്ടുകൾ.. വീണ്ടും നടപ്പ്, വിയർപ്പ്, നെടുവീർപ്പ്

വഴികാട്ടിയുടെ കാരിരുമ്പു പോലെയുള്ള ശരീരത്തിലെ എണ്ണമയമുള്ള തൊലിയിൽ തട്ടി സൂര്യപ്രകാശം ഒന്നു കൂടി തീവ്രത കൈവരിക്കുന്നത് പോലെ തോന്നി.

തണുത്തൊരു കാറ്റ്... ഹാവൂ.. അങ്ങകലെ അതാ തുംഗഭദ്ര നിറഞ്ഞൊഴുകുന്നു. അവിടേക്ക് കൈ നീട്ടികൊണ്ട് അയാൾ സന്തോഷത്തോടെ തിരിഞ്ഞു നടന്നു. കൈകൂപ്പി നന്ദി അറിയിച്ചു ഞാൻ തീരം ലക്ഷ്യമാക്കി നടന്നു.
എനിക് വഴികാട്ടാനായി മാത്രം രണ്ടു കിലോമീറ്ററോളം നടന്ന ആ മഹാൻ ആരായിരിക്കും. എന്തിനായിരിക്കും അയാൾ ഈ നടപ്പു മുഴുവൻ നടന്നിട്ടുണ്ടാവുക.

കെംപഗൗഡ ബസ്സ്റ്റാന്റിൽ നിന്നും കർണാടക ആർ. ടി.സി യുടെ ചുവന്ന സരിഗേ ബസ് കണ്ടുപിടിച്ചത് തന്നെ ഒരു നെട്ടോട്ടത്തിനൊടുവിൽ ആയിരുന്നു. ഹോസ്പെട് യാത്രക്കാർ വളരെ കുറവായതിനാൽ കണ്ടക്ടർ വിളിയോട് വിളിയായിരുന്നു. കന്നഡ അല്ലാതെ രണ്ടാമതൊരു ഭാഷ അയാൾക്ക് വശമില്ലാത്തതിനാൽ ബസ്, വെയ്റ്റിംഗ് എന്നീ വാക്കുകൾ അല്ലാതെ മറ്റൊന്നും മനസ്സിലായില്ല. തേടിയ വള്ളി കാലിൽ ചുറ്റിയ പോലെ മുന്നോട്ടെടുത്ത് മുരണ്ടു കൊണ്ടിരുന്ന ചുവപ്പൻ ആനയെ ഒടുവിൽ കണ്ടെത്തി. നാട്ടിലെ കണ്ടക്ടർമാരുടെ വായിൽ നിന്ന് കേൾക്കാറുള്ള തെറി പ്രതീക്ഷിച്ചു നിന്ന എന്നെ ഞെട്ടിച്ചുകൊണ്ട് നമ്മുടെ കാക്കിയുടുപ്പുകാരൻ ചെറുപുഞ്ചിരിയോടെ എന്നെ ബസിലേക്ക് ആനയിച്ചു. കാത്തിരുന്ന ആരോ വന്ന സന്തോഷത്തിൽ നമ്മുടെ ആന മുന്നോട്ട് കുതിച്ചു. അവർ കാത്തു നിന്നതിൽ തെറ്റ് പറയാനാകില്ല. ഞാൻ അടക്കം നാലോ അഞ്ചോ പേര്. ബസ് ഏറെയും കാലിയാണ്.

എനിക് ലഭിച്ച ഡബിൾ സീറ്റിൽ ഞെരുങ്ങി കിടക്കാനുള്ള എന്റെ ശ്രമം കണ്ട കാക്കിയുടുപ്പുകാരൻ എന്നോട് പറഞ്ഞു: any seat.. ആഹാ. അടുത്ത 3 സീറ്ററിലേക്കു ഒരു ചാട്ടമായിരുന്നു

ബസ് ബാംഗ്ലൂർ നഗരം വിട്ടു. പ്രാന്തപ്രദേശങ്ങളും കടന്ന് ബസ് തികച്ചും വിജനമായ ഗ്രാമങ്ങളിലൂടെയുള്ള പാതയിലേക്ക്

കടന്നു. അങ്ങിങ്ങായി തീപൊട്ടുകൾ പോലെ വീടുകൾ. കൃഷിക്കാരാണ്.രാവിലെ മുതൽ കുടുംബവുമായി പോയി കഠിനാധ്വാനവും ചെയ്തു വൈകിട്ട് വീട്ടിൽ വന്ന് അത്താഴവും കഴിഞ്ഞു ഒരു മൂളിപാട്ടൊക്കെ പാടി തീ കാഞ്ഞുകൊണ്ട് വിശ്രമിക്കുകയാണ് അവർ. അതേ , നല്ല തണുപ്പാണ്

സുന്ദരമായ ആ തണുപ്പ് അധികനേരം ആസ്വദിക്കാൻ ആയില്ല.പുറകിൽ ഇരുന്ന കാർന്നോര് ശക്തമായ ചുമയോടൊപ്പം അന്യഭാഷയിൽ തെറി വിളിക്കാൻ തുടങ്ങിയതോടെ ജനൽ അടക്കാൻ തീരുമാനം ആയി.ഗ്രാമീണ സുഖശീതളിമക്കു തൽക്കാലം വിട.

രാവിലെ 5 മണി കഴിഞ്ഞു ഹോസ്പിറ്റലിൽ എത്താൻ. ഹോട്ടലുകൾ, റൂമുകൾ , ലോഡ്ജ്കൾ, സഹായികൾ.. വളഞ്ഞു കഴിഞ്ഞു. ഒരു വിധത്തിൽ ആ ചക്രവ്യൂഹം ഭേദിച്ച് പുറത്ത് കടന്നു. ആദ്യം കണ്ട ഹോട്ടലിൽ കയറി വിലപേശി മുറിയും തരപ്പെടുത്തി ചെറിയൊരു മയക്കം. 7.30 യോടെ റൂം വിട്ടിറങ്ങി.

പ്രസിദ്ധമായ കർണാടക റവ ഇഡ്ഡലി ചട്ണിയും കൂട്ടി കഴിച്ചു. ഒരു കട്ടൻ ചായയും അകത്താക്കി. തമിഴ്നാട് വിട്ടാൽ ഇന്ത്യൻ ചായക്ക് പറഞ്ഞറിയിക്കാൻ പറ്റാത്ത രുചിയാണ്.
രാവിലെ തന്നെ പോകേണ്ടത് ആനഗോണ്ടിയിലേക്കാണ്. ഹംപിയിലേക്ക് ഇത് രണ്ടാം തവണയാണ്. മൂന്നാം വർഷ പഠനകാലതത്ത് ദക്ഷിണേന്ത്യൻ ടൂറിന്റെ ഭാഗമായി ഹംപിയിൽ ഒരു ഓട്ടപ്രദക്ഷിണം നടത്തിയിട്ടുണ്ട്. തകർന്ന് പോയ ആ മഹാസാമ്രാജ്യത്തിന്റെ അവശേഷിപ്പുകൾ കണ്ട് അന്തം വിടാൻ തുടങ്ങിയപ്പോഴേക്കും ബസ് നാട്ടിലേക്ക് തിരിച്ചിരുന്നു. അന്ന് മനസ്സിൽ കുറിച്ചിട്ടതായിരുന്നു ഈ മടങ്ങി വരവ്. തീസിസ് ടോപ്പിക്കുകൾ ആയി മൂന്നു ടോപ്പിക്കുകൾ ഓപ്ഷണൽ ആയി സമർപ്പിക്കേണ്ടിയ സമയത്ത് രണ്ടാം സ്ഥാനത്ത് ഹംപി ഇന്റർപ്രെടേഷൻ സെന്റർ നൽകാൻ കാരണം മറ്റൊന്നല്ല. ചരിത്ര പ്രധാനമായ സ്ഥലങ്ങൾ അങ്ങനെയാണ്. അവ നമ്മെ ചൂണ്ടയിലെന്ന പോലെ കൊരുത്തിടും. അകന്നു പോകാൻ ശ്രമിക്കും തോറും കൊളുത്തിവലിക്കും. അതാണ് മണാലിയിൽ മഞ്ഞു വാരാൻ പോകുന്നതിനെക്കാൾ ഒരിക്കൽ കണ്ട ഹംപിയിലേക്ക് വീണ്ടും വരണമെന്ന് ആഗ്രഹിച്ചത്

റൂമിൽ ഉറങ്ങി കിടന്ന ചരിത്ര പഠനദാഹിയുടെ ദാഹമകറ്റാൻ സഹായി ആയത് ഹെറിറ്റേജ് ആൻഡ് കൺസർവേഷൻ ആർക്കിടെക്ച്ചറിൽ ഉന്നത പഠനം നേടിയ ഒരു പ്രമുഖ വ്യക്തിത്വവും. അവരുടെ വാക്കും കേട്ട് കോണ്ടാക്ട് സറ്റഡിക്കായി ഇറങ്ങി തിരിച്ചതാണ്. കൂടെയുള്ളവർ ആരും തന്നെ ഈ വഴിക്കൊന്നും വരില്ലെന്ന് ടോപിക് ലിസ്റ്റ് നോക്കി ഉറപ്പാക്കാനും മറന്നിട്ടില്ല.

ഹൂബ്ലി, സോനാപൂർ വഴി ഏറെക്കുറെ ഗ്രാമീണത തുളുമ്പി നിൽക്കുന്ന പാറക്കെട്ടുകളാൽ ചുറ്റപ്പെട്ട ചെറുകുന്നുകൾക്കിടയിലൂടെ നീങ്ങിയ ആ ബസിൽ നിറയെ യാത്രക്കാരായിരുന്നു. ആയതിനാൽ തന്നെ ഡ്രൈവർക്കടുത്തുള്ള

**ആ മഹാസാമ്രാജ്യത്തിന്റെ അവശേഷിപ്പുകൾ കണ്ട് അന്തം വിടാൻ തുടങ്ങിയപ്പോഴേക്കും ബസ് നാട്ടിലേക്ക് തിരിച്ചിരുന്നു. അന്ന് മനസ്സിൽ കുറിച്ചിട്ടതായിരുന്നു ഈ മടങ്ങി വരവ്.**

**ബസ് കൃഷ്ണദേവരായരുടെ ഒരു പ്രതിമയ്ക്ക് മുന്നിൽ എത്തി നിന്നു. ആനഗോണ്ടിയാണ്. ചെന്നു നില്കുമ്പോഴേ വലതു വശത്ത് ഒരു കൂറ്റൻ ഗേറ്റ് കാണാനാകും. ഇടത് വശം നിറയെ പാടങ്ങളാണ്. നല്ല ഒന്നാന്തരം പച്ചപ്പ്.**

പെട്ടിപ്പുറത്ത് സീറ്റ് കിട്ടി. മുക്കാൽ മണിക്കൂറെടുത് ബസ് കൃഷ്ണദേവരായരുടെ ഒരു പ്രതിമയ്ക്ക് മുന്നിൽ എത്തി നിന്നു. ആനഗോണ്ടിയാണ്. ചെന്നു നിൽക്കുമ്പോഴേ വലതു വശത്ത് ഒരു കൂറ്റൻ ഗേറ്റ് കാണാനാകും. ഇടത് വശം നിറയെ പാടങ്ങളാണ്. നല്ല ഒന്നാന്തരം പച്ചപ്പ്.

അത് ആവോളം കണ്ടു കണ്ണിലെ മഞ്ഞളിപ്പ് മാറ്റി അടുത്തു കണ്ട പെട്ടിക്കടയിൽ കയറി ഒരു കുപ്പി വെള്ളം വാങ്ങി ആനഗോണ്ടി എങ്ങോട്ടെന്നു ആംഗ്യഭാഷയിൽ ചോദിച്ചു. പണിനടന്നു കൊണ്ടിരുന്ന ഒരു കൽവാതിൽ കാണിച്ചു വെള്ളം വാങ്ങിയതിന്റെ ബാക്കി പൈസയും ഒരു ചെറുപുഞ്ചിരിയും നൽകി പെട്ടിക്കടയിലെ അമ്മച്ചി യാത്രയാക്കി.

ജനവാസ മേഖലയാണ്. അധികം സഞ്ചാരികളെ ഒന്നും തന്നെ കാണാനില്ല. എല്ലാം സ്വദേശികൾ തന്നെ. അല്പ ദൂരം പിന്നിട്ടപ്പോഴേക്കും സ്വാമി രംഗനാഥക്ഷേത്രത്തിനടുത്തെത്തി. പുരാതനമായ നഗരത്തിന്റെ അവശേഷിപ്പുകൾ തുടങ്ങുകയായി.

വിജയനഗരത്തിന്റെ തുടക്കവും ഒടുക്കവും ആനഗോണ്ടിയിൽ നിന്നാണ്. ചരിത്രകാരന്മാരുടെ വാക്കുകളിൽ 1334ൽ ഹരിഹര റായും ബുക്ക രായയും വാറൻഗലിൽ നിന്ന് പലായനം ചെയ്ത ആനഗോണ്ടിയിൽ വന്നാണ് വിജയനഗരത്തിന്റെ ആദ്യ തലസ്ഥാനം സ്ഥാപിക്കുന്നത്. സാമ്രാജ്യത്തിന്റെ പ്രതാപകാലത്താണ് ഹംപി തലസ്ഥാന മായി മാറ്റപ്പെടുന്നതും സാമ്രാജ്യം ഒന്നടങ്കം അഭിവൃദ്ധി പ്രാപിക്കുന്നതും

നിരന്തരമായ വടക്കൻ ആക്രമണങ്ങളെ നൂറ്റാണ്ടുകളോളം സാമ്രാജ്യം ചെറുത്തുനിന്നു. കൃഷ്ണദേവരായരുടെ കാലത്ത് അതിന്റെ ഉത്തുംഗ ശൃംഗത്തിലെത്തിയ സാമ്രാജ്യത്തെ അന്നത്തെ പടിഞ്ഞാറൻ സഞ്ചാരികൾ അലക്സാണ്ടറുടെ റോമാ സാമ്രാജ്യത്തോടാണ് താരതമ്യപ്പെടുത്തിയിരുന്നത്. അയൽ രാജ്യങ്ങളിൽ നിന്നും ഡൽഹി സുൽത്താൻമാരിൽ നിന്നും ഉണ്ടായ വൈദേശിക ആക്രമണങ്ങളിൽ പതിനെട്ടാം നൂറ്റാണ്ടിന്റെ അവസാന വും പത്തൊമ്പതാം നൂറ്റാണ്ടിന്റെ തുടക്കത്തിലുമായി സാമ്രാജ്യം അതിന്റെ പരിതാപകരമായ അവസ്ഥയിലേക്ക് കൂപ്പുകുത്തുകയും വിജയനഗര രാജാക്കന്മാർ ആനഗോണ്ടിയിലേക്ക് തള്ളപ്പെടുകയും ചെയ്തു . അതുകൊണ്ടാണ് ആനഗോണ്ടി വിജയന ഗര സാമ്രാജ്യത്തിന്റെ തുടക്കത്തിനും ഒടുക്കത്തിനും സാക്ഷിയായി എന്നു പറയപ്പെടുന്നത്.

ഹംപിയേക്കാൾ ഉപരി പൗരാണിക പ്രാധാന്യമുള്ള പ്രദേശമാണ് ആനഗോണ്ടി. ഏറ്റവും പ്രസിദ്ധമായ കിഷ്കിന്ധാ കാണ്ഡം നടന്നതും ഇവിടെയാണെന്നാണ് ഗ്രാമവാസികൾ പിൻപറ്റുന്ന വിശ്വാസം.

വിജയനഗര രാജാക്കന്മാരുടെ പിന്മുറക്കാർ ഇപ്പോഴും

ആനഗോണ്ടിയിലെ വീടുകളിൽ
താമസിക്കുന്നുണ്ട്. ചിലർ മെച്ചപ്പെട്ട
വീടുകളിൽ.
മറ്റു ചിലർ പാരമ്പര്യത്തിന്റെയും
പ്രൗഢിയുടെയും വിഴുപ്പു ഭാണ്ഡവും
ചുമന്നു...

വീടുകൾക്കിടയിലൂടെയുള്ള
ഇടുങ്ങിയ വഴിയിലൂടെ നടന്ന് നീങ്ങിയ
ഞാൻ വീടിനരികിലൂടെ എത്തിയത്
അവിചാരിതമായാണ്. എന്നെ ഉമ്മറത്ത്
വിളിച്ചിരുത്തി വിജയനഗരത്തെക്കുറിച്ച്
അവൻ പറഞ്ഞു തന്ന കാര്യങ്ങൾ
എത്രയോ പ്രധാന്യമുള്ളവയായിരുന്നു.
വിജയനഗരവും തിരുവിതാംകൂറുമായുള്ള
വാണിജ്യബന്ധങ്ങളെ കുറിച്ചു
അയാൾ വാചാലനായി. വരാന്തയിലെ
ചാരുകസേരയിൽ, പഴഞ്ചൻ
ഉത്തരത്തിലേക്ക് നോക്കി എന്റെ
പല സംശയങ്ങൾക്കും ഉത്തരമില്ലാതെ
ഇരുന്ന അദ്ദേഹത്തെ കൂടുതൽ
ബുദ്ധിമുട്ടിക്കാൻ തോന്നിയില്ല. കുടിക്കാൻ
തന്ന വെള്ളത്തിനും പറഞ്ഞു തന്ന
വിവരങ്ങൾക്കും അകമഴിഞ്ഞ നന്ദി
പറഞ്ഞു അവിടെ നിന്നിറങ്ങി.

സമകാലികവും പുരാതനവും നമ്മുടെ
വിഷയത്തിന് ഒരുപോലെ
പ്രധാനമായതിനാൽ
ഗാഗണമഹലും കൃഷ്ണദേവരായ ടോമ്പും
സന്ദർശിച്ച ശേഷം കിഷ്കിന്ധ ട്രസ്റ്റിന്
കീഴിലുള്ള ക്രാഫ്റ്റ് സെന്ററിലേക്കും
ഗ്രാമവാസികൾ കൈതൊഴിലുമായി
ബന്ധപ്പെട്ടു പണിയെടുക്കുന്ന
കെട്ടിടങ്ങളിലേക്കും പോയി.വാഴകൃഷി
ഏറെ പ്രധാനപ്പെട്ട ഒരു ഇനമാണ്.
വാഴനാര് കൊണ്ടുള്ള കൊട്ട, വട്ടി, പായ,
മറ്റു കരകൗശല വസ്തുക്കൾ തുടങ്ങിയവ
നിർമിക്കുന്നതിൽ ഗ്രാമവാസികൾ
നിപുണരാണ്. മേൽപറഞ്ഞ ക്രാഫ്റ്റ്
സെന്ററിൽ മുഴുവൻ സമയവും
അല്ലെങ്കിൽ ഷിഫ്റ്റുകളായി സ്ത്രീകൾ
ജോലി നോക്കുന്നുണ്ട്.

ചെരിഞ്ഞു പുറത്തേക്ക് ഉന്തിയ
മേൽക്കൂരകൾക് പകരം ഭിത്തികൾക്ക്
ഉള്ളിൽ അവസാനിക്കുന്ന
റൂഫിങ്ങുകളാണ് ഇവിടുത്തെ
വീടുകളുടെ പ്രത്യേകത. നടുമുറ്റത്തു
നിന്നു റൂഫിന് മുകളിലേക്ക്
കയറാനുള്ള ഓപ്പൺ സ്പേസും മിക്ക
വീടുകൾക്കുമുണ്ട്. സിമെന്റിന് മുൻപായി
കെട്ടിട നിർമാണത്തിന് ഉപയോഗിച്ചിരുന്ന
സുർക്കി മിശ്രിതമാണ് ഇവിടെ ഇപ്പോഴും
പല ഇടങ്ങളിലും ഉപയോഗിക്കുന്നത്.
കാളയെ ഉപയോഗിച്ച് ആട്ടുന്ന ചക്കിൽ
മിശ്രിതം കുഴക്കുന്ന രീതി. ഈ പഴയ
രീതി കണ്ണുകൾക് ഏറെ പുതുമ
നൽകുന്ന ഒരു കാഴ്ച്ച ആയിരുന്നു.

കാഴ്ച്ചകളും മറ്റും കണ്ടു നടന്നിരുന്ന
സ്ഥലങ്ങളിൽ ഒക്കെ നമുക്ക് നല്ല
രീതിയിൽ ഉള്ള പ്രതികരണങ്ങളാണ്
ലഭിച്ചിരുന്നത്. ഇതിന് കാരണം
അറിഞ്ഞപ്പോളാണ് ശരിക്കും ഞാനൊരു
'പ്രമുഖ അടി'കാരൻ ആയി മാറിയെന്നു
മനസ്സിലായത്. ഞാൻ ചെയ്യുന്ന അതേ
ടോപ്പിക്കിൽ തീസിസ് ചെയ്യുന്ന ഒരു
തമിഴ് നാട്ടുകാരി
പെൺ കുട്ടി ഇവരെ ഒക്കെ കോണ്ടാക്ട്
ചെയ്തിരുന്നത്രെ. അവളാണെന്നു
കരുതിയാണ് അന്നേ ദിവസം മിക്ക
സ്ഥലങ്ങളിലും മികച്ച സ്വീകരണം ലഭിച്ചത്.
ഹോസ്പെട് മുനിസിപ്പാലിറ്റി ഓഫീസിൽ
വെച്ചു അവിരചിതമായി അവളെ കണ്ടു
മുട്ടിയതോടെയാണ് ഈ സംഗതിയുടെ

**വിജയനഗര രാജാക്കന്മാരുടെ പിന്മുറക്കാർ ഇപ്പോഴും ആനഗോണ്ടിയിലെ വീടുകളിൽ താമസിക്കുന്നുണ്ട്. ചിലർ മെച്ചപ്പെട്ട വീടുകളിൽ. മറ്റു ചിലർ പാരമ്പര്യത്തിന്റെയും പ്രൗഢിയുടെയും വിഴുപ്പു ഭാണ്ഡവും ചുമന്നു**

**ഭാഷ മനസ്സിലായില്ലെങ്കിലും ഹംപി, കമലപുരം, ബോറിംഗ് എന്നൊക്കെ കേട്ടപ്പോൾ കക്ഷിക്ക് കാര്യം പിടികിട്ടി.**

പിന്നിലെ കാരണം മനസ്സിലായത്.

ആനഗോണ്ടിയിൽ നിന്ന് ബസ് മാർഗം ഹംപിയിൽ എത്താൻ കഴിയും. കമലാപുരം വഴിയാണ് ഈ റൂട്ട്. തുംഗഭദ്രയിലൂടെ ഉള്ള ബോട്ടിംഗ് വഴിയും ഹംപിയിലേക്ക് പോകാൻ കഴിയും എന്ന് എവിടെയോ കേട്ട അറിവിന്റെ വെളിച്ചത്തിലാണ് ആനഗോണ്ടി സ്റ്റോപ്പിലെ പെട്ടിക്കടയിലെ അപ്പൂപ്പനോട് വഴി ചോദിച്ചത്.

ഭാഷ മനസ്സിലായില്ലെങ്കിലും ഹംപി, കമലപുരം, ബോറിംഗ് എന്നൊക്കെ കേട്ടപ്പോൾ കക്ഷിക്ക് കാര്യം പിടികിട്ടി. എന്നെ അനുഗമിക്കൂ എന്ന ഭാവത്തിൽ തുടങ്ങിയ ആ നടപ്പിനെ കുറിച്ചാണ് നമ്മൾ പറഞ്ഞു തുടങ്ങിയതും.രണ്ട് കിലോമീറ്ററോളം തുടർന്ന ഉദ്വേഗജനകമായ ആ നടപ്പ് ചെന്നെത്തിയത് വിജയനഗരസാമ്രാജ്യത്തിനും മൗര്യസാമ്രാജ്യത്തിനും വെള്ളവും മണ്ണും കൊടുത്തു വളർത്തിയ തുംഗഭദ്ര നദിതീരത്തിലാണ്.

ആളുണ്ടെങ്കിൽ മാത്രം അക്കരെ ഇക്കരെ വന്നു പോകുന്ന പൊളിഞ്ഞു വീഴാറായ ഒരു ഫൈബർ ബോട്ടിൽ പലകകൾ ഇട്ടു തട്ടിക്കൂട്ടിയ ഒരു ജങ്കാറാണ് നമ്മൾ തേടിവന്നത്. ബോട്ടിങ്ങിന്റെ ഏക മുതൽ ആട്, കോഴി, നായ, സൈക്കിളുകൾ, ബൈക്കുകൾ, പിന്നെ കുറച്ചു മനുഷ്യരും. സഹയാത്രികരോട് മിണ്ടിയും പറഞ്ഞും ഈ വെയിൽ മുഴുവൻ കൊണ്ട് കാത്തിരുന്നത് തുംഗഭദ്രയുടെ ആഴമളക്കാൻ ആണോ എന്റെ വീരൂപക്ഷ ഭഗവാനെ എന്ന് പ്രാർഥിച്ചുകൊണ്ട് ഒരു തരത്തിൽ ഹംപിക്കരയിൽ എത്തി.

നാളെ വിജയനഗര സാമ്രാജ്യത്തിന്റെ പ്രതാപകാലത്തേക്കാണ് പോകേണ്ടത്. തുടക്കവും ഒടുക്കവും കണ്ടു ആനഗോണ്ടിയിൽ നിന്ന് കമലപുരം വഴി ഹോസ്പെട്ടിലേക്ക്.

*Realisation of love can never come so long as there is the least desire in the heart, or what Shri Ramakrishna used to say, attachment for Kâma-Kânchana (sense-pleasure and wealth). In the perfect realisation of love, even the consciousness of one's own body does not exist. Also, the supreme Jnana is to realise the oneness everywhere, to see one's own self as the Self in everything. That too cannot come so long as there is the least consciousness of the ego (Aham).*

**- Swami Vivekananda**

# ജീവിതം തിരക്കിലേക്ക്



തിരക്കിൽ നിന്നും തിരക്കിലേക്ക്
ഊർന്നിറങ്ങുന്നവർ
തിരക്കിനെ പഴിചാരി
വഴുതിമാറുന്നവർ
പാഴ് വാക്ക് പറയുന്നവർ
പറയാനൊന്ന് മാത്രം
തിരക്കാണ്
ലക്ഷ്യബോധമില്ലാതെ
ജീവിതത്തിലേക്ക് ചാടിവീഴുന്നവർ
തിരിഞ്ഞുനോക്കുമ്പോൾ ജീവിതത്തിൽ
സന്തോഷിക്കാനോ ഓർമ്മിക്കാനോ
ഒന്നുമില്ലാതെ തിരക്കിൽ പെട്ടുപോയവർ
തിരക്കിൽനിന്നും തിരക്കിലേക്ക്
പിന്നെ ഞെരുക്കത്തിലേക്ക്

**അർഫാസ് അബ്ദുള്ള / EEE 2017-21**

---

# നിശ്ചലം



തുരുമ്പെടുത്ത മനുഷ്യക്കോലങ്ങൾ
ഉരുക്കിയെടുത്താരോ
ഒരു വലിയ കളവിന്റെ
കൂടാരം വാർത്തെടുത്തു...

ചുണ്ടുകൾ വരിഞ്ഞുകെട്ടി
നാവിലൊരാണി തറച്ചു
മൂകനാക്കിയെങ്കിലും
കോലങ്ങളുടെ അലർച്ചകൾ
കാതുകൾക്ക് തടുക്കാനായില്ല...

ചവുട്ടി നിൽക്കുന്ന മണ്ണിലാകെ
ക്ഷയിച്ചു വീണ വേരുകളെ നോക്കി
നിശ്ചലനായി അങ്ങനെ നിന്നപ്പോൾ
ഇരുമ്പു മനുഷ്യന്റെ കവിളിന്മേൽ
എന്തോ ഒന്ന് പൊഴിഞ്ഞു വീണു...

കണ്ണീരല്ല കാക്കകാഷ്ഠം...

**ആര്യ ലാൽ / CE 2016-20**

ശബ്ദമില്ലാക്കാലമുണ്ടാക്കാനാണ്
ഏത് രാജാക്കന്മാരും ശ്രമിക്കുക.
വായില്ലാത്തവരെയും
തലച്ചോറില്ലാത്തവരെയുമാണ്
അവർക്ക് വേണ്ടത്.
ഇനിയൊരു പ്രളയത്തിന്
സാധ്യതയില്ലാത്തവിധത്തിൽ
മഴമേഘങ്ങളെത്തന്നെ ചിലപ്പോളവർ
നിരോധിച്ചേക്കാം.
അതുകൊണ്ട്
ഇവരെ അട്ടിമറിക്കാൻ
ഇനിയൊരു പ്രളയം
ഉണ്ടായിക്കൊള്ളണമെന്നില്ല.
ഒരു പ്രളയം കാരണം
വായതിരിച്ചു കിട്ടിയവരാണ്
നമ്മൾ.
ഈ തുറന്ന വാ
അടഞ്ഞുപോവാതെ
സൂക്ഷിക്കുക

# ഒടുക്കത്തെ എഴുത്ത്

**അനൽ ഇഗ്നസ് / CE 2016-20**

നീണ്ട നേരം ചിന്തിച്ച ശേഷം പേന ചലിക്കാൻ തുടങ്ങി. പേന എഴുതുന്നു.

ആദ്യമായിട്ട് ഇത്രെയും നാൾ മനസിലിട്ടത്
മുഴുവൻ എങ്ങോട്ടോ
പകർത്തിവെക്കാൻ
തോന്നിയിരിക്കുന്നു. ചോദ്യങ്ങൾ...ഉത്തരങ്ങൾ...സംശയങ്ങൾ...വിവരക്കേടുകൾ....
എവിടെയും എത്താത്ത എന്തൊക്കെയോ നൂലാമാലകൾ...ഇരുട്ടിന്റെ മറവിൽ ഒരുപക്ഷേ കണ്ണുകൾക്ക് സ്വാധീനം ചെലുത്താൻ കഴിഞ്ഞില്ലെന്ന് വന്നേക്കാം...
പക്ഷെ യാഥാർഥ്യത്തിന്റെ ഒരു ചിത്രം വരച്ചെടുക്കാൻ മറ്റു ഇന്ദ്രീയങ്ങൾക്ക് ഒരു പരിധി വരെ കഴിയില്ലേ...?
തോന്നലുകളായിരിക്കാം അല്ലെങ്കിൽ അതിയായ ആഗ്രഹവും ആയിരിക്കാം...
ഓടി ഓടി ഞാൻ ഒടുക്കം തിരിച്ചെത്തുന്നത് ഞാൻ തുടങ്ങിയ ഈ കളത്തിലേക്ക് തന്നെ അല്ലെ... അതോ ഞാൻ ഓടുന്നു എന്നത് മറ്റൊരു സങ്കൽപ്പം മാത്രം ആണോ...?
കാര്യങ്ങളെ പറ്റി ഒരു വ്യക്തത ഇല്ല എന്നു മാത്രം വളരെ വ്യക്തമായി അറിയാം...
പക്ഷെ ഇവിടെ വ്യക്തത എന്നത് തികച്ചും ആപേക്ഷികം അല്ലെ..?
തീ ഇല്ലാതെ എന്ത് പുക..?

അന്ധത

കാണാത്തതാണോ അതോ തെറ്റ് ആയി കാണുന്നതാണോ അന്ധത. ചിലർ പറഞ്ഞത് തെറ്റായി കണ്ടുവെന്നാണ്...
മറ്റുചിലർ കാണുന്നില്ല എന്നും...
ഇത് രണ്ടും കേൾക്കുമ്പോഴും കണ്ടത് എന്തായിരുന്നു ? വെറും സ്വപ്നം മാത്രമായിരുന്നോ ? ഏത് ഒരു സ്വപ്നം ആയിരുന്നെങ്കിലും കണ്ണ് തുറന്നാൽ വെളിയിൽ വരാമല്ലോ...അതോ ഇപ്പോഴും ഞാൻ നിദ്രയിൽ തന്നെ ആണോ?

അന്ധകാരത്തിൽ കാതോർത്തു



ഇരുന്നാൽ  ചില ശബ്ദങ്ങൾ കേൾക്കാം...
ഭൂതകാലത്തിൽ എവിടെയോ നിന്നാണ്...
സ്വരം പരിചിതമാണ്...
പക്ഷെ മനസിലാകുന്നില്ല...
മനസ്സിലായിരുന്നു...
എന്നാൽ ഇപ്പോൾ അല്ല...

അവരുടെ പാതയിൽ എനിക്ക്
എവിടെയോ വര തെറ്റിയിരിക്കുന്നു...
ഉദ്ദേശത്തിൽ ലക്ഷ്യം എന്നൊന്ന്
ഇല്ലായിരുന്നെങ്കിലും... എങ്ങോട്ട്
പോകരുതെന്ന് കരുതിയോ...
അവിടെയാണ് ഇപ്പോൾ വാസം...ഈ
വഴിയമ്പലങ്ങളിൽ ഒന്നിൽ ഞാൻ
ഇപ്പോഴും എന്തിനെയോ കാത്ത്
ഇരിക്കുന്നു... ലക്ഷ്യത്തെയാവാം...

അന്ധകാരത്തിൽ ഒരു നിറം
തെളിഞ്ഞു വരുന്നു... ചാര നിറം...
എന്താണത്?
മങ്ങിയ വെള്ളയോ അതോ തെളിയുന്ന
കറുപ്പോ...
നിറങ്ങളുടെ പൂർണതെയോ അതോ
അതിന്റെ അഭാവമോ...
ഇവിടെ തിരിച്ചറിവ്
ഉണ്ടാവുകയാണോ അതോ ഉള്ളതും
കൂടി നഷ്ടപെടുന്നോ?
ചാരം എന്നത് എന്താണ്?
കത്തി തീർന്നതിന്റെ ബാക്കിപത്രമോ?
അപ്പോഴും, എല്ലാവരും കാണാതെ
പോകുന്നത് ചാരം മൂടി ഇട്ട കനൽ
മാത്രമായിരിക്കും...അത് അണയാതെ
അവിടെ തന്നെ...

എങ്ങും എങ്ങും ബന്ധിപ്പിക്കാൻ
കഴിയാത്ത കുറെ സംഭവങ്ങൾ അതിന്റെ
ഉള്ളിൽ കുറെ സംഭവങ്ങൾ...
അറിയാവുന്നത് ചിലത് അറിയാത്ത
ചിലത്...മനസിലാകാത്ത ചിലത്...
ധാരണകൾ...തെറ്റിദ്ധാരണകൾ...
സത്യം...കള്ളം...ധർമ്മം...ദേഷ്യം...
സങ്കടം...സംശയം...സന്തോഷം...ഒന്നും
കണക്കുകൂട്ടലുകളിൽ
ഒതുങ്ങുന്നില്ല എന്നതാണ് സത്യം...
സത്യം

വിശ്വസിച്ചതോ, വിശ്വസിക്കാൻ
പ്രേരിപ്പിക്കുന്നതോ, അതോ വിശ്വ
സിക്കാൻ മടിക്കുന്നതോ?
എന്താണ് സത്യം?
എന്തായാലും വിശ്വാസമില്ലാതെ സത്യം
ഇല്ല തിരിച്ചും...

അവസാന ശ്വാസം പോലെ അതും
ഒരുനാൾ പുറത്തേക്ക് വരും

ഇത്രയും എഴുതിയ ശേഷം
ആ പേന നിലച്ചു.

*Love is the recognition of oneness in the world of duality.*

**- Eckhart Tolle**

# Painting Up The Rainbow #sec377:scrapped

NandaGopan M / ME 2016-20




https://www.change.org/p/narendra-modi-lgbti-in-india-and-diaspora-call-for-support-say-no-to-section-377

Much to my surprise, he poked me and said 'Hey bro, congrats, it's legalized' and I was like 'What!?'. Nothing actually made any sense. What could it possibly mean? Once the lecturer dispersed the class, I checked my phone. Five notifications; from Google. Tapped on one and everything, just everything seemed clear, crystal clear.

*Somebody wrote in his diary on 6/09/2018. September 6th 2018.

The day was marked by the Hon'ble SC of India, putting an end to the anachronic IPC SEC 377. People and media across the country celebrated the verdict. The utterly beautiful rainbow flags were once again dancing in the air.
IPC SEC 377 has always been one of the most debated and discussed laws of the country. Since the adoption of the Indian constitution in 1950, there had been many struggles and opposition against the law. The movement to repeal Section 377 was initiated by AIDS Bhedbhav Virodhi Andolan in 1991. Many human rights activists and organisations came forward with pride marches, all across the country. This law was questioned and examined severely in many scenarios and was taken to court for its withdrawal numerous times.

The law which goes like "377. Unnatural offences: Whoever voluntarily has carnal intercourse against the order of nature with any man, woman or animal shall be punished with imprisonment for life, or with imprisonment of either description for a term which may extend to ten
years, and shall also be liable to fine.", has an inherent ambiguity. This law can be rescaled into three major points; voluntary carnal intercourse - against the order of nature - with man, woman or animal.

Two out of three are completely compre-

hensible; voluntary carnal intercourse -with man, woman or animal. But what exactly is "against the order of nature". The Constitution has never clearly stated, what according to the law is against the order of nature. Is it the Victorian order, or the seemingly rigorous constructive stereotype of the society. Or is there anything like a "divine carving" that states what 'natural' is. If the notion of 'what comes from nature is natural' is to go with, then there is clear cut evidence that homosexuality, bisexuality, transexuals etc are completely normal, for over 450 species of animal kingdom exhibits these traits.

Maybe this could be a reason why the Delhi High court found this law, extremely subduing and intimidating over a visible part of the society. Thanks to the Naz Foundation(India) Trust for their steadfast efforts to take down this law from the constitution and coming out super successful, bringing forth a change, least expected in our country, through the Delhi High court's judgement on 02nd July 2009. For the first time in the country, the so-called 'unnatural' was stated legally acceptable, against the sickening wills of overcrowded patriarchy.

Unfortunately, this decision turned out ephemeral. When some graduate in astrology approached the Hon'ble SC stating all the 'obvious' reasons why this law really belonged to the existing scenario in the country and the bench of justice conveniently put the law back in the constitution, on 11 Dec 2013.
The judgement by Delhi High court in 2009, was celebrated all across the country by LGBTQ+ groups and activists. They believed that they have finally attained the freedom and the rights that were restricted to them. At the same time, many religious groups and leaders came forward protesting against the verdict, arguing that it can't be justified and is against the culture of the country.

The reinstallation of Sec.377 in 2013 by the Supreme court, brought back grievances into the lives of a noticeable portion of the society. It made possible exploitation of homosexuals on behalf of existing law. Leaders like Rajnath Singh, Ram Gopal Yadav, Yogi Aditya Nath, political groups like Samajwadi Party and some other religious groups welcomed this judgement wholeheartedly and they said that they would oppose any move to decriminalise homosexuality.

The support from the religious leaders was immense. According to The Daily News and Analysis "This is the univocal unity of religious leaders in expressing their homophobic attitude. Usually divisive and almost always seen tearing down each other's religious beliefs, leaders across sections came forward in decrying homosexuality and expressing their solidarity with the judgment." They also said that Baba Ramdev stated that he could "cure" homosexuality through yoga and called it "a bad addiction".
Many oppositions rose up from different parts of the country. Celebritement through social media, writings and creations. The United Nations said that the ban violates international law. United Nations human rights chief Navi Pillay stated that "Criminalising private, consensual same- sex sexual conduct violates the rights to privacy and to non-discrimination enshrined in the International Covenant on Civil and Political Rights, which India has ratified", and that the decision "represents a significant step backwards for India and a blow for human rights.", voicing hope that the Court might exercise its review procedures.

This law does owe a lot to the insane customs and ideas put over common logic, by the self tagged serene culture protectors. So effectively the lgbtq+ community was put back to ground zero.

Later in 2017, the Hon'ble SC came up with the Right to privacy bill , kicking off another wave at the discordant law. The court made it crystal clear that the sexuality of a person is 100 per cent his/her personal matter and that it forms the very core of an individual's privacy. This time the pillars of social morality leaning to a majoritarian perception weren't enough to save the law from being scrapped off. When the law was taken to the Hon'ble SC for a second time, it was made sure that this law would no longer remain as a hurdle against the growth of human values and human rights. The Hon'ble SC put out a 493-page judgement stating the logical reasons why the law is too old to be practised and how derogatory it treated a minority in the country plus some of the most inspiring stories from various parts of the world about the legalization of gay sex. Most importantly the bench of justice took their opportunity to apologize to the community for the purgatory this law put them through.

This is definitely a win for the community, but this isn't all. As of now, the law system of the country has accepted the interests of the people in the LGBTQ+ community,

but on the social front, they are still being victims, suffering every day, living in constant fear and negligence. The society and its people, at least a majority in it, still live like these people do not exist. The plight of the members of the community is pathetic, that they are not given the consideration of even a secondary citizen. Fighting has been there for a long time. There were pride marches in various stellar-cities in the country, regular debates, but none of it actually made it out to create a social change; not in a visible manner. Reasons are innumerable. Often it is the intertwined muddle of religion and culture. But the least do these people know about this "culture". When has the culture of India made a prejudicial distinction over a section of the community? Acceptance is always regarded as one of the glittering element of our culture. Plus, the whole history of the country that makes up this culture, has enough and more evidence to show that the LGBTQ+ community is a completely acceptable aspect of society. About 79.8% of people in the country practise Hinduism, with many of its leaders opposing the whole idea about this community and calling out homosexuality as well as any other "un-natural"
orientation, a disease. The most ominous fact is that most of the religions being practised in the country are highly flexible; the interpretation of religious believes and rituals varies over the mainland. This made it possible to refine and redefine various aspects of the religion, to the advantage of the individual. Thereby a religious tool was developed to force the interest of a greater section of the society on a minority. This is definitely a menace to the democracy of India. Interestingly, the people of the country has always been an advocate of differentiation and tagging. This couldn't be anything less than discrimination on the grounds of sexual orientation; the same sexual orientation that was held as an elemental part of privacy under the fundamental right to life. Again this whole nature v/s nurture arguments proved to make nothing more than zero sense. The fact that still there are people questioning the naturality of homosexuality or sexual orientation, is hinting an unapologetic expression of 'nature'; an expression that highly suits to the whipping hands of an extremely mortifying society. After all, the Indian Psychiatric Associations has already released documentation saying homosexuality is as normal as any other orientation.
Even after achieving constitutional freedom, this concept still remains a taboo. Social platforms, still remaining unwelcoming. Bullying has grown up to frightening heights. Manipulated representations becoming an element of entertainment. Dignity entombed. Civil rights disentitled. Most of all, the very annoying and oppressing fact is that all these are happening the world's most populous democracy, at a time when there are people in many other countries fighting for the acceptance of civil union as a marriage.

Ours is definitely the largest democracy in the world, but what it lacks is actually the will and space to talk publicly about things like this. Once tagged taboo by some foreign people and made illegal to protect and promote their interests, the uncountable variety of sexuality is still staggering its way to the social front. Being in a country where every household is dire orthodox and incompatible to progressive changes, the very idea of 'coming out' doesn't even stand a chance. Most importantly the whole 'coming out' phenomenon has become the biggest burden in the life of a gay/trans/whatever beautiful human creature, in our country. Its like one has to come out of their closet every day to someone new and then stand and face the weirdest and awkward questions ever; life couldn't get any more terrible.
Also, once they are out there is going to be unwelcoming creepy eyes following them everywhere, with ruthless bullying alongside. Adding to this is the inappropriate representation of the community on social media and many other entertainment platforms. Given the fact that the entertainment industry is having a humungous influence on the audience thought pattern, their adaptations of gay characters have build-up an exaggerated visualisation of the community, which does not come anywhere near the reality. Often the gays or trans people are pictured as comedy elements earning just a second or two cameos. Lack of effective representation on the forefront is definitely pulling back any progress in the way.

The battle has never ended; marriage rights, adoption, inheritance rights everything being a crown flower, another mile away, the fights will go on. Oppressions are there, oppressions have always been there, but self-identity is never going to be the one thing to be sold off to survive in our society ; exactly like what the recent judgement implied with its opening quote by Johann Wolfgang von Goethe: " I am what I am, so take me as I am".



**NOTA**

None of the ABOVE!

മുകളിലുള്ളവരാരുമല്ല.
താഴെയുള്ളവരാണ്
മുകളിൽ വരേണ്ടത്.

മന്ത്രിമാർ ഭരിക്കുന്ന !
നാട്ടിലൊരു
രാജാവ്.

ഫാസിസം
മനുഷ്യരുടെ അതിർത്തികളെ
വെടിയുണ്ടകണക്കെ
തുളയ്ക്കും.

അത് ജനാധിപത്യത്തെ
വിഴുങ്ങുക
തന്നെയാണ്

# ഇരുപത്തൊന്നാം നൂറ്റാണ്ടും ടെക് ലേണിങ് കമ്മ്യൂണിറ്റികളും

**ഗോപികൃഷ്ണൻ എസ് / CSE 2014-18**

ലോകം ഇന്ന് നാലാം വ്യവസായിക വിപ്ലവത്തിന് ഒരുങ്ങിക്കൊണ്ടിരിക്കുകയാണ്. ഇരുപത്തൊന്നാം നൂറ്റാണ്ടിന്റെ സാങ്കേതിക വിദ്യകൾ ആയ ആർടിഫിഷ്യൽ ഇന്റലിജൻസും റോബോട്ടിക്സും എല്ലാമാണ് ഇന്ന് ടെക്നോളജി രംഗത്ത് ഒത്തിരി സാധ്യതകൾ ഉള്ള മേഖലകൾ ആയി നിൽക്കുന്നത്. ഈ സാങ്കേതിക വിദ്യകൾ ഒക്കെ നമ്മുടെ തൊഴിലിടങ്ങളെ മാറ്റിമറിച്ചുകൊണ്ടിരിക്കുകയാണ്. ഇപ്പോൾ ഉള്ള നിരവധി ജോലികൾ ഉടനെ തന്നെ ആർടിഫിഷ്യൽ ഇന്റലിജൻസ് വഴി ഒട്ടോമേറ്റ് ചെയ്യപ്പെടും എന്നത് നാമെല്ലാം നവ മാധ്യമങ്ങളിലൂടെ വായിച്ചും കണ്ടും അറിഞ്ഞ കാര്യങ്ങളാണ്. പക്ഷേ ഈ സാങ്കേതിക വിദ്യകൾ ഒട്ടനവധി പുതിയ തൊഴിലിടങ്ങൾ സൃഷ്ടിക്കും എന്നുള്ളതാണ് വസ്തുത.

ഓട്ടോമേഷൻ വഴി നിലവിലുള്ള ഒത്തിരി ജോലികൾ ഇല്ലാതാക്കപ്പെടും എന്ന് പറഞ്ഞല്ലോ. കോൾ സെന്റർ ജോബുകൾ പോലെയുള്ള മടുപ്പിക്കുന്ന ജോലികലാണ് ഓട്ടോമേറ്റ് ചെയ്യപ്പെടുക.. അതോടൊപ്പം ഗവേക്ഷണ സ്വഭാവം ഉള്ള ഒത്തിരി പുതിയ ജോലികൾ ഉണ്ടാകും.
കോഡിങ്ങും കമ്പ്യൂട്ടർ സയൻസും ഇന്ന് ഒരു മെയിൻ സ്കിൽ ആയി മാറിയിരിക്കുകയാണ്. വീടുകൾ മുതൽ ഡിജിറ്റൽ ആയ കാലത്ത് സിവിൽ എഞ്ചിനീയർസ് വരെ കോഡിങ് അറിഞ്ഞിരിക്കണം. ഇനി വരുന്ന കാലത്ത് ഒരു ഡൊമൈനിൽ ഉള്ള അറിവ് മാത്രം വച്ച് മുന്നോട്ടു പോകാൻ കഴിയില്ല. ഏതെങ്കിലും ഒരു ഡോമൈനിൽ അടിപൊളി വിവരവും മറ്റു സാങ്കേതിക വിദ്യകൾ ഒരു ടൂൾ ആയി പഠിച്ചു തന്റെ പ്രധാന സ്കില്ലിൽ ഒപ്പം ആവശ്യാനുസരണം ഉപയോഗിക്കുവാൻ ഉള്ള ലേണിങ് സ്കില്ലും ആവശ്യമുള്ളതാണ്.

ഉദാഹരണത്തിന് നിങ്ങൾക്ക് ക്യാമറയിലൂടെ കാണുന്ന ചെടികൾ രോഗങ്ങൾ ബാധിച്ചവ ആണോ എന്ന് കണ്ടെത്തുന്ന ഒരു മൊബൈൽ ആപ്ലിക്കേഷൻ ഉണ്ടാക്കുകയാണെന്നു വിചാരിക്കുക. മെഷീൻ ലേർണിങ് സാങ്കേതിക വിദ്യ ആയിരിക്കും നിങ്ങൾ ഉപയോഗിക്കുക. പക്ഷേ ഇവിടെ ചെടികളിൽ ഉണ്ടാക്കുന്ന അസുഖങ്ങളെ പറ്റിയുള്ള അറിവ് ആവശ്യമാണ്. നിങ്ങൾക്ക് അതിന് ഒരു ബോട്ടണിസ്റ്റിന്റെ സഹായം വേണ്ടി വരും.
വേറൊരുതരത്തിൽ പറഞ്ഞാൽ മെഷീൻ ലേണിങ് ടൂളുകൾ ഉപയോഗിക്കാൻ

**ഈ സാങ്കേതിക വിദ്യകൾ ഒക്കെ നമ്മുടെ തൊഴിലിടങ്ങളെ മാറ്റിമറിച്ചുകൊണ്ടിരിക്കുകയാണ്. ഇപ്പോൾ ഉള്ള നിരവധി ജോലികൾ ഉടനെ തന്നെ ആർട്ടിഫിഷ്യൽ ഇന്റലിജൻസ് വഴി ഒട്ടോമേറ്റ് ചെയ്യപ്പെടും.**

**ഈ സാങ്കേതിക വിദ്യകളുടെ വരവോടെ ഹയറിംഗ് പ്രാക്റ്റീസുകളും മാറിക്കൊണ്ടിരിക്കുകയാണ്.**

അറിയാവുന്ന ഒരു ബോട്ടണിസ്റ്റിനു ഈ ആപ്ലിക്കേഷൻ ഉണ്ടാക്കാൻ കഴിയും.

ഈ സാങ്കേതിക വിദ്യകളുടെ വരവോടെ ഹയറിംഗ് പ്രാക്റ്റീസുകളും മാറിക്കൊണ്ടിരിക്കുകയാണ്. പണ്ട് കോളേജുകളിൽ വന്ന് മാർക്ക് നോക്കി ഹയർ ചെയ്തുകൊണ്ടിരുന്ന സ്ഥാനത്ത് ഇനി സ്കിൽ സെറ്റും പുതിയ സാങ്കേതിക വിദ്യകൾ എളുപ്പം പഠിച്ചെടുക്കാൻ ഉള്ള കഴിവുകളുമാണ് തിരഞ്ഞെടുക്കാൻ ഉള്ള അളവുകോലായി ഉപയോഗിക്കുവാൻ പോകുന്നത്.

കരിക്കുലം വിറ്റ പോലെയുള്ള നേരത്തെ ഉപയോഗിച്ചിരുന്ന സാധനങ്ങളെക്കാൽ സ്വന്തമായി ചെയ്ത പ്രോജക്ടുകൾ, സ്വന്തം പേരിലുള്ള വെബ്സൈറ്റുകൾ, സ്വതന്ത്ര സോഫ്റ്റ്വെയറുകൾ ,നടത്തിയ കോൺട്രിബ്യൂഷൻസ് ഇവയൊക്കെയാണ് സേവനദാതാക്കൾ ഒരു വിദ്യാർഥിയെ ജോലിക്കെടുക്കുമ്പോൾ ശ്രദ്ധിക്കുന്ന കാര്യങ്ങൾ.

ഒട്ടുമിക്ക സ്റ്റാർട്ടപ്പുകളും ജോലിക്കാരെ ഹയർ ചെയ്യുന്നത് ഹാക്കത്തോൺ പോലെയുള്ള പരിപാടികളിലൂടെയാണ്. കാരണം അവർക്കറിയാം അവർക്ക് വേണ്ട ടാലന്റുകൾ അവിടെ നിന്നും കണ്ടെത്താമെന്ന്. സ്റ്റാർട്ടപ്പുകൾക്ക് ഒരു എംപ്ലോയിയെ ട്രെയിൻ ചെയ്ത് സ്കിൽ സെറ്റുകൾ ഉണ്ടാക്കി എടുക്കാൻ ഉള്ള ചിലവ് വഹിക്കാൻ കഴിയില്ല. പക്ഷേ അവർക്ക് വളരെ മൂല്യമുള്ള ജോലികൾ നൽകാൻ സാധിക്കും. ഏറ്റവും പുതിയ സാങ്കേതിക വിദ്യകൾ ഉപയോഗിക്കുന്നതും മികച്ച പ്രൊഡക്ടുകളും ഉത്പാദിപിക്കുന്നതും സ്റ്റാർട്ടപ്പുകളാണ്. ഒരു മൾട്ടി നാഷണൽ കമ്പനിയിൽ ജോലി ചെയ്യുന്നതിനേക്കാൾ കൂടുതൽ കാര്യങ്ങൾ നിങ്ങൾക്ക് ഒരു സ്റ്റാർട്ടപ്പിൽ ജോലി ചെയ്യുമ്പോൾ പഠിക്കാൻ കഴിയും. അവ നിങ്ങളെ ഉയരങ്ങളിൽ എത്തിക്കും. താൽപര്യവും ഇന്റർനെറ്റ് കണക്ഷനും ഉണ്ടെങ്കിൽ ഈ പുത്തൻ സാങ്കേതിക വിദ്യകൾ ഒക്കെ എളുപ്പം പഠിച്ചെടുക്കാൻ സാധികും. ഇന്റർനെറ്റിൽ ലക്ഷക്കണക്കിന് റിസോഴ്സ്സുകളാണ് ഉള്ളത്.

ഈ ലക്ഷക്കണക്കിന് റിസോഴ്സ്സുകൾ തീർച്ചയായും നമ്മളിൽ ഒരു ആശയക്കുഴപ്പം ഉണ്ടാക്കാം. എവിടെ നിന്ന് തുടങ്ങണം എന്നുള്ള ആശയക്കുഴപ്പത്തിലാണ് ടെക്നോളജി ലേണിംഗ് കമ്മ്യൂണിറ്റികൾ സഹായത്തിനെത്തുന്നത്. ഈ കമ്മ്യൂണിറ്റികൾ സാങ്കേതിക വിദ്യയെ ഇഷ്ടപ്പെടുന്ന അതിൽ ജോലി ചെയ്യുന്ന എല്ലാവർക്കും പഠിക്കാൻ കഴിയണം എന്ന് ആഗ്രഹിക്കുന്ന മനുഷ്യന്മാരുടെ കൂട്ടായ്മയാണ്. സ്വയം ഉള്ള പഠനം (self learning) ഒരുമിച്ചുള്ള പഠനം (peer learning) തുടങ്ങിയ ആശയങ്ങൾ മുന്നോട്ടുവെച്ച് പ്രവർത്തിക്കുന്ന TinkerHub, സാങ്കേതിക രംഗത്തെ ജെൻഡർ ഇക്വാലിറ്റിക്ക് വേണ്ടി പ്രവർത്തിക്കുന്ന പെഹിയ ഫൗണ്ടേഷൻ തുടങ്ങിയവയൊക്കെയാണ് കേരളത്തിൽ പ്രവർത്തിക്കുന്ന ടെക് ലേണിംഗ് കമ്മ്യൂണിറ്റികളിൽ ചിലത്. ഈ കമ്മ്യൂണിറ്റുകൾക്ക് ഓരോ സാങ്കേതിക രംഗത്തും സ്വന്തം മുദ്ര പതിപ്പിച്ച ആളുകൾ ഉണ്ടാകും.

അവർ മറ്റുള്ളവർക്ക് പഠിക്കാൻ വേണ്ടി തയാറാക്കിയ അല്ലെങ്കിൽ അവരെ പഠിക്കുവാൻ സഹായിച്ച ലേണിങ് കണ്ടന്റുകൾ ഉണ്ടാകും. ഒത്തിരി സ്റ്റാർട്ടപ്പുകളും അവയുടെ ഒക്കെ സ്ഥാപകരും ആയി നല്ല ബന്ധങ്ങൾ ഉണ്ടാകും. സാങ്കേതിക രംഗത്ത് ചുവടു വെച്ച് തുടങ്ങുന്ന ഒരു പുതിയ വിദ്യാർത്ഥിക്ക് എങ്ങനെ പഠിച്ചു തുടങ്ങാം എന്ന വിവരങ്ങൾ അതിന് അവരെ സഹായിക്കാൻ കഴിയുന്ന ആളുകൾ ആ സാങ്കേതിക വിദ്യ പഠിക്കുന്നത് വഴി അവർക്ക് നേടാൻ കഴിയുന്ന അവസരങ്ങളെ പറ്റിയുള്ള വിവരങ്ങൾ ഇവയൊക്കെ ഈ ടെക് ലേണിങ് കമ്മ്യൂണിറ്റികൾക്ക് നൽകാൻ സാധിക്കും. ടെക് പഠിക്കാൻ പാഷൻ ഉള്ള ആർക്കും ആ പ്രസ്ഥാനങ്ങളിൽ മെമ്പർ ആകാം. TinkerHub ലൂടെയും Pehia യിലൂടെയും കടന്നു വന്ന RIT അഭിമാനത്തോടെ നോക്കിക്കാണേണ്ട ഒരു വിദ്യാർഥിനിയാണ് ആൻ ഫിലിപ്പ്. കോളജിൽ പഠിക്കുന്ന കാര്യങ്ങളെക്കാൾ അപ്പുറം അറിവ് സാങ്കേതിക രംഗത്ത് മുന്നേറാൻ വേണം എന്ന തിരിച്ചറിവാണ് ആൻ ഫിലിപ്പ് നെ TinkerHub RIT ചാപ്റ്ററിൽ എത്തിച്ചത്. TinkerHub RIT ചാപ്റ്ററിൽ കൂടെയുള്ള സുഹൃത്തുക്കളുടെ സഹായത്തോടെ ആൻ ടെക്നോളജി ലേണിങ്  തുടങ്ങി. തുടർന്ന് Pehia SBയെ പറ്റി അറിയുകയും അവരുടെ മീറ്റപ്പുകളിൽ പങ്കെടുക്കുകയും ചെയ്തു. ആൻ ഇപ്പോൾ പെഹിയ യുടെ ഹാക്കത്തോൺ ചീഫ് ആണ്. ഈ കമ്മ്യൂണിറ്റി പ്രവർത്തനങ്ങൾ വഴി ആൻ നെ തേടി എത്തിയത് ഗൂഗിളിന്റെ 'വുമൺ ഇൻ ടെക് 'സ്കോളർഷിപ്പും ഗൂഗിളിന്റെ മുഴുവൻ ചിലവിൽ സിംഗപ്പൂരിൽ ഉള്ള അവരുടെ ഓഫീസിലേക്ക് ഒരു യാത്രയുമാണ്. നാളത്തെ ആൻ ഫിലിപ്പ് ഇത് വായിക്കുന്ന നിങ്ങൾ ആകാം.എന്തുകൊണ്ട് കുട്ടികൾക്ക് സാങ്കേതിക വിദ്യ പഠിച്ചു തുടങ്ങാൻ ബുദ്ധിമുട്ടുണ്ടാകുന്നു എന്നതിന് പ്രധാന കാരണം ഈ സാങ്കേതിക വിദ്യകൾക്ക് ചുറ്റും ഉള്ള ഭീകരാന്തരീക്ഷമാണ്. ഇതൊക്കെ വലിയ പാടുള്ള പണിയാണ്. നമ്മളെ കൊണ്ട് പറ്റില്ല. ബുജികൾക്ക് പറ്റിയ പണിയാണ് തുടങ്ങിയ ചിന്തകളാണ് എല്ലാവരെയും പിന്നോട്ട് വലിക്കുന്നത്. TinkerHub ഏറ്റവും കൂടുതൽ ശ്രമിക്കുന്നത് ഈ ഭീകരാന്തരീക്ഷം ഒഴിവാക്കുക എന്നുള്ളതാണ്. എല്ലാവർക്കും ഇതൊക്കെ പഠിക്കാൻ കഴിയും എന്ന ബോധ്യമാണ് ആദ്യം ഉണ്ടാകേണ്ടത്. അമുൽ എന്ന സംരഭത്തിലൂടെ വർഗ്ഗീസ് കുര്യൻ കൊണ്ടുവന്നത് ഒരു വിപ്ലവമാണ്. ഒരു രാജ്യത്തിന്റെ ആരോഗ്യത്തിൽ ജീവിത രീതിയിൽ ഒരു പൗരന്റെ ജീവിത നിരക്കിൽ എല്ലാം ആ സംരഭം വിപ്ലവം കൊണ്ടുവന്നു. അതുപോലൊരു വിപ്ലവമാണ് ഇന്ത്യയുടെ യുവതയെ സാങ്കേതിക വിദ്യ പഠിപ്പിച്ച് കൊണ്ട് TinkerHub പോലെയുള്ള കമ്യൂണിറ്റികൾ ഇവിടെ നടത്താൻ ശ്രമിക്കുന്നത്.

**എന്തുകൊണ്ട് കുട്ടികൾക്ക് സാങ്കേതിക വിദ്യ പഠിച്ചു തുടങ്ങാൻ ബുദ്ധിമുട്ടുണ്ടാകുന്നു എന്നതിന് പ്രധാന കാരണം ഈ സാങ്കേതിക വിദ്യകൾക്ക് ചുറ്റും ഉള്ള ഭീകരാന്തരീക്ഷമാണ്.**

Best Wishes From

RIT Alumni Association

# RITAAN

CAME OUT AS AN RIT'IAN & GET INTO RITAAN

**Strategic Development Programme**
...has undertaken the construction of Gallery Area of Open Air Theatre

**Current Development Programme**
the association has completed the construction of PHASE I of Open Air Amphi Theatre including stage and two air conditioned green rooms

*Be proud of..*

**FEATURES**

- Over 3000 members
- Hub for all alumni
- Chapters across the globe
- Yearly get-together
- Frequent executive meetings
- Quarterly Newsletter, VAANI
- Exclusive Home page

**PROGRAMME**

- Strategic Development Programme
- Current Development Programme
- Scholarship for students
- Student sponsoring
- Best Teacher Awards
- Books for Library
- Techno-managerial Sessions
- An exclusive fund for charity purposes

*Welcomes, to the members of tomorrow!*

# ബഹുസ്വരതക്കായി കൈകോർക്കുക

മുഹമ്മദ് ബിലാൽ / ECE 2016-20



**സകലരുടേയും അവകാശങ്ങൾ ഒരുപോലെ സംരക്ഷിക്കപ്പെടുന്ന, നാനാവിഭാഗം ആളുകളും പരസ്പര സഹകരണത്തിലും സഹവർത്തിത്വത്തിലും അധിവസിക്കുന്ന ഒരു ജനാതിപത്യരാജ്യത്തെ വാർത്തെടുക്കുകയെന്നത് നമ്മുടെ രാഷ്ട്രശിൽപ്പികളെ സംബന്ധിച്ചിടത്തോളം അത്യധികം ശ്രമകരമായൊരു കർത്തവ്യം തന്നെയായിരുന്നു.**

വ്യത്യസ്ത ഭാഷകളും സംസ്കാരങ്ങളും നിരവധി മതങ്ങളും സംസ്കാരങ്ങളും കൊണ്ട് സമ്പന്നമായ യാതൊരു ഏകീകരണ സ്വഭാവവും പ്രത്യക്ഷത്തിൽ കണ്ടെത്താൻ കഴിയാത്ത ഒരു ജനതയ്ക്ക് എത്രകാലം ഒരൊറ്റരാഷ്ട്രമായി തുടരാനാകും.? സംവത്സരങ്ങളുടെ പഴക്കമുണ്ട് ഈ ചോദ്യത്തിന്. സ്വാതന്ത്ര്യം ലഭിക്കുന്നതിന് അനേകകാലം മുമ്പേതന്നെ രാഷ്ട്രീയനിരീക്ഷകരും ബുദ്ധിജീവികളും ചർച്ചചെയ്ത് തഴമ്പിച്ച വിഷയമാണിത്. സകലരുടേയും അവകാശങ്ങൾ ഒരുപോലെ സംരക്ഷിക്കപ്പെടുന്ന, നാനാവിഭാഗം ആളുകളും പരസ്പര സഹകരണത്തിലും സഹവർത്തിത്വത്തിലും അധിവസിക്കുന്ന ഒരു ജനാതിപത്യരാജ്യത്തെ വാർത്തെടുക്കുകയെന്നത് നമ്മുടെ രാഷ്ട്രശിൽപ്പികളെ സംബന്ധിച്ചിടത്തോളം അത്യധികം ശ്രമകരമായൊരു കർത്തവ്യം തന്നെയായിരുന്നു.

ഇന്ത്യ ഗാന്ധിക്ക് ശേഷം എന്ന പ്രശസ്ത ചരിത്രപുസ്തകത്തിന്റെ രചയിതാവായ രാമചന്ദ്രഗുഹ ഈ വിഷയത്തെ സാമാന്യം നല്ലരീതിയിൽത്തന്നെ കൈകാര്യം ചെയ്യുന്നുണ്ട്.

"The heart hoped that India would survive but the head worried that it wouldn't. The place was too complicated, too confusing a nation, one might say, that was unnatural."

എത്രമാത്രം സങ്കീർണ്ണവും സംഘർഷഭരിതവുമായിരുന്നു സ്വാതന്ത്ര്യലബ്ധിയുടെ കാലയളവിൽ ഇന്ത്യൻ രാഷ്ട്രീയമെന്ന് ഈ വരികളിൽനിന്ന് വ്യക്തമാണ്. ഒരുഭാഗത്ത് മതത്തിന്റെ പേരിൽ ഹിന്ദുക്കളും മുസ്ലീങ്ങളും തമ്മിൽ ലഹളയുണ്ടാകുമ്പോൾ മറുഭാഗത്ത് മഹാത്മാഗാന്ധിയുടെ നേതൃത്വത്തിലുള്ള അഹിംസാത്മകമായ സമാധാനശ്രമങ്ങളും നടന്നുകൊണ്ടേയിരുന്നു. ജിന്നയുടെ നേതൃത്വത്തിൽ ഒരുവിഭാഗം മുസ്ലീംങ്ങൾ മറ്റൊരുരാഷ്ട്രമായി ഇന്ത്യയിൽനിന്ന് വേർപെട്ടപ്പോഴും ഇന്ത്യയൊരിക്കലും വർഗ്ഗീയമാകാതെതന്നെ നിലകൊണ്ടതിനുപിന്നിലെ പ്രധാന കാരണം ഭാരതശിൽപ്പികളിൽ പ്രധാന സ്ഥാനത്തുള്ള ജവഹർലാൽ നെഹ്റുവും ഗാന്ധിജിയുമാണ്. നെഹ്റുവിനെപ്പോലെയൊരു മതേതരവാദിയെ പിന്നീടൊരിക്കലും രാജ്യം കണ്ടിട്ടില്ല.

ഏകദേശം അതേ കാലയളവിൽത്തന്നെ ഉടലെടുത്തതാണ് ഹിന്ദുരാഷ്ട്രം എന്ന ആശയസംഹിത. സ്വതന്ത്ര ഇന്ത്യയുടെ പ്രഥമ പ്രധാനമന്ത്രിയായ നെഹ്റു മുതൽ അഭിസംബോധനചെയ്തുവന്ന പ്രധാന വിഷയമാണ് ഇത്. ഭാരതത്തെ മതേതര രാഷ്ട്രമായി നിലനിർത്തുന്നതിൽ സുപ്രധാന പങ്കുവഹിച്ചതും ഈ നാൾവരെ വഹിച്ചുകൊണ്ടേയിരിക്കുന്നതും ഭാരതത്തിന്റെ അതിശക്തമായ

ഭരണഘടനതന്നെയാണ്. അതിബൃഹത്തായ ഒരു ഭരണഘടനയിലൂടെയല്ലാതെ നേരിടേണ്ടിവരുന്ന സങ്കീർണ്ണ പ്രശ്നങ്ങൾക്ക് മറ്റു പരിഹാരവുമുണ്ടായിരുന്നില്ല.

ഡോ. ബി ആർ അംബേദ്കർ, എൻ ഗോപാലസ്വാമി അയ്യങ്കാർ, ഡോ കെ എം മുൻഷി തുടങ്ങി നിരവധി ആളുകളുടെ പരിശ്രമമാണ് ലോകത്തിലെ ഏറ്റവും വലിയ ഭരണഘടനയായ നമ്മുടേത്. അവരുടെ ദീർഘവീക്ഷണത്തിന്റെ ഫലപ്രാപ്തിയാണ് ഭാരതീയ സാമൂഹികപശ്ചാത്തലത്തിനുണ്ടായ ഗുണകരമായ മാറ്റങ്ങൾ. സങ്കീർണ്ണമായൊരു ജനതയെ ലളിതമായി കൈകാര്യം ചെയ്യാനുള്ള സംക്ഷിപ്ത സമവാക്യമെന്ന് ഇന്ത്യൻ ഭരണഘടനയെ വിശേഷിപ്പിക്കാം. ഭരണഘടനയ്ക്ക് ഏൽക്കുന്ന ക്ഷതങ്ങൾ രാജ്യത്തിന്റെ തന്നെ നിലനിൽപ്പിന്റെ പ്രശ്നങ്ങളാണ്.

ഇന്ത്യൻ ഭരണഘടനയിലെ 19ാം ആർട്ടിക്കിൾ ഓരോ ഇന്ത്യൻ പൗരനും ഉറപ്പുനൽകുന്ന മനുഷ്യാവകാശമാണ് അഭിപ്രായ പ്രകടനത്തിനുള്ള സ്വാതന്ത്ര്യം. ഓരോ പൗരന്റെയും അഭിപ്രായങ്ങൾ വകവയ്ക്കുകയും വിലകൽപ്പിക്കുകയും നിർഭയരായി അഭിപ്രായപ്രകടനങ്ങൾ നടത്താൻ ജനങ്ങൾക്ക് സാധിക്കുകയും ചെയ്യുമ്പോഴാണ് ജനാധിപത്യരാജ്യം എന്നത് അക്ഷരാർത്ഥത്തിൽ ജനങ്ങളുടെ ആധിപത്യമായി മാറുന്നത്. ഭരണനിർവ്വഹണം കൂടുതൽ സുതാര്യവും മികവുറ്റതുമാകുന്നത് അഭിപ്രായങ്ങളിലൂടെയാണ്.

ഒരു ഏകാധിപത്യ ഭരണ വ്യവസ്ഥിതിയും ജനാധിപത്യവും തമ്മിൽ വേർതിരിക്കുന്ന സുപ്രധാന മാനദണ്ഡമാണ് പൗരന്റെ മൗലികാവകാശങ്ങൾ എന്ന് നിസ്സംശയം പറയാം. ഒരു പ്രത്യേക വ്യക്തിയുടെയോ പ്രസ്ഥാനത്തിന്റെയോ ആശയാദർശങ്ങൾ രാജ്യമൊട്ടാകെ നടപ്പാക്കാനുള്ള ശ്രമങ്ങൾ തികച്ചും ജനാധിപത്യവിരുദ്ധവും, ഭരണഘടനയോടുള്ള അനീതിയുമാണെന്ന് സാരം.

ആർട്ടിക്കിൾ 32 പ്രകാരം ഏതൊരു ഇന്ത്യൻ പൗരനും തന്റെ മൗലികാവകാശം ലംഘിക്കപ്പെടുന്ന സാഹചര്യത്തിൽ സുപ്രീംകോടതിയെ സമീപിക്കാവുന്നതാണ്. മൗലികാവകാശങ്ങൾ ലംഘിക്കപ്പെടുന്ന സമകാലിക ചുറ്റുപാടിൽ ഈ ഉദ്ധരണികളുടെയൊക്കെ പ്രാധാന്യം വർദ്ധിച്ചുവരുന്നു

1980 ലെ Minerwa Mills കേസിൽ ബഹുമാനപ്പെട്ട സുപ്രീംകോടതിയുടെ നിരീക്ഷണം ഇങ്ങനെ – ''മൗലികാവകാശങ്ങളും നിർദ്ദേശക തത്ത്വങ്ങളും തമ്മിലുള്ള സന്തുലിതാവസ്ഥയിലാണ് ഇന്ത്യൻ ഭരണഘടന സ്ഥാപിതമായിരിക്കുന്നത്".

മേൽപരാമർശിച്ച ചില അടിസ്ഥാന തത്ത്വങ്ങളുടെ വെളിച്ചത്തിൽ സമകാലിക ഇന്ത്യയെ ഒന്ന് വിശകലനം ചെയ്താൽ എങ്ങനെയുണ്ടാവും??

മുമ്പ് കണ്ടിട്ടില്ലാത്തവിധം ഇന്ത്യൻ ഭരണഘടനയും അതിൽത്തന്നെ വിശേഷിച്ച് മൗലികാവകാശങ്ങൾ

**ഡോ. ബി ആർ അംബേദ്കർ, എൻ ഗോപാലസ്വാമി അയ്യങ്കാർ, ഡോ കെ എം മുൻഷി തുടങ്ങി നിരവധി ആളുകളുടെ പരിശ്രമമാണ് ലോകത്തിലെ ഏറ്റവും വലിയ ഭരണഘടനയായ നമ്മുടേത്. അവരുടെ ദീർഘവീക്ഷണത്തിന്റെ ഫലപ്രാപ്തിയാണ് ഭാരതീയ സാമൂഹികപശ്ചാത്തലത്തിനുണ്ടായ ഗുണകരമായ മാറ്റങ്ങൾ.**

**അഞ്ചുവർഷത്തെ കാലാവധി പൂർത്തിയാകുമ്പോഴും ഒരൊറ്റ പത്രസമ്മേളനം പോലും വിളിച്ചുകൂട്ടാൻ തയ്യാറാകാതിരുന്ന പ്രധാനമന്ത്രി എന്ന നേട്ടം കൈവരിക്കുകയും ചെയ്തു നമ്മുടെ പ്രധാനമന്ത്രി. അങ്ങനെയൊരു ഭരണാധികാരി ജനങ്ങളോട് എന്ത് സുതാര്യതയാണ് പുലർത്തുന്നത് എന്ന് ജനങ്ങൾ തന്നെ സ്വയം വിലയിരുത്തേണ്ടുന്ന വിഷയമാണ്.**

പോലെയുള്ള അടിസ്ഥാനശിലകൾത്തന്നെ രാജ്യത്തൊട്ടാകെ ചർച്ചാവിഷയമായിക്കൊണ്ടിരിക്കുന്നതിന് കാരണങ്ങൾ നിരവധിയാണ്. തങ്ങളുടെ അജണ്ടയ്ക്കും താൽപര്യങ്ങൾക്കും കുറുകെ നിൽക്കുന്നവരുടെ നിലപാട് ഫാസിസ്റ്റ് ശക്തികൾ പണ്ടുമുതൽക്കേ സ്വീകരിച്ചുപോരുന്ന ഒന്നാണ്. അത്തരം നിലപാടുകൾ സ്വീകരിക്കുന്ന ഒരു ഭരണകൂടം രാജ്യത്തിന് തിന്മയല്ലാതെ മറ്റൊന്നും ചെയ്യുകയില്ല. വിശേഷിച്ച് നിയമവാഴ്ച്ച പ്രാബല്യത്തിലുള്ള ലോകത്തിലെതന്നെ ഏറ്റവും വലിയ ജനാധിപത്യരാജ്യത്തിന് അപമാനവും ആപൽക്കരവുമാണ്. രാജ്യത്തിന്റെ വിവിധ കോണുകളിൽ നടമാടുന്ന ആൾക്കൂട്ട കൊലപാതകങ്ങൾ ഒറ്റപ്പെട്ട സംഭവങ്ങളായി കണക്കാക്കുക അസാധ്യമാണ്. ഒരുപക്ഷേ ആ കൊലപാതകങ്ങളേക്കാൾ ഭീതിയുളവാക്കുക മറ്റൊന്നാണ്. ഭരണാധികാരി പുലർത്തുന്ന തീവ്രമൗനം. രാജ്യത്ത് അക്രമപ്രവണകൾ സ്ഥിരം കാഴ്ച്ചയാകുമ്പോൾപോലും ഉത്തരവാദിത്തപ്പെട്ടവർ ശബ്ദിക്കാതിരിക്കുന്നതിലൂടെ അക്രമികൾക്ക് മൗനാനുവാദം നൽകുകയാണ് ഇക്കൂട്ടർ ചെയ്യുന്നത് എന്നത് സുവ്യക്തമാണ്. മാനുഷിക മൂല്യങ്ങൾക്ക് ക്ഷീണംതട്ടുന്നത് ഒരുരാജ്യത്തിനും ഗുണകരമല്ല എന്ന് കാലം പലപ്പോഴും തെളിയിച്ചിട്ടുണ്ട്. അഞ്ചുവർഷത്തെ കാലാവധി പൂർത്തിയാകുമ്പോഴും ഒരൊറ്റ പത്രസമ്മേളനം പോലും വിളിച്ചുകൂട്ടാൻ തയ്യാറാകാതിരുന്ന പ്രധാനമന്ത്രി എന്ന നേട്ടം കൈവരിക്കുകയും ചെയ്തു നമ്മുടെ പ്രധാനമന്ത്രി. അങ്ങനെയൊരു ഭരണാധികാരി ജനങ്ങളോട് എന്ത് സുതാര്യതയാണ് പുലർത്തുന്നത് എന്ന് ജനങ്ങൾ തന്നെ സ്വയം വിലയിരുത്തേണ്ടുന്ന വിഷയമാണ്.

കഴിഞ്ഞ അഞ്ചുവർഷക്കാലയളവിൽ രാജ്യത്ത് റിപ്പോർട്ട് ചെയ്യപ്പെട്ടിട്ടുള്ള ചില പ്രമുഖ വ്യക്തികളുടെ കൊലപാതകങ്ങളിലേക്കും ന്യൂനപക്ഷങ്ങൾക്കെതിരെയുള്ള കയ്യേറ്റങ്ങളിലേക്കും ആൾക്കൂട്ട കൊലപാതകങ്ങളിലേക്കും ദൃഷ്ടിപായിച്ചാൽ തന്നെ രാഷ്ട്രം ഇന്ന് നേരിടുന്ന അത്യധികം ഭീതിജനകമായ അരാജകത്വം മനസ്സിലാക്കാൻ കഴിയും. ഈ അക്രമ പ്രവർത്തനങ്ങളുടെ ഉറവിടം അന്വേഷിച്ച് പുറപ്പെട്ടാൽ തന്നെ രാജ്യം നേരിടുന്ന വെല്ലുവിളികളുടെ വ്യാപ്തി എത്രത്തോളമുണ്ടെന്ന് അനായാസം അളന്നെടുക്കാനാവും.

ഇനി ചില ആസൂത്രിത കൊലപാതകങ്ങൾതന്നെ കണക്കിലെടുക്കുക. സമീപകാലത്തായി ആ സൂത്രിത കൊലപാതകങ്ങൾക്ക് ഇരയായ മാധ്യമപ്രവർത്തകർതന്നെ നിരവധിയാണ്.
ജനാധിപത്യത്തിന്റെ നാലാം തൂണായ മാധ്യമങ്ങൾക്ക് നേരെയുള്ള അക്രമങ്ങൾ അതീവ ഗൗരവത്തോടെ വേണം കണക്കിലെടുക്കാൻ.

കർണ്ണാടകത്തിൽ എം കൽബുർഗിയും മഹാരാഷ്ട്രയിൽ ഗോവിന്ദ് പൻസാരെയും മുതൽ തീവ്ര ഹിന്ദുത്വ രാഷ്ട്രീയത്തിന്റെ ശക്തമായ വിമർശകയായിരുന്ന ഗൗരിലങ്കേഷ് വരെ നീളുന്നു ഇരകളുടെ പട്ടിക.

രാഷ്ട്രീയത്തിന്റെ കറുത്ത പിന്നാമ്പുറങ്ങളെ ചികയുന്ന പത്രപ്രവർത്തകരെയും വിവരാവകാശ പ്രവർത്തകരെയുമാണ് അരാജക ശക്തികൾ അതിക്രമിച്ച് കൊലപ്പെടുത്താൻ പദ്ധതിയിട്ടിരിക്കുന്നത്. ഇതിൽ സാഹിത്യകാരന്മാരും പത്രപ്രവർത്തകരുമുണ്ട് എന്തുകൊണ്ടാണ് ഇവർ ക്രൂരഹത്യകൾക്ക് ഇരകളാകേണ്ടിവരുന്നത്?? രാജ്യത്ത് ചെയ്യാൻപാടില്ലാത്ത എന്ത് അക്രമപ്രവർത്തനമാണ് അവർ ചെയ്തത്.? ഇനി അഥവാ ഏതെങ്കിലും വിധത്തിൽ കുറ്റം പ്രവർത്തിച്ചവർക്കാണെങ്കിൽ പോലും ഇവിടെ കോടതിയും നിയമവും നോക്കുകുത്തികൾ മാത്രമോ?? സത്യം വിളിച്ചുപറഞ്ഞതാണ് ഇവർചെയ്ത തെറ്റ് എന്ന് ഒറ്റവാക്കിൽ ദീർഘനിശ്വാസത്തോടെ ഉരുവിടേണ്ടിവരും. ഇന്ത്യയിലെ ഓരോ എഴുത്തുകാരനും സ്വന്തം ശിരസിലേക്ക് വെടിയുണ്ട പതിയ്ക്കും എന്ന പരമബോധ്യത്തോടെമാത്രമേ അവന്റെ തൂലിക ചലിപ്പിക്കാനാവൂ. ഇതിൽപ്പരം സ്വാതന്ത്ര്യം ഒരു പൗരന് ഇനി ലഭിക്കാൻ ബാക്കിയുണ്ടോ? സ്വാതന്ത്ര്യത്തിന്റെ പാരമ്യത തന്നെ..

സമാനരീതിയിലുള്ള കൊലപാകങ്ങളാണ് ഒട്ടുമിക്ക കേസുകളിലും റിപ്പോർട്ട് ചെയ്യപ്പെട്ടിട്ടുള്ളത്.

ഈ കൊലപാതകങ്ങൾക്കുപിന്നിൽ ഒരേ വിഭാഗത്തിൽപ്പെട്ട ആളുകൾ തന്നെയാണെന്ന് വ്യക്തമാക്കുന്ന തെളിവുകൾ ലഭിച്ചിട്ടുണ്ടെങ്കിലും പ്രതികളിൽ പലരേയും പിടികൂടാനായിട്ടില്ല എന്ന വസ്തുത ഭരണകൂടത്തിന്റെ താൽപര്യങ്ങളേയും അജണ്ടകളേയും വെളിവാക്കുന്നു.

Committee to Protect Journalists (CPJ) എന്ന അന്താരാഷ്ട്ര നിരീക്ഷണ സംഘടനയുടെ കണക്കനുസരിച്ച് 1992 മുതൽ തൊഴിൽപരമായ കാരണങ്ങളാൽ ഇന്ത്യയിൽ 27 മാധ്യമപ്രവർത്തകരാണ് കൊലചെയ്യപ്പെട്ടത്. മാധ്യമപ്രവർത്തകർ കൊല്ലപ്പെടുന്ന കേസുകളിൽ പ്രതികൾ ശിക്ഷിക്കപ്പെടാതെ പോകുന്ന രാജ്യങ്ങളുടെ പട്ടികയിൽ ഇന്ത്യയ്ക്ക് 13ാം സ്ഥാനമാണ് ആഗോളത ലത്തിൽ നടത്തിയ സർവേയിൽ CPJ നിർണ്ണയിച്ചിരിക്കുന്നത്.രാജ്യത്ത് വർദ്ധിച്ചുവരുന്ന ഹിന്ദു ദേശീയവാദത്തെയാണ് ഇതിനു കാരണമായി സംഘടന ചൂണ്ടിക്കാണിച്ചത്. സംഘർഷ ഭരിതമായ പാലസ്തീന് പോലും ഇന്ത്യയെക്കാൾ മെച്ചപ്പെട്ട സ്ഥാനമുണ്ട് എന്നത് ജനാധിപത്യ രാജ്യത്തിന് ലജ്ജാവഹമാണ്. 2016 ൽ മാത്രം കൊലചെയ്യപ്പെട്ടത് അഞ്ച് മാധ്യമപ്രവർത്തകരാണ് എന്നുള്ളത് കാര്യങ്ങളുടെ തീവ്രത എത്രത്തോളമാണെന്നത് വ്യക്തമാക്കുന്നു.

രാജീവ് രഞ്ചൻ, കരുൺ മിശ്ര, ഇന്ദ്രദേവ് യാദവ്, കിഷോർദേവ്, ധർമ്മേന്ദ്രസിങ്

**കർണ്ണാടകത്തിൽ എം കൽബുർഗിയും മഹാരാഷ്ട്രയിൽ ഗോവിന്ദ് പൻസാരെയും മുതൽ തീവ്ര ഹിന്ദുത്വ രാഷ്ട്രീയത്തിന്റെ ശക്തമായ വിമർശകയായിരുന്ന ഗൗരിലങ്കേഷ് വരെ നീളുന്നു ഇരകളുടെ പട്ടിക.**

**റിപ്പോർട്ട് ചെയ്യപ്പെടാത്ത നിരവധി അക്രമങ്ങളുടെ അനൗദ്യോഗിക റിപ്പോർട്ടുകൾ ഹൃദയമുള്ള മനുഷ്യനെ ഈറനണിയിപ്പിക്കുമെന്നകാര്യത്തിൽ സന്ദേഹമില്ല.**

എന്നിവരാണ് ക്രൂരഹത്യക്ക് ഇരകളാകേണ്ടിവന്നത്.

മാധ്യമപ്രവർത്തകർക്കും സാഹിത്യകാരന്മാർക്കും നേരെയുള്ള അക്രമണങ്ങളുടെ കണക്കുകൾമാത്രമാണ് മേൽ പരാമർശിച്ചിട്ടുള്ളത്. ന്യൂനപക്ഷങ്ങൾക്ക് നേരെയുള്ള അതിക്രമങ്ങളും അസഹിഷ്ണുതയുടെ വ്യാപ്തിയും കൂടി കണക്കിലെടുക്കുമ്പോൾ ഇന്ത്യൻ ഭരണഘടനയുടെ ആത്മാവിനെത്തന്നെ വികലമാക്കുന്ന പ്രവർത്തനങ്ങൾ എന്ന് പറയേണ്ടിവരും. ദാദ്രിയിൽ ദാരുണമായി കൊല്ലപ്പെട്ട 'അഖ്‌ലാഖ്' ദിനേന കൊല്ലപ്പെടുന്നവരിൽ ഒരാൾമാത്രമാണ്. റിപ്പോർട്ട് ചെയ്യപ്പെടാത്ത നിരവധി അക്രമങ്ങളുടെ അനൗദ്യോഗിക റിപ്പോർട്ടുകൾ ഹൃദയമുള്ള മനുഷ്യനെ ഈറനണിയിപ്പിക്കുമെന്നകാര്യത്തിൽ സന്ദേഹമില്ല.

ദിനേന അതിക്രമങ്ങൾ വർദ്ധിച്ചുവരുമ്പോൾ നമുക്ക് ഒന്നുമാത്രം പറയാം. ഒരു ഗൗരി ലങ്കേഷിനെയും ഒരു ധാബോൽക്കറേയും അവർക്ക് കൊലപ്പെടുത്താൻ കഴിഞ്ഞെന്നുവരാം. പക്ഷേ അവരുടെ ആശയത്തെ നേരിടാൻ കായികബലംകൊണ്ട് സാധ്യമല്ല കാരണം അത് ഇന്ത്യയുടെ ആത്മാവിൽ ലയിച്ചുചേർന്ന മഹത്തായ ആശയസംഹിതയാണ്. അത് ബഹുസ്വരതയുടെ സ്വരമാണ്.

''എന്റെ അഭിപ്രായത്തെ എതിർക്കാനുള്ള നിന്റെ സ്വാതന്ത്ര്യത്തെ ഞാനെന്റെ ജീവൻനൽകി സംരക്ഷിക്കും" എന്ന ബഹുസ്വര ആശയമാണ് ഭാരതത്തിന്റെ ജീവനാഡി. ആശയത്തെ ആശയംകൊണ്ടുമാത്രമേ വിജയിക്കാനാവൂ. കായികാധ്വാനംകൊണ്ട് ആശയങ്ങളെ ഉന്മൂലനം ചെയ്യാൻ ശ്രമിക്കുന്നത് ഒരുപറ്റം ബുദ്ധിശൂന്യരുടെ വിഡ്ഢിത്വത്തിന്റെ ഉയരം വെളിവാക്കുകയല്ലാതെ മറ്റൊന്നുമല്ല. വ്യക്തികൾ പോയിമറയും. ഒരു പോരാളിക്ക് ശേഷം മറ്റൊരു പോരാളിയെ കാലം പ്രസവിക്കുക തന്നെ ചെയ്യും. ബഹുസ്വരത എന്ന മഹത്തായ ആശയം ഉയരെ പാറിപ്പറക്കുകയും ചെയ്യും. പൂവിനെ അവർ പിഴുതെറിഞ്ഞേക്കാം. പക്ഷേ വസന്തത്തെ അവർക്ക് ചെറുക്കാനാകില്ല.

> *The final goal of all religions is to realise the essential oneness.*
>
> - Mahatma Gandhi

# അവകാശസമരങ്ങൾക്കു മുന്നിൽ നിശബ്ദരാകുവാൻ ഭരണകൂടമേ നിങ്ങൾക്കുകഴിയില്ല..

**രാഹുൽ പി പി / EEE 2014-18**





സമരപരമ്പരകളുടെ തീച്ചൂളയിൽ സൃഷ്ടിക്കപ്പെട്ട സ്വാതന്ത്ര്യമാണ് ഇന്ത്യ എന്ന ലോകത്തിലെ ഏറ്റവും വലിയ ജനാധിപത്യരാഷ്ട്രത്തിന്റെ സവിഷേഷത. ബ്രിട്ടന്റെ ആധിപത്യം നിലനിന്നിരുന്ന കാലഘട്ടത്തിൽ സമാനതകളില്ലാത്ത പോരാട്ടവീര്യവും സ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള അടങ്ങാത്ത അഭിനിവേശവും കൊണ്ട് ഇന്ത്യയുടെ ചരിത്രപുസ്തകത്തിന്റെ സുവർണ്ണ താളുകളിൽ എഴുതപ്പെട്ട സമരചരിത്രങ്ങൾ അനവധിയാണ്. ആ ചരിത്രപുസ്തകത്തിന്റെ കുത്തഴിച്ചുപരിശോധിച്ചാൽ ആ സമരങ്ങൾക്കൊക്കെയും നേരെ ഭരണകൂടം അവഗണനയും, അടിച്ചമർത്തുന്നതിനുള്ള ശ്രമങ്ങളും മാത്രമാണ് നടത്തിയിട്ടുള്ളതെന്ന് മനസ്സിലാക്കാൻ സാധിക്കും. സ്വാതന്ത്ര്യലബ്ധിക്ക് മുൻപുണ്ടായിരുന്ന വിദേശിഭരണകൂടത്തിന്റെ തൊഴിലാളി



**ഇന്ത്യൻ സ്വാതന്ത്ര്യസമരചരിത്രത്തിൽ വിവിധ ട്രേഡ്‌യൂണിയനുകളും കർഷകത്തൊഴിലാളി സംഘടനകളും മറ്റും നടത്തിയിട്ടുള്ള സമരങ്ങൾക്ക് അതിപ്രധാനമായ സ്ഥാനമാണുള്ളത്..**

സമരങ്ങളോടുള്ള പല നയസമീപനങ്ങളും അതിനുശേഷം വന്നിട്ടുള്ള ജനാധിപത്യ ഭരണകൂടങ്ങളും സ്വീകരിച്ചിരുന്നതായി മനസ്സിലാക്കുവാൻ സാധിക്കും.

ഇന്ത്യൻ സ്വാതന്ത്ര്യസമരചരിത്രത്തിൽ വിവിധ ട്രേഡ്‌യൂണിയനുകളും കർഷകത്തൊഴിലാളി സംഘടനകളും മറ്റും നടത്തിയിട്ടുള്ള സമരങ്ങൾക്ക് അതിപ്രധാനമായ സ്ഥാനമാണുള്ളത്.. നിർഭാഗ്യവശാൽ ആ സമരങ്ങളുടെ പിന്നാമ്പുറങ്ങളൊന്നും അറിയുവാനോ ചർച്ചചെയ്യുവാനോ ആ സമരങ്ങൾക്കുള്ള പ്രാധാന്യം കൽപ്പിച്ചുനൽകുവാനോ ഇന്നാരും തന്നെ തയ്യാറാവുന്നില്ല എന്നത് വാസ്തവമാണ്.

ഇന്ത്യൻ സ്വാതന്ത്ര്യസമരചരിത്രം എന്നത് ചമ്പാരൻസമരവും ഉപ്പുസത്യാഗ്രഹവും ദണ്ഡിയാത്രയും ക്വിറ്റ് ഇന്ത്യ സമരവും 1947 ആഗസ്റ്റ് 15 ന് പുലർച്ചെയുള്ള സ്വാതന്ത്ര്യപ്രഖ്യാപനവും മാത്രമല്ല ചെറുതും വലുതുമായ തൊഴിലാളി സമരങ്ങൾക്കും പണിമുടക്ക് സമരങ്ങൾക്കും ആ ചരിത്രത്തിൽ സ്ഥാനമുണ്ട്.

എന്നാൽ സ്വാതന്ത്ര്യം ലഭിച്ചതിനു ശേഷം അത്തരം സമരങ്ങൾ അവസാനിച്ചുവോ? ഇല്ല മാറിവരുന്ന ഭരണചക്രത്തിന്റെ തൊഴിലാളിവിരുദ്ധ നയങ്ങളുടെ പ്രതിഫലനമെന്നോണം സമരപരമ്പരകൾ ഇപ്പോഴും അനുസ്യൂതം തുടർന്നുകൊണ്ടിരിക്കുന്നു.

സ്വാതന്ത്ര്യം എന്നത് വലിയ ഒരു ജനവിഭാഗത്തിന്റെ നിലനിൽപ്പിന്റെ ആവശ്യമായിരുന്നു. അതുകൊണ്ടുതന്നെ അതിനുവേണ്ടിയുള്ള സമരങ്ങൾക്ക് ലഭിച്ച പങ്കാളിത്തവും തീക്ഷ്ണതയും വളരെ വലുതായിരുന്നു. പറഞ്ഞുവരുന്നത്, ഒരു ജനവിഭാഗത്തിന്റെ നിലനിൽപ്പിനെത്തന്നെ ബാധിക്കുന്നതരത്തിൽ ഭരണകൂടം മുന്നോട്ടുപോവുമ്പോഴാണ് ചെറുതും വലുതുമായ സമരങ്ങൾ പൊട്ടിപ്പുറപ്പെടുന്നത് എന്നാണ്.

അത്തരത്തിൽ സ്വതന്ത്ര ഇന്ത്യ സാക്ഷ്യം വഹിച്ച ഏറ്റവും വലിയൊരു സമരമായിരുന്നു 2018 ന്റെ പ്രത്യേകത. കാർഷിക മേഖലയോടുള്ള കേന്ദ്ര സംസ്ഥാന ഗവൺമെന്റുകളുടെ അവഗണനയുടെ പ്രതിധ്വനിയെന്നോണം മഹാരാഷ്ട്രയിലെ നാസിക്കിൽ നിന്നും മുംബൈയിലേക്ക് 180 കിലോമീറ്റർ ദൂരം തുടർച്ചയായി 6 ദിവസങ്ങൾ കാൽനടയായി സഞ്ചരിച്ചുകൊണ്ട് കർഷകസംഘടനയായ ഓൾ ഇന്ത്യാ കിസാൻ സഭ(AIKS) യുടെ നേതൃത്വത്തിൽ നടത്തപ്പെട്ട കിസാൻ ലോംഗ് മാർച്ച് ഇന്നലെകളെപ്പോലും വെല്ലുവിളിക്കുന്ന ഇന്നിന്റെ സമരമായി മാറുകയായിരുന്നു. കാർഷിക നഷ്ടം മൂലം 2017 ജൂൺ മുതൽ 2018 മാർച്ച് വരെയുള്ള കാലയളവിനിടെ 1500 ഓളം കർഷകരാണ് മഹാരാഷ്ട്രയിൽ മാത്രം ആത്മഹത്യയിൽ അഭയം കണ്ടെത്തിയത്. മാസങ്ങളോളം രാപ്പകലില്ലാതെ കൃഷിയിടത്തിൽ എല്ലുമുറിയെ പണിയെടുത്തിട്ടും മുടക്കിയ പണം പോലും തിരിച്ചുകിട്ടാത്തതിനാൽ പല ഘട്ടങ്ങളിലും ആത്മഹത്യയെക്കുറിച്ച് ചിന്തിച്ചുവെങ്കിലും

ഇനി ആത്മഹത്യയല്ല സമരമാണ്
വേണ്ടതെന്ന തിരിച്ചറിവായിരുന്നു
ഇത്തരത്തിൽ ഒരു ജനകീയസമരം
പൊട്ടിപ്പുറപ്പെടാനുണ്ടായ കാരണം.

ഫട്നാവിസ് സർക്കാർ ഉറപ്പുനൽകിയ
വായ്പ എഴുതിത്തള്ളൽ നടപ്പിലാക്കുക,
കാർഷിക ആവശ്യങ്ങൾക്കുപയോഗിക്കുന്ന
വൈദ്യുതി ചിലവ് സർക്കാർ വഹിക്കുക,
പിങ്ക് ബോൾ വേം ബാധമൂലം നഷ്ടത്തിലായ
പരുത്തി കർഷകർക്ക് ഉചിതമായ തുക
നഷ്ടപരിഹാരം നൽകുക,കടുത്ത മഞ്ഞും
കാലം തെറ്റി പെയ്ത മഴയും മൂലമുണ്ടായ
കൃഷിനാശങ്ങൾക്ക് പരിഹാരമായി
ഏക്കറിന് 40000 രൂപ വീതം
നഷ്ടപരിഹാരം നൽകുക,
വികസനപ്രവർത്തനങ്ങൾക്കെന്ന
പേരിൽ കോർപ്പറേറ്റുകൾ കൃഷിഭൂമി
കടന്നുകയറുന്നത് അവസാനിപ്പിക്കുക.
വനഭൂമി കൈകാര്യം ചെയ്തിരുന്ന
കർഷകർക്ക് വനത്തിൽ നിന്നു തന്നെ
സ്ഥലം അനുവദിക്കുക, കാർഷിക
വിളകൾക്ക് ന്യായവില ഉറപ്പുവരുത്തുക
തുടങ്ങിയ ആവശ്യങ്ങൾ
മുൻനിർത്തിയായിരുന്നു
സമരത്തിന്റെ ആരംഭം. കർഷകരുടെ
നിലനിൽപ്പിനെ മാത്രം ബാധിക്കുന്ന
ആവശ്യങ്ങളായിരുന്നിട്ടുകൂടിയും വർദ്ധിച്ച
പൊതുജന പങ്കാളിത്തം ഈ സമരത്തിന്
ലഭിക്കുകയുണ്ടായി.

അന്നംതരുന്ന കർഷകന് അർഹിക്കുന്ന
നീതിലഭിക്കണമെന്നത് അന്നാട്ടിലെ എല്ലാ
വിഭാഗം ജനങ്ങളും ആഗ്രഹിക്കുകയും
അതുപോലെതന്നെ ആ സമരത്തിന് ഉറച്ച
പിന്തുണയെന്നോണം കടന്നുപോയ
വഴിയിലെല്ലാം സമരക്കാർക്കുള്ള
ഭക്ഷണവസ്തുക്കളും വെള്ളവും
വസ്ത്രവും ചെരുപ്പുകളുമൊക്കെ
നൽകാൻ സന്നദ്ധരായിക്കൊണ്ട്
ഒട്ടനേകമാളുകൾ കാത്തുനിന്നു.
മാധ്യമങ്ങൾ കർഷകസമരത്തിന്റെ
വാർത്തകൾക്ക് പ്രാധാന്യം
നൽകാതെ അവഗണിച്ചപ്പോൾ
സമരത്തിന്റെ തീക്ഷ്ണതയും കാഠിന്യവും
സമരംചെയ്യുന്ന കർഷകരുടെ
ദുരവസ്ഥകളും നവമാധ്യമങ്ങളെ
ഫലപ്രദമായി ഉപയഗപ്പെടുത്തിക്കൊണ്ട്
ജനങ്ങൾതന്നെ പ്രചരിപ്പിച്ചു.

ഒടുക്കം നവമാധ്യമങ്ങളുടെ
വാർത്തകളുടെ
അതിപ്രസരത്തിനുമുന്നിൽ
കീഴടങ്ങിക്കൊണ്ട് പ്രാദേശിക ദേശീയ
മാധ്യമങ്ങളൊക്കെയും കിസാൻ
ലോംഗ് മാർച്ച് റിപ്പോർട്ട് ചെയ്യാൻ
നിർബന്ധിതരായി.

അങ്ങനെ എല്ലാവിധത്തിലുള്ള
ബന്ധനങ്ങളെയും
അടിച്ചമർത്തലുകളെയും
അതിജീവിച്ചുകൊണ്ടവർ തങ്ങളുടെ
ആവശ്യങ്ങൾ ഭരണകൂടത്തിനുമുന്നിൽ
നിരത്തുകയും ചെയ്തു. .

**ആത്മഹത്യയല്ല സമരമാണ് വേണ്ടതെന്ന തിരിച്ചറിവായിരുന്നു ഇത്തരത്തിൽ ഒരു ജനകീയസമരം പൊട്ടിപ്പുറപ്പെടാനുണ്ടായ കാരണം.**


ഉറക്കം എന്താണ്
ഈ കാലത്തിന്റെ
ഏറ്റവും വലിയ
മനുഷ്യാവകാശപ്രശ്നം..
ക്ലാസ്മുറികളിലെ
ബെഞ്ചുകളിലിരുന്ന്
തൂങ്ങിയുറങ്ങി മടുത്തു.!
പകലുറക്കത്തിന്റെ
കുറ്റബോധം കാരണമാണ്
രാത്രിയിലെപ്പോഴും.
ഞങ്ങളുണർന്നിരിക്കുന്നത്.
ഓട്ടോണോമസ്
ആയാൽ കിട്ടിയേക്കാവുന്ന
കേന്ദ്ര ഫണ്ടുപയോഗിച്ച്
ക്യാമ്പസിൽ
അടിയന്തരമായി
ഉറങ്ങാനൊരു സ്പേസ്.
പണിയണേ സാറമ്മാരേ..

ഗവ: ആർ ഐ ടി പാമ്പാടി, കോട്ടയം

# നിലവാരത്തിനും സ്വാതന്ത്ര്യത്തിനുമിടയിലെ സ്വയംഭരണം

**മാഗസിൻ സമിതി**

2013–14 സാമ്പത്തിക വർഷത്തെ ബജറ്റിലൂടെ കേരള നിയമസഭയിൽ അവതരിപ്പിക്കപ്പെട്ട്, 2013 മെയ് 8ലെ മന്ത്രിസഭായോഗം അംഗീകരിച്ച തീരുമാനമാണ് കേരളത്തിൽ സ്വയംഭരണ കോളേജുകൾ ആരംഭിക്കുക എന്നത്.

കേരള സ്റ്റേറ്റ് ഹയർ എജുക്കേഷൻ കൗൺസിൽ നേരത്തെതന്നെ ഇതു സംബന്ധിച്ച നീക്കങ്ങൾ ആരംഭിച്ചിരുന്നു. ഇതേ പറ്റി പഠിക്കാനാണ് ഡോ. എൻ.ആർ. മാധവ പണിക്കർ അധ്യക്ഷനായ കമ്മിറ്റിയെ നിയോഗിച്ചിരുന്നത്.

സ്വയം ഭരണം എന്നതുകൊണ്ട് വാസ്തവത്തിൽ അർത്ഥമാക്കുന്നത് ഭരണപരവും അക്കാദമികവുമായ വിഷയങ്ങളിൽ സർക്കാർ നിയന്ത്രണങ്ങളിൽ നിന്ന് വേർപെട്ട് സ്വതന്ത്രമായി തീരുമാനങ്ങളെടുക്കാനുള്ള സ്വാതന്ത്ര്യമാണ്.

വിദ്യാഭ്യാസകാര്യങ്ങളിൽ ഈ വേർതിരിവ് അത്യന്താപേക്ഷിതമാണ് എന്നത് തർക്ക രഹിതമായ വസ്തുതയാണ്. കലാലയങ്ങളിൽ എന്ത് പഠിപ്പിക്കണം എന്നതിൽ ഭരണകർത്താക്കൾ കൈകടത്തുന്നത് ഒട്ടും ഭൂഷണമല്ല.രാജ്യത്തിന്റെ നിലനിൽപ്പിയെും വികാസത്തെയും ഭാവിയെയും സംബന്ധിച്ച പുതുചിന്തകൾ ആവിർഭവിക്കേണ്ട ഇടങ്ങളാണ് കലാലയങ്ങൾ. ഭരണകൂടത്തിന് നയപരിപാടികൾക്കും ചിന്താധാരക്കും എതിരായിപ്പോലുമുള്ള ചെറുത്തുനിൽപ്പ് ഉരുവാക്കാറുള്ളത് കലാലയങ്ങളിലാണ്. അതിനാൽത്തന്നെ പാഠ്യപദ്ധതിയിൽ ഭരണകൂടം കടത്തിയാൽ ഇത്തരത്തിലുള്ള എതിർ ശബ്ദങ്ങളെ നിശബ്ദമാക്കാൻ ഉള്ള നിരന്തര ശ്രമങ്ങൾ ഉണ്ടായേക്കാം.

സ്വയംഭരണ പദവിയുള്ള സ്ഥാപനങ്ങളും യു.ജി.സി നിയന്ത്രണങ്ങൾക്ക് അനുസൃതമായും രാജ്യത്ത് നിലനിൽക്കുന്ന നിയമസംഹിത കൾ പിന്തുടർന്നു പ്രവർത്തിക്കണം എന്നതിനാൽ ഭരണപരമായ സ്വയംഭരണം ഒരു പരിധിവരെ നിയന്ത്രണങ്ങൾക്കു വിധേയമാണെന്ന് പറയേണ്ടിവരും.എന്നാൽ നിയന്ത്രണങ്ങൾക്ക് അതീതമായി സ്വതന്ത്രമായി പ്രവർത്തിക്കാനുള്ള അവകാശം വിദ്യാഭ്യാസ സമൂഹത്തിന് കേരളത്തിൽ പതിറ്റാണ്ടുകളായി ലഭിക്കുന്നുണ്ട് എന്ന വസ്തുത നിലനിൽക്കുന്ന കോളേജുകൾക്ക് സ്വയംഭരണം നൽകുന്നതിന്റെ ആവശ്യകത , ഉന്നത വിദ്യാഭ്യാസത്തെ കുറിച്ച് പഠിക്കാനായി നിയോഗിക്കപ്പെട്ട ഏതാണ്ട് എല്ലാ കമ്മീഷനുകളും ശുപാർശ ചെയ്തിട്ടുണ്ട്.

കോളേജുകളുടെ സ്വയംഭരണം എന്നതുകൊണ്ട് പ്രധാനമായും മൂന്ന് ഘടകങ്ങളാണ് കണക്കിലെടുക്കേണ്ടത്.

**സ്വയംഭരണപദവി നൽകുന്നതിലൂടെ അക്കാദമിക് വിഷയങ്ങൾക്കുള്ള സാമ്പത്തിക ബാധ്യതയിൽ നിന്നും ഒഴിവാകാൻ ബോധപൂർവം ഭരണകൂടം നടത്തുന്ന ശ്രമം വ്യക്തമാണ്.**

ഒന്നാമത്തേത് അക്കാദമിക് സ്വയംഭരണമാണ്. സിലബസ് നിർണയവും പാഠ്യപദ്ധതി തയ്യാറാക്കലും പരീക്ഷാ നടത്തിപ്പും എല്ലാം ബാഹ്യ സ്വാധീമില്ലാതെ നടത്തുന്നതിനെ അക്കാദമിക് സ്വയംഭരണം എന്നുവിളിക്കാം. അക്കാദമിക് സ്വയംഭരണം കൈവരിക്കാൻ ഭരണപരവും സാമ്പത്തികപരവുമായ സ്വയംഭരണം കൂടിയേ തീരൂ.

സ്വയംഭരണപദവി നൽകുന്നതിലൂടെ അക്കാദമിക് വിഷയങ്ങൾക്കുള്ള സാമ്പത്തിക ബാധ്യതയിൽ നിന്നും ഒഴിവാകാൻ ബോധപൂർവം ഭരണകൂടം നടത്തുന്ന ശ്രമം വ്യക്തമാണ്. സ്ഥാപനത്തിന്റെ ഭരണപരമായ ഉത്തരവാദിത്വം സർക്കാർ കയ്യൊഴിയുമ്പോൾ , സ്വകാര്യ മാനേജ്മെന്റുകൾക്ക് അധികാരം വർദ്ധിക്കുന്നു പിന്നീട് ക്യാമ്പസുകളിൽ അരങ്ങേറുന്ന ഭരണ തീരുമാനങ്ങളിലെ ഒളിച്ചുകളികൾ പ്രത്യേകം പരാമർശിക്കേണ്ടത് ഇല്ലല്ലോ. ഇത്തരത്തിൽ അക്കാദമിക് വിഷയങ്ങളിലെ സ്വയം നിർണയാധികാരത്തോടൊപ്പം വന്നുചേരുന്ന സാമ്പത്തികവും ഭരണപരവുമായ സ്വാതന്ത്ര്യം ചൂഷണം ചെയ്യപ്പെടുന്നതിനുള്ള സാധ്യത വളരെ വലുതാണ്.സ്വയംഭരണ പദ്ധതിയെ അനുകൂലിക്കുന്നവർ പൊതുവേ ഉയർത്തിക്കാട്ടുന്ന ചില ഘടകങ്ങളുണ്ട്. സ്വയംഭരണപദവി ലഭിക്കുവാൻ യു.ജി.സി നിഷ്കർഷിക്കുന്ന മാനദണ്ഡങ്ങൾ ഏറെയാണ്. കോളേജിന്റെ അടിസ്ഥാന സൗകര്യങ്ങളാണ് അതിൽ പ്രധാനം; ഗവേഷണത്തിനും മറ്റും കൂടുതൽ പ്രാധാന്യം കൈവരാൻ ഇത് ഉപകരിക്കും. സംസ്ഥാനത്തെ വിദ്യാഭ്യാസ സ്ഥാപനങ്ങളിലെ ഗവേഷണ പ്രവർത്തനങ്ങളുടെ നിലവിലെ സ്ഥിതി പരിതാപകരമാണ് എന്ന വസ്തുത പരിഗണിക്കുമ്പോൾ ഇത് ഒരു ശുഭസൂചനയാണ്. സ്വയംഭരണ കോളേജുകളിലെ അദ്ധ്യാപകരുടെ യോഗ്യതയും പരിചയസമ്പത്തും ഏറെ മുന്നിലാണ് എന്നതും ശ്രദ്ധേയമാണ്.പാഠ്യപദ്ധതിക്ക് അനുസൃതമായി സിലബസ് തയ്യാറാക്കുന്നത് ബന്ധപ്പെട്ട കോളേജുകളിൽ തന്നെ ആയതിനാൽ കൃത്യമായി പാഠങ്ങൾ പഠിപ്പിക്കാൻ അധ്യാപകർക്കും സാധിക്കും. പൊതുപരീക്ഷയ്ക്ക് സിലബസിനു പുറത്തുനിന്നുള്ള ചോദ്യങ്ങൾ ഒഴിവാക്കാൻ ഇത് സഹായിക്കും. ചുരുങ്ങിയ സമയത്തിനുള്ളിൽ പരീക്ഷാഫലം പ്രഖ്യാപിക്കുന്നതിലൂടെ കേരളത്തിലെ സർവകലാശാലകളുടെ മുഖമുദ്രയായ അനിശ്ചിതത്വവും ഒഴിവാക്കാനാകും.

മേൽപ്പറഞ്ഞ ഗുണങ്ങൾ നിലനിൽക്കെത്തന്നെ സ്വയംഭരണ കോളേജുകൾ കേരളത്തിലെ വിദ്യാഭ്യാസ മേഖലയ്ക്ക് മുന്നിൽ ഉയർത്തുന്ന ചില അടിസ്ഥാന പ്രശ്നങ്ങളുണ്ട്. രാഷ്ട്രീയ സ്വാതന്ത്ര്യത്തിനുമേൽ ഏർപ്പെടുത്തുന്ന നിയന്ത്രണങ്ങളാണ് അവയിൽ പ്രധാനം. രാഷ്ട്രീയ പ്രസ്ഥാനങ്ങളെ ഏതാണ്ട് പൂർണമായി ക്യാമ്പസിനെ മതിൽകെട്ടിനു പുറത്താക്കിയിരിക്കുന്നു. മാനേജുമെന്റുകൾക്ക് വർധിത സ്വാതന്ത്ര്യമുള്ള സ്വയം ഭരണ കാലത്ത് ഇത് അനഭിലാഷണീയമായ ഒരു പ്രവണതയാണ്. വിദ്യാർത്ഥികളുടെ ന്യായമായ ആവശ്യങ്ങൾ അധികാരികൾക്കു മുന്നിൽ എത്തിക്കാൻ ഉള്ള സ്വാതന്ത്ര്യം ഇതിലൂടെ

ഹനിക്കപ്പെടുന്നു. അവകാശലംഘനങ്ങൾ ചോദ്യംചെയ്യപ്പെടാത്ത സ്ഥിതിയിലേക്കാണ് ഇത് നയിക്കുക.
ജനാധിപത്യപരമായി തിരഞ്ഞെടുക്കപ്പെടുന്ന കോളേജ് യൂണിയനുകൾ ഇന്ത്യൻ രാഷ്ട്രീയ വ്യവസ്ഥയുടെ ഭാഗമാവാൻ വിദ്യാർത്ഥികളെ പാകപ്പെടുത്തുകയാണ്. രാഷ്ട്രീയ ചിന്ത സാമൂഹിക നന്മയ്ക്ക് നിരക്കാത്ത ഒരു മഹാപാതകമാണ് എന്ന സന്ദേശം വിദ്യാർഥികൾക്ക് നൽകുന്നതിലൂടെ അരാഷ്ട്രീയവാദികളായ ഒരു തലമുറയ്ക്ക് ജന്മം നൽകുകയാണ്.

ഇത് ഇന്ത്യൻ ജനാധിപത്യ വ്യവസ്ഥിതിയുടെ സുഗമമായ നിലനിൽപ്പിന് മേൽ കരിനിഴൽ വീഴ്ത്തും. അരാജകത്വത്തിന്റെ ഒരു നാളെയിലേക്ക് രാഷ്ട്രം വലിച്ചെറിയപ്പെട്ടേക്കാം.

വിദ്യാർഥികളോടുള്ള വ്യക്തിപരമായ താൽപര്യങ്ങളും ബന്ധവും മൂല്യനിർണയ സ്വാധീനിക്കുന്ന  നിരാശാജനകമായ സ്ഥിതി ഉണ്ടായേക്കാം. അധ്യാപകർ സ്വന്തം ഇഷ്ടമനുസരിച്ച് പാഠഭാഗങ്ങൾ ലഘൂകരിച്ച് ഉന്നതവിദ്യാഭ്യാസമേഖലയിൽ മൂല്യച്യുതിക്ക് കാരണമാകും. കേരളത്തിൽ ഇതുവരെ സ്വയംഭരണ കോളേജുകൾ മിക്കതും സ്വകാര്യമേഖലയിൽ പ്രവർത്തിക്കുന്നവയാണ്. ഈ മാനേജുമെന്റുകളുടെ സ്ഥാപിത താല്പര്യങ്ങൾ കോളേജുകളിൽ നടപ്പിലാക്കി തുടങ്ങിയാൽ പ്രതിരോധിക്കാൻ വ്യക്തമായ നിയമസംഹിതകൾ നിലവിലില്ല.

അധികാരികളുടെ ഇഷ്ടാനുസരണം ഫീസുകൾ വർദ്ധിപ്പിക്കാനുള്ള അനുവാദം സ്വയംഭരണം തുറന്നു നൽകുന്നുണ്ട്. ക്യാമ്പസിൽ ചിലവഴിക്കാൻ സാധിക്കുന്ന സമയപരിധി നിശ്ചയിച്ചും കപടസദാചാരത്തിന്റെ വാളോങ്ങിയും ക്യാമ്പസുകൾ അപായമണി മുഴക്കി കഴിഞ്ഞു.

1966-ലെ കോത്താരി  കമ്മീഷൻ റിപ്പോർട്ടാണ് കോളേജുകളെ സ്വയംഭരണ കോളേജുകൾ ആയി ഘട്ടംഘട്ടമായി മാറ്റണമെന്ന് ആദ്യം നിർദ്ദേശിച്ചത്. ഏഴാം പഞ്ചവത്സര പദ്ധതി മുതൽ യു.ജി.സി.യും സ്വയംഭരണ കോളേജുകളെ പ്രോത്സാഹിപ്പിക്കുന്നതാണ്. അതിനുശേഷം നിലവിൽ വന്ന പല കമ്മീഷനുകളും സ്വയംഭരണം ശുപാർശ ചെയ്തിട്ടുണ്ട്. എന്നാൽ അവയിലേറെയും പിന്തുണച്ചത് അക്കാദമിക് സ്വയം ഭരണത്തെയാണ് എന്ന വസ്തുത ശ്രദ്ധേയമാണ്. ഉന്നത വിദ്യാഭ്യാസ മേഖലയിൽ സ്വകാര്യ മൂലധനം ആകർഷിക്കുന്നതിന്റെ ഭാഗമായി സർക്കാർ സ്വകാര്യ സർവകലാശാലകൾക്കും കൽപിത സർവകലാശാലകൾക്കും വ്യാപകമായി അനുമതി നൽകുന്നുണ്ട്. രാജ്യത്തിന്റെ വിവിധ ഭാഗങ്ങളിൽ മുളച്ചു പൊങ്ങിയ അടിസ്ഥാന സൗകര്യങ്ങൾ പോലുമില്ലാത്ത സ്വകാര്യ സർവകലാശാലകളിലെ പഠനനിലവാരവും കോഴ്സുകളുടെ അംഗീകാരവും എല്ലാം സമൂഹം ചോദ്യംചെയ്യുന്ന വിഷയങ്ങളാണ്.

ഇതേ നിക്ഷേപ ആകർഷണം തന്നെയാണ് യാതൊരു മാനദണ്ഡങ്ങളും ആധാരം ആക്കാതെ കൽപിത സർവകലാശാലകൾ അനുവദിച്ചതിൽ പോലും ദൃശ്യമായത് .

**ക്യാമ്പസിൽ ചിലവഴിക്കാൻ സാധിക്കുന്ന സമയപരിധി നിശ്ചയിച്ചും കപടസദാചാരത്തിന്റെ വാളോങ്ങിയും ക്യാമ്പസുകൾ അപായമണി മുഴക്കി കഴിഞ്ഞു.**

**ജനാധിപത്യപരമായി പ്രവർത്തിക്കുന്ന കോളേജ് യൂണിയൻ കൗൺസിൽ അധ്യാപക–അനധ്യാപക വിദ്യാർത്ഥി സമൂഹങ്ങളുടെ എല്ലാം ക്രിയാത്മക സഹകരണം ഉറപ്പുവരുത്തേണ്ടത് സ്വയംഭരണ സ്ഥാപനങ്ങളിലെ വെല്ലുവിളിയായി മാറുന്നു.**

കടലാസിൽ പോലും പിച്ചവച്ചിട്ടില്ലാത്ത സ്ഥാപനത്തിന് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് എമിനെൻസ് എന്ന പദവി നൽകുന്നതിലും നമുക്ക് ദർശിക്കാനാവുന്നത് ഉന്നത വിദ്യാഭ്യാസമേഖലയുടെ കുത്തകവൽക്കരണം തന്നെയാണ്. സ്വയംഭരണ പ്രഖ്യാപനത്തിലൂടെ സർക്കാർ തിരികൊളുത്തുന്നത് ഇതിനു തന്നെയാണ്.

സ്വതന്ത്ര്യ കോളേജുകളുമായി ബന്ധപ്പെട്ട യു.ജി.സി. നിർദ്ദേശങ്ങൾ അനുസരിച്ച് കോളേജ് ഭരിക്കാൻ ഗവേണിംഗ് ബോഡി, അക്കാദമി കാര്യങ്ങൾ തീരുമാനിക്കാൻ കോളേജിൽ തന്നെ അക്കാദമിക് കൗൺസിൽ ,ബോർഡ് ഓഫ് സ്റ്റഡീസ് സാമ്പത്തിക കാര്യങ്ങൾ തീരുമാനിക്കാൻ ഫിനാൻസ് കമ്മിറ്റി മുതലായവയുമാണ് നിലവിൽ വന്നത്. എന്നാൽ ജനാധിപത്യപരമായി പ്രവർത്തിക്കുന്ന കോളേജ് യൂണിയൻ കൗൺസിൽ അധ്യാപക–അനധ്യാപക വിദ്യാർത്ഥി സമൂഹങ്ങളുടെ എല്ലാം ക്രിയാത്മക സഹകരണം ഉറപ്പുവരുത്തേണ്ടത് സ്വയംഭരണ സ്ഥാപനങ്ങളിലെ വെല്ലുവിളിയായി മാറുന്നു.

ഫീസ് ഘടന നിശ്ചയിക്കാനുള്ള അവകാശം സ്ഥാപനങ്ങൾക്കു നൽകുന്നതോടൊപ്പം പരീക്ഷാചെലവ് കോളേജുകൾ വഹിക്കുക എന്നൊരു നിബന്ധന കൂടി യു.ജി.സി മുന്നോട്ട് വയ്ക്കുന്നുണ്ട്. കോളേജുകളെ ഏതാണ്ട് പൂർണമായി സെൽഫ് ഫിനാൻസിംഗ് രീതിയിലേക്കു പരിവർത്തനം ചെയ്യുമ്പോൾ സംസ്ഥാനത്തെ സ്വാശ്രയ കോളേജുകളിലെ പരിതാപകരമായ അവസ്ഥ ഒരു നേർചിത്രമായി നമുക്കുമുന്നിലുണ്ട്. സ്വയംഭരണാവകാശം കോളേജുകൾക്ക് ലഭിക്കുമ്പോൾ ജാതി സംവരണം അടക്കമുള്ള നിയമങ്ങൾ കാറ്റിൽ പറത്തുന്ന സാഹചര്യവും ഉയർന്നുവന്നേക്കാം.

മേൽപ്പറഞ്ഞ വസ്തുതകൾ എല്ലാം സ്വയംഭരണ കോളേജുകളുടെ പ്രവർത്തനവും സ്വാതന്ത്ര്യവും സംബന്ധിച്ച ചോദ്യങ്ങൾ ഉയർത്തുന്നു. കലാലയ ജീവിതത്തിന്റെ ശോഭ മങ്ങാതിരിക്കാൻ ഈ പ്രശ്നങ്ങളിൽ കൃത്യമായ ഇടപെടൽ നടത്തേണ്ടതുണ്ട്.

*Whatever affects one directly, affects all indirectly. I can never be what I ought to be until you are what you ought to be. This is the interrelated structure of reality.*

- Martin Luther King, Jr.




< 2 4  x 7 >

#breakthecurfew

*ഏത് കാരണത്തിന്റെ പേരിലായാലും സ്ത്രീകൾക്കു മേൽ ഏർപ്പെടുത്തുന്ന നിയന്ത്രണങ്ങൾ ലിംഗവിവേചനമാണ്. സ്ത്രീസുരക്ഷയെന്ന മുദ്രാവാക്യം കൊണ്ടു മേലങ്കി ചർത്തിയാൽ ഇത്തരം നിയന്ത്രണങ്ങൾ വിവേചനം അല്ലാതാകുന്നില്ല. സ്ത്രീപുരുഷസമത്വം ഈ കാലഘട്ടത്തിന്റെ ആവശ്യമാണ്. സ്ത്രീകൾക്കെതിരായ അക്രമങ്ങളും അടിച്ചമർത്തലുകളും സമൂഹം ഒറ്റക്കെട്ടായി പ്രതിരോധിക്കുകയും ചെറുത്ത്തോല്പിക്കുകയും ചെയ്യേണ്ടതുണ്ട്*

*ലേഡീസ് ഹോസ്റ്റലിലെ കർഫ്യൂ സ്ത്രീ പുരുഷ വിവേചനത്തിന്റെ പച്ചയായ ഉദാഹരണമാണ്. പെണ്ണായി പിറന്നതിന്റെ പേരിൽ വ്യക്തികളുടെ അടിസ്ഥാന ആവശ്യങ്ങളിൽ വിട്ടുവീഴ്ച ചെയ്യാനോ യാത്രകൾക് മേൽ നിയന്ത്രണങ്ങൾ ഏർപ്പെടുത്താനോ നിർദേശിക്കാനുള്ള അവകാശം ഒരു അധികാരവർഗ്ഗത്തിനുമില്ല. വിദ്യാർത്ഥിനികളുടെ സുരക്ഷക്ക് എന്ന പേരിൽ ഉയർന്നു പറക്കാനാഗ്രഹിക്കുന്ന അവരുടെ ചിറകുകൾ അരിഞ്ഞുവീഴ്ത്തുന്നത് അംഗീകരിക്കാനാകില്ല. ക്യാമ്പസിലെ ഭൗതിക സാഹചര്യങ്ങളുടെ അപര്യാപ്തത ഈ വാദത്തിനു ബലമേകാൻ ചൂണ്ടിക്കാട്ടുന്നത് തികച്ചും അപഹാസ്യമാണ്. പരിമിതമായ അടിസ്ഥാന സൗകര്യങ്ങളുടെ പേരിൽ നിയന്ത്രണങ്ങൾ ഏർപ്പെടുത്തുന്നതിനു പകരം അവ മെച്ചപ്പെടുത്താനുള്ള നടപടികൾ സ്വീകരിക്കുകയാണ് ഒരു പരിഷ്കൃത സമൂഹം ചെയ്യേണ്ടത്. നിയന്ത്രങ്ങളുടെ ചങ്ങലകൾ പൊട്ടിച്ചെറിയണം. കെട്ടിപ്പൊക്കിയ മതിൽക്കെട്ടുകൾ തകർത്തു കളയണം. അടച്ചുപൂട്ടിയ ജനലകളിൽ നിന്ന് അരിച്ചിറങ്ങുന്ന വെളിച്ചം നല്ല നാളെയുടെ പ്രതീക്ഷയാണ്.*

*We must learn to live together as brothers or perish together as fools.*

- Martin Luther King, Jr.

# IEEE

ANNUAL REPORT(ACADEMIC YEAR: 2017-18)




Date of formation : 12/12/2006
Branch counsellor : Mrs. Anu George
Chair : Ms. Ansu Joseph
Total number of members: 268
Total number of events conduction in 2017-2018: 6
Rajiv Gandhi Institute of Technology, Kottayam
Student Branch code - STB65421

**1.IEEE Website Launch (4th August 2017):**

IEEE SB RIT officially launched their website on August 4th 2017 in the EC seminar hall. The function was inaugurated by Sathish sir.
As the faculty involved with IEEE, Ms. Anu George was
also present. Ansu Joseph, Chairwoman of IEEE RIT SB and the execom were among those who attended the function.

**2.Machine Learning Workshop (17th August 2017):**

A workshop on Machine Learning was conducted on 17th August 2017 to help students grasp its concepts. It was handled by Mr. Christy Abraham Joy from GadgEon Smart Systems. A wide range of topics, ranging from the basics to the intermediate level, was discussed and taught. The workshop was attended by 52 participants

**3.Orientation for First Years( 23rd August 2017):**

An Orientation Programme was conducted by IEEE RIT SB to help the new first years ease their way into college life. Joseph Joshy, an RIT alumnus, was the chief guest.

He talked about his experiences in college and also on how IEEE helped him in improving his skills in graphic designing and networking. The IEEE RIT SB Chairperson, Ansu Joseph, along with the rest of the Execom members came onto the stage to encourage the first years to join IEEE.

**4.Two day Wearables Workshop ( 13th - 14th October 2017):**

A two day workshop on wearable technology was conducted on the 13th and 14th October 2017 in the EC department. The session was taken by Neo Green Labs and the participants were taught to design a device which was able to read body temperature. More than 50 IEEE members attended the event.

**5.Photoshop workshop (6th-8th March 2018):**

A three day workshop on Photoshop was conducted by IEEE RIT SB CS Society exclusively for girls on March 6th, 7th and 8th 2018 as a part of Woman's Day celebration in the Computer Science department. Twenty-five girls attended the class. The session was taken by Mr. Jishnu J K and Abhijith K. The aim of the workshop was to get the girls acquainted with Photoshop and graphic designing. The basic tools and techniques of the workshop were taught.

**6. Poster Designing Competition as a part of Women's Day (11th-17th March 2018):**

IEEE RIT SB conducted a poster designing competition, exclusively for girls as part of Women's Day celebration. The competition aimed at providing a strong base for girls who were new to the concept of Photoshop. The contestants were given a week to design their posters under the theme of "Women's Day", during which a group along with the mentors was created, providing the contestants a platform to clear all their doubts and queries regarding the various Photoshop tools and their uses. The winners were selected based on the design concept and its level of complexity.

**EXECOM MEMBERS**

Chairperson: Ansu Joseph, ECE
Vice Chairperson: Kavya Krishnan, EEE
Treasurer: Arun Govind, CSE
Assistant Treasurer: Vipin, CSE
Joint Secretary: Athul P S, EEE
Christine Martina Bright, CSE
Jishnu Jayakumar, ECE
Secretary: Rony Thomas, EEE
Technical Coordinator: Fayyaz Ebrahim, EEE
Activity Coordinator: Rohit Rajashekaran, ECE
Link Rep: Samshad, CSE
PROs: Archa Vinod, ECE
Anand Murali, EEE
Swetha Balram, CSE
Reporting and Documentation Heads:
Ganga Manoj, CSE
Dhanya Aleena, CSE
Webmaster: Reuben Joseph, CSE
Designing Team: Abhijith K, CSE
Mashal, CSE
Computer Society:
Chair: Zameel Ihsan, CSE
Vice Chair: Vishnu, CSE
Women In Engineering:
Chair: Greety Joy, ECE
Vice Chair: Renjima Rajan, ECE
Secretary: Sandhra, ECE
Power and Energy Society:
Chair: Adarsh Raju, EEE
Vice Chair: Arjun Unni, EEE
Secretary: Krishna Prasad, EEE
Robotics and Automation Society
Chair: Akshay Barath, CSE
Vice Chair: Anuvind, CSE
Secretary: Ebey Abraham, CSE

*"Though free to think and act, we are held together, like the Stars in the firmament, with ties inseparable. These ties cannot be seen, but we can feel them. We are all One."*

**- Nikola Tesla**

# NSS REPORT

[2017-18]
PROGRAMME OFFICER:PROF: NANDAKISHORE P.V.R ,
(ASSISTANT PROFESSOR, MECHANICAL DEPT),PROF:REMYA (ASSITATNT PROFESSOR,EEE)
VOLUNTEER SECRETARIES: RAKESH EK, VEENA M
ASST.VOLUNTEER SECRATARIES ; PRINCE THOMAS ,ASNA FATHIMA







In the academic year 2017-2018 NSS RIT Unit was led by Programme officer Prof. Nandakishore P.V.R and Volunteer secretaries Rakesh EK , Veena M under our Principal Dr Jalaja M J. During this year unit undertake many prestigious projects such as

- 4 day Punnarjjani Camp at MCH
- Build A School
- First Hair donation camp at our campus ,
- 7 day special camp at melukavu village.

During this year we also conducted variety of activites inside and outside our campus in association with several agencies like Kerala Police, Kerala Tourism Department, Krishbhavan, Central Tourism Promotion Council, Navajeevan, Kerala Gazetted Officers Association, many Gov. schools & Gramapanchayats .

As a token of appreciation we were awarded by the NSS TECH CELL for the excellent performance in PUNNARJJANI, at LBS College TVM.

ENVIRONMENT DAY CELEBRATION

As a part of the environmental day celebration ( June 5 ), the unit celebrated by conducting a programme called "Clean Cool Campus" on 10th June, 2017. It involved planting 500 trees and clearing all plastic wastes within our lush green campus

VISHARAHITHA VISHU

An agricultural farm & culture was created in the campus in the banner "VISHARAHITHA VISHU". A Waste land in the campus was modified to an agricultural farm for vegetables

BUILD A SCHOOL

This programme was conducted at Gov. LP School, Kariputhatt in association with Arpookara gramapanchayath. Main objective of the programme was the renovation

of school.The program was charted as a 4 day programme that covers almost all works. We mainly focused on civil works, carpentry, electrical, computer- electronics maintenances, painting etc..

### ADMISSION HELP DESK

Programme was taken by NSS RIT UNIT as a request from the college office. Programme was helpful for the newly admitted students and their parents. NSS Volunteers guide the students throughout the entire admission procedure, certificate collection, validation, doubts clarification etc.... The programme was conducted during the 1st, 2nd& 3rd allotment admission days.

### INDEPENDENCE DAY CELEBRATION

As a part of Independence Day NSS RIT UNIT hoisted the flag at the campus and following programme was conducted at Manjaady colony, Meenadam. The programme was about drug awareness and a survey was conducted within the colony. Programme was conducted in association with Kerala Police Department.

### PUNNARJJANI CAMP

A Four day Punnarjjani camp was conducted at Medical college, Kottayam from 7/19/17. Camp was setup at Gov. GUP School, Panampalam. In 4 days volunteers covered almost all departments of MCH, Kottayam. We mainly focused of technical repairs of medical instruments, civil works, welding, painting, carpentry etc..
Resulting in the asset creation of 35 lacs. Several VIPs visited the camp such as Adv. Suresh Kurup MLA, Shri. Thiruvanjoor Radhakrishnan MLA, P U Thomas (Navajeevan trust).

### NAVAJEEVAN DAY

Volunteers spent a day at navajeevan trust, Navajeevan trust is an old age home & social service society that supplies food for the patients of Gov. hospitals in Kottayam. Volunteers spent time with the residents of the trust, and actively participated in preparation and distribution of food.

### CHILDREN'S DAY

As a part of Children's Day NSS RIT UNIT conducted a celebration programme at Gov. LP School, Pangada. Volunteers conducted classes, cultural programmes, quiz competitions, drawing competitions, renovation of garden and agricultural farms etc....

### SPECIAL SCHOOL VISIT

Volunteers of NSS RIT unit conducted a visit to  St. John of God Special School. Volunteers spent a full day and encourage them to participate in many  interactive programmes.

### BLOOD DONATION CAMP

Blood Donation Camp was conducted at the campus by Red Ribbon Club in association with Kottayam Dist. Hospital Blood Bank. Programme was inaugurated by the Principal.

### HAIR DONATION CAMP

On March 10th, the college campus witnessed its first ever Hair Donation Camp. It was indeed a proud moment to witness the sharing of one's happiness with the cancer survivors. The camp was held under the banner of Cap @ Campus, ultimately reaching out to SarghaKshethra. Six students willingly donated their hair towards this venture.

*"Imagination is more important than knowledge. For knowledge is limited to all we now know and understand, while imagination embraces the entire world, and all there ever will be to know and understand."*

**- Albert Einstein**

# UNION REPORT

യൂണിയൻ റിപ്പോർട്ട് 2017 – 18

2017 –18 അധ്യയന വർഷത്തെ കോളജ് യൂണിയൻ തിരഞ്ഞെടുപ്പ് 02/02/2018 നടത്താൻ തീരുമാനിച്ചു. എന്നാൽ നാമനിർദ്ദേശപത്രിക സമർപ്പണത്തിന്റെ അവസാനദിവസം സ്ഥാനാർത്ഥികൾ എല്ലാവരും തന്നെ RIT യുടെ ചരിത്രത്തിൽ എതിരില്ലാതെ വിജയിച്ചു.
23/01/ 2018 താഴെപ്പറയുന്ന സ്ഥാനാർഥികൾ കോളേജ് യൂണിയനിലേക്ക് തിരഞ്ഞെടുക്കപ്പെട്ടു

CHARIMAN RAHUL PP
VICE-CHAIRPESON SHIBILA T P
GENERAL SECRETARY MUHAMMED JIYADH M
ARTS CLUB SECRETARY KRISHNA MOHAN
MAGAZINE EDITOR AZHAR
UUC ARUN M
GOKUL KV
LADY REP REVATHI V V
ASNA FATHIMA P A
BUS REP ADITH BABU
YEAR REP
4TH JELIT K RAJU
3RD AKSHAY BHARATH
2ND AJITH V
1ST MOHAMMED NAJEEB
MCA REP JISHNU GOPINATH
MTECH REP JIJIN K M

ഡോ.ജോർജ് ജോസഫ് അഡ്വൈസർ ആയി തിരഞ്ഞെടുക്കപ്പെട്ടു. അടുത്ത ദിവസം(24/01/18)വിദ്യാർഥികൾ ആർ ഐ ടി മുതൽ പാമ്പാടി വരെ വിജയ മാർച്ച് നടത്തി. 29 /1/ 2018 ൽ കോളേജ് യൂണിയൻ അംഗങ്ങൾ ഡോക്ടർ ജോർജ് ജോസഫ്, ഡോക്ടർ ജയൻ എംവി,പ്രൊഫ സതീഷ് കുമാർ എന്നിവരുടെ സാന്നിധ്യത്തിൽ സത്യപ്രതിജ്ഞ ചെയ്തു.

**കോളേജ് യൂണിയൻ ഉദ്ഘാടനം**

02/02/2018 കോളേജ് ഓഡിറ്റോറിയത്തിൽ വെച്ച് കോളേജ് യൂണിയൻ ഉദ്ഘാടനം ബഹുമാന്യനായ വിശിഷ്ടാതിഥി
ശ്രീ. കുരീപ്പുഴ ശ്രീകുമാറിന്റെയും ഗായകൻ സിദ്ധാർത്ഥ് മേനോന്റെയും സാന്നിധ്യത്തിൽ നടന്നു.

**കയ്യെഴുത്ത് മാഗസിൻ മത്സരം**

ഒന്നാം വർഷ രണ്ടാം വർഷ വിദ്യാർത്ഥികളുടെ സർഗ്ഗാത്മകതയെ പരിപോഷിപ്പിക്കുന്നതിന് വേണ്ടി കോളേജ് യൂണിയൻ ആഭിമുഖ്യത്തിൽ കയ്യെഴുത്തു മാഗസിൻ മത്സരം സംഘടിപ്പിച്ചു. കവി ശ്രീജിത്ത് അരിയല്ലൂർ സമ്മാനദാനം നിർവഹിച്ചു. ഒന്നാംവർഷ വിഭാഗത്തിൽ സിവിൽ ഡിപ്പാർട്ട്മെന്റ് അമേയ ഒന്നാം സ്ഥാനവും രണ്ടാംവർഷ വിഭാഗത്തിൽ ഇലക്ട്രിക്കൽ ഡിപ്പാർട്ട്മെന്റ് കാല ചക്ഷ്മ കരസ്ഥമാക്കി.

**S T കാർഡ് വിതരണം**

അദ്ധ്യാന വർഷം ആരംഭിച്ചപ്പോൾ തന്നെ S T കാർഡ് വിതരണം ചെയ്യാനുള്ള പ്രവർത്തനങ്ങൾ യൂണിയൻ നേതൃത്വത്തിൽ നടത്തി. സമയാനുസൃതമായി എല്ലാവർക്കും S T കാർഡ് വിതരണം ചെയ്യാൻ സാധിച്ചു .

**കിസ്മത്ത് 18**

14/02/2018 ന് വാലൻറ്റൈൻ ദിനാഘോഷവുമായി ബന്ധപ്പെട്ട്

കിസ്മത്ത് 18 സംഗീത പരിപാടി അഞ്ഞൂറിലധികം വിദ്യാർത്ഥികളുടെ പങ്കാളിത്തത്തോടെ സംഘടിപ്പിച്ചു.

**ഇന്റർ കോളേജ് ക്രിക്കറ്റ് ടൂർണമെന്റ്**

20/2/2018 ൽ RITU 18ന്റെ ഭാഗമായി നടത്തിയ ക്രിക്കറ്റ് ടൂർണമെന്റ് 25 ടീമുകൾ പങ്കെടുത്തു. ആർ ഐ ടി റണ്ണറപ്പായ ടൂർണമെന്റിൽ കിടങ്ങൂർ കോളേജ് വിജയിച്ചു.

**RITU 18**

ദേശീയതല ടെക്നോ കൾച്ചറൽ ഫെസ്റ്റ് ആയ RITU18 മൂന്നു ദിവസത്തെ പരിപാടിയായി കോളേജ് യൂണിയൻ സംഘടിപ്പിച്ചു( 28/02,01/03, 02/03). പരിപാടിയിൽ ശരാശരി 3000 വിദ്യാർത്ഥികൾ പ്രതിദിനം പങ്കെടുത്തു. വിദ്യാർത്ഥികളുടെ സാങ്കേതികവും കലാപരവുമായ കഴിവുകളെ ഉണർത്തുന്ന 50 ൽ അധികം ഇവെന്റുകളും പതിനാറിൽ പരം വർക്ക്ഷോപ്പുകളും, KSEB, KSRTC, keralafireforce തുടങ്ങിയവയുടെമുപ്പതിലധികം എക്സിബിഷൻ സ്റ്റാളുകളും RITU 18ന്റെ പ്രധാന സവിശേഷതയായിരുന്നു. 28/ 2/18ന് ട്രാൻസ്ജൻഡർ ആക്ടിവിസ്റ്റ് ശീതൾ ശ്യാമിന്റെ സാന്നിധ്യത്തിൽ ശ്രീ എസ് സമ്പത്ത്(എംപി) ഉദ്ഘാടനം ചെയ്തു. അന്നെ ദിവസംതന്നെ സാങ്കേതിക ഇവന്റ്കളുടെയും എക്സ്പോകളുടെയും ഉദ്ഘാടനം പ്രിൻസിപ്പലിന്റെ സാന്നിധ്യത്തിൽ ഡോ സാബു തോമസ് നിർവഹിച്ചു. 02/03/18ൽ മുഖ്യാതിഥി ഐശ്വര്യ ലക്ഷ്മിയുടെ സാന്നിധ്യത്തിൽ ശ്രീ കെ എം രാധാകൃഷ്ണൻ സമാപന ചടങ്ങുകൾക്ക് തുടക്കം കുറിച്ചു. RITU18 ഒരു സമ്പൂർണ്ണ വിജയമായി തീർന്നു .

**ക്ലബ് പ്രവത്തനങ്ങൾ**

ആർട്സ് ക്ലബിന്റെ കീഴിൽ വിവിധ ക്ലബുകളുടെ പ്രവർത്തനം വളരെ നല്ല രീതിയിൽ നടത്തപ്പെട്ടു.

**വനിതാ ദിനം**

വനിതാ ദിനാചരണത്തിന്റെ ഭാഗമായി 08/03/2018 ൽ തെരുവുനാടകം, ഹൈക്കു- പോസ്റ്റർ ഡിസൈൻ മത്സരങ്ങളും സംഘടിപ്പിച്ചു.

**ഒറ്റക്കെട്ടായി RIT**

ചെറിയ കോൾ സഹായ കേന്ദ്രങ്ങളും ആവശ്യവസ്തുക്കൾ ശേഖരിക്കുവാനും വിതരണം ചെയ്യുവാനും കേന്ദ്രങ്ങൾ തുറന്നുകൊണ്ട് കോളേജ് യൂണിയൻ പ്രളയ ദുരന്ത ബാധിതർക്ക് കൈത്താങ്ങായി .അതോടൊപ്പം വിദ്യാർഥികളിൽ നിന്ന് 1,67,901രൂപ ശേഖരിച്ച മുഖ്യമന്ത്രിയുടെ ദുരിതാശ്വാസനിധിയിലേക്ക് സംഭാവന ചെയ്തു

**Freshers day**

വർഷങ്ങളായി മുടങ്ങി കിടന്ന Freshers day നവംബർ 13 2018 ൽ വിജയകരമായി സംഘടിപ്പിച്ചു .

Total collected : 64190
Union inauguration:21935
Magazine competition:9500
Total used:31435
Balance :32755

യൂണിയന് വേണ്ടി
മുഹമ്മദ് ജിയാദ്(ജന.സെക് )
അരുൺ എം, ഗോഹുൽ കെ വി (UUC)

*When the ego dies, the soul awakes."*

- Mahatma Gandhi

സമാധാനം, സമാധാനം എന്ന മ്ലേച്ഛപദം കേട്ട് മടുത്തു! അടേ മൂരാച്ചി, മൂടുതാങ്ങിപ്പോലീസുകാരേ, ആർക്കാണ് സമാധാനം വേണ്ടത്? ജീവിതം സമരമാണെന്ന് നമ്മൾ പണ്ടേ സ്ഥാപിച്ചുകഴിഞ്ഞിട്ടുള്ളതാകുന്നു ! ഒരിക്കൽക്കൂടി നാം പറയുന്നു, ജീവിതം സമരമാണ് ! സമരം ജീവിതമാണ്, അതിന്റെ ഓരോ ' മ്യാക്ക്,മ്യാക്ക് ' നിലവിളിയും സമര പ്രഖ്യാപനമാണ്. സമരത്തിലൂടെയാണ് ജീവിതം മുന്നേറുന്നത്, സമാധാനം മരണമാകുന്നു! ശവക്കുഴിയുടെ സന്ദേശമാണ് സമാധാനം. സ്ഥലവാസികളേ! പ്രിയപ്പെട്ട നാട്ടുകാരേ, നമുക്ക് ജീവിതം വേണോ മരണം വേണോ?

സ്ഥലത്തെ പ്രധാന ദിവ്യൻ, വൈക്കം മുഹമ്മദ് ബഷീർ

# College Union



George Joseph ( Staff Advisor 17-18) / Rahul PP ( Chairman ) / Shibila TP (Vice Chairperson)/ Muhammed Jiyadh M ( General Secretary) / Krishna Mohan ( Arts Club Secretary) /Azhar ( Magazine Editor) / Arun M ( UUC) / Gohul KV ( UUC) / Revathi V V ( Lady Rep) / Asna Fathima P A ( Lady Rep) / Adith Babu ( Bus Rep) / Jelit K Raju ( 4th Yr Rep) / Akshay bharath ( 3rd Yr Rep) / Ajith V ( 2nd Yr Rep) / Mohammed Najeeb ( 1st Yr rep) / Jishnu Gopinath (MCA Rep) / Jijin KM (Mtech Rep)

| INCOME | | | EXPENDITURE | | |
|---|---|---|---|---|---|
| SL.NO | PARTICULARS | AMOUNT | SL.NO | PARTICULARS | AMOUNT |
| 1 | STUDENTS | 1732150 | 1 | STAGE, LIGHT AND SOUNDS | 1160000 |
| 2 | REGISTRATION | 175040 | 2 | CASH PRIZE | 420000 |
| 3 | SPONSORSHIP | 411500 | 3 | GENERAL LIGHTS | 51850 |
| 4 | TEACHERS | 25250 | 4 | MASALA COFFEE | 334911 |
| 5 | ALUMNI AND OTHERS | 157251 | 5 | CHIEF GUEST | 114000 |
| 6 | ONLINE REGISTRATION | 20070 | 6 | GENERAL EVENTS | 125784 |
| 7 | ADVANCE FROM PTA | 255000 | 7 | PRINTING | 89,929 |
| | | | 8 | T-SHIRT | 231000 |
| | | | 9 | FOOD AND ACCOMODATION | 34825 |
| | | | 10 | TRANSPORTATION | 12560 |
| | | | 11 | DIESEL FOR GENERATOR | 54827 |
| | | | 12 | FLASH MOB | 10440 |
| | | | 13 | DEPARTMENT EVENTS | 39,787 |
| | | | 14 | BEAUTIFICATION | 44482 |
| | | | 15 | PROCESSION | 49160 |
| | | | 16 | MISCELLANEOUS | 76743 |
| | | | 17 | ACCOUNT CHARGES | 3072 |
| | | | | | |
| | | | | | |
| | TOTAL | 2776261 | | TOTAL | 2853370 |
| | | | | | |

| STUDENT'S CONTRIBUTIONS | | | |
|---|---|---|---|
| **CLASS** | AMOUNT | CLASS | AMOUNT |
| **S2 ECE** | 77500 | S2 EEE | 71100 |
| **S4 ECE** | 83600 | S4 EEE | 91800 |
| **S6 ECE** | 70700 | S6 EEE | 75000 |
| **S8 ECE** | 53400 | S8 EEE | 46600 |
| **S2 CSE** | 78400 | S2 CE | 65800 |
| **S4 CSE** | 70500 | S4 CE | 82000 |
| **S6 CSE** | 77000 | S6 CE | 66800 |
| **S8 CSE** | 66900 | S8 CE | 49400 |
| **S2 ME** | 77900 | S2 MCA | 64000 |
| **S4 ME** | 67700 | S4 MCA | 65200 |
| **S6 ME** | 37100 | S6 MCA | 43200 |
| **S8 ME** | 28150 | MTECH | 74000 |
| **S2 BARCH** | 54900 | **TOTAL** | **1732150** |
| **S4 BARCH** | 47600 | | |
| **S6 BARCH** | 45900 | | |

| MAJOR SPONSORS | |
|---|---|
| **SBI** | 50000 |
| **TCS** | 35000 |
| **TIME** | 30000 |
| **BACKWATER RIPPLES** | 25000 |
















*People like us, who believe in physics, know that the distinction between past, present, and future is only a stubbornly persistent illusion.*

- **Albert Einstein**




FOOTBALL




CRICKET



Amal Ramachandran

## കോളേജിന്റെ അഭിമാനമായി അമൽ രാമചന്ദ്രൻ..

KTU അത്‌ലറ്റിക് മീറ്റ് 800 മീറ്റർ ഓട്ടത്തിൽ ഒന്നാം സ്ഥാനം നേടി. കഴിഞ്ഞ ദിവസം നടന്ന 1500 മീറ്ററിലും ഒന്നാം സ്ഥാനം നേടിയിരുന്നു.

*"A human being is a part of the whole called by us universe, a part limited in time and space. He experiences himself, his thoughts and feeling as something separated from the rest, a kind of optical delusion of his consciousness. This delusion is a kind of prison for us, restricting us to our personal desires and to affection for a few persons nearest to us. Our task must be to free ourselves from this prison by widening our circle of compassion to embrace all living creatures and the whole of nature in its beauty."*

- Albert Einstein



ഈ പട്ടേലരുടെ
ചെസ്റ്റിന് എന്തൊരു
മണമാണ്..!

_ വിധേയൻ

ഇതിനെ
കാണണമെന്നാഗ്രഹിച്ച്
കുറേ ആളുകൾ
ചന്ദ്രഗിരിക്കുപോയി.
ചിലർ
കാശിക്കും..
അവിടെയുള്ള
മനുഷ്യർക്ക്
എപ്പോഴും ശബ്ദങ്ങളും
കേൾക്കാമെന്ന്
ബോധ്യപ്പെട്ടതിനുശേഷം.
അവർ മടങ്ങി. -

കേൾവിയില്ലാതെ
ചെവിയുമായി
നടന്നിട്ടെന്തുകാര്യമെന്ന്
ഒരാൾ ചോദിച്ചു
ഇതു കേട്ടപ്പോൾതന്നെ
മറ്റൊരുവൻ തന്റെ ചെവി
പറിച്ചെടുത്ത്
നിലത്തേക്കെറിഞ്ഞു
താഴെ വീണു കിടക്കുന്ന
ചെവിയുടെ
കർണ്ണപടത്തിലൊരു
റേഡിയോ കാണപ്പെട്ടു..
കുറച്ചധികം ചെവികൾ
വീണുകഴിഞ്ഞപ്പോഴേക്കുംതന്നെ
അവിടമാകെ
റേഡിയോകൾകൊണ്ടു
നിറഞ്ഞുകഴിഞ്ഞിരുന്നു..

വിണ്ടുകിടക്കുന്ന
റേഡിയോകളിൽനിന്നും.
ഒരേ ശബ്ദത്തിലും.
താളത്തിലും...
യൂണിറ്റി.. യൂണിറ്റി..
എന്ന്
വിളിച്ചുപറയപ്പെട്ടുകൊണ്ടേ
യിരുന്നു..
അത് അവിടമാകെ
മാറ്റൊലിച്ചു..

തുണാറ്റാ..



ഈ മാറ്റൊലികൾക്കുനടുവിൽ
ചെവികളില്ലാത്ത
മനുഷ്യരണിനിരന്നു..

കിഷോൾ കാഴ്ചകൾ

അവസാനിക്കുന്നതിന് തൊട്ടുമുമ്പുള്ള

ഒരു മിനിറ്റി മാവച്ച്..

